# CHARITRA SAKALANGAL

By

*K. P. KRISHNAN NAYAR*

(Retired Collector)




Publishers:

**K. R. BROTHERS,**

**KOZHIKODE.**

---

First Impression June **1959.**

Rs. 1·75 np

# ചരിത്രശകലങ്ങൾ



ഗ്രന്ഥകർത്താ:

കെ. പി. കൃഷ്ണൻനായർ

(റിട്ടയേർഡ് കലക്ടർ)



പ്രസാധകന്മാർ:

കെ. ആർ. ബ്രദേർസ്,

കോഴിക്കോട്.

# സമർപ്പണം

എല്ലാ ധനങ്ങളിലും വെച്ചു് ഏററവും മികച്ച വിദ്യാധനം, തന്റെ കഴിവിനേക്കാളം അധികരിച്ച നിലയിൽ, എനിയ്ക്കു് വാത്സല്യപൂർവ്വം തന്ന് എന്നെ അനുഗ്രഹിച്ച ദിവംഗതനായ

എന്റെ വന്ദ്യപിതാവു്

ശ്രീമാൻ

**ഈച്ചരാട്ടിൽ കുഞ്ഞുണ്ണിനായർ**

**അവർകളുടെ**

**പാവന സ്മരണയ്ക്കു്.**

# മുഖവുര

ഈ ചെറു പുസ്തകത്തിലടങ്ങിയ കഥകളെല്ലാം ചരിത്ര സംഭവങ്ങളാണ്. പതിനേഴും പതിനെട്ടും നൂററാണ്ടുകളിൽ മഹാരാഷ്ട്രം, ദക്ഷിണേന്ത്യ, പഞ്ചാബ് ഇവിടങ്ങളിൽ നടന്ന വയാണ് ആദ്യത്തെ അഞ്ചദ്ധ്യായങ്ങളിലെ സംഭവങ്ങൾ. അവയിൽ മൂന്നു കഥകളിലെ നായികാനായകന്മാർ നാടുവാഴി കളായിരുന്നു; ബാക്കി രണ്ടിലെ നായകന്മാർ സൈന്യാധിപ ന്മാരും. ഭിന്നമതാനുയായികളായിരുന്ന അവരുടെ മേൽക്കോ യ്മയോ മേലധികാരിയോ ആയിരുന്നവർ. സ്വന്തം മതസ്ഥ രും മേലധികാരികളും തമ്മിൽ യുദ്ധമുണ്ടായപ്പോൾ അവർ ധർമ്മസങ്കടത്തിൽപെട്ടു. മതപരമായും വ്യക്തിപരമായുമുള്ള കെട്ടുപാടുകൾ അവരെ ശത്രുപക്ഷത്തേക്കാകർഷിച്ചു; എ ന്നാൽ അവരുടെ സ്ഥാനത്തിനർഹമായ ധർമ്മം നിർവ്വഹിക്ക ണമെങ്കിൽ അവർ സ്വന്തം മതസ്ഥരോട് യുദ്ധം ചെയ്യേണ്ടി യിരുന്നു. അധികം ബലശാലികളായിരുന്നു സ്വന്തം മത സ്ഥർ. അവരോട് പോർ ചെയ്താൽ പരാജയവും, തടവും, ഒരുപക്ഷെ മരണവും, തീർച്ചയായിരുന്നു. അവരുടെ ഭാഗത്ത് ചേർന്നില്ലെങ്കിലും യുദ്ധത്തിൽ നിന്നകന്നുനിന്നാൽ മതിയാകു മായിരുന്നു അവരെ തൃപ്തിപ്പെടുത്താൻ. അങ്ങിനെ നിഷ് പക്ഷത പാലിച്ചാൽ തന്നെ അവരിൽനിന്ന് ഗണ്യമായ ആ നുകൂല്യങ്ങൾ പ്രതീക്ഷിക്കാമായിരുന്നു. ഒഴിഞ്ഞുമാറാൻ തൃ പ്തികരമായ കാരണങ്ങളുണ്ടായിരുന്നു താനും. എന്നിട്ടും ആ ധീരവനിതകളും ധീരപുരുഷന്മാരും മതപരമായും മററുമുള്ള ബന്ധങ്ങൾ പാടേ മറന്ന്, യുദ്ധത്തിൽ അവർക്കുണ്ടാകാവുന്ന

ആപത്തുകളുമവഗണിച്ച്, അവരുടെ പദവിക്കനുസരിച്ച കത്തവ്യം നിറവേററി സ്വാഭിമാനം സംരക്ഷിച്ചു. മേൽ ക്കോയ്മക്കോ മേലധികാരിക്കോ വേണ്ടി അവർ സ്വജ നങ്ങളെ എതിത്തു ധീരധീരം പോർ ചെയ്തു. പോരിൽ അ വരെല്ലാവരും പരാജിതരാവുകയും രണ്ടുപേർ വീരമൃത്യുവടയു കയും ചെയ്തു. ഇതാണ് കഥകളിലെ ഇതിവൃത്തം. കഥാ പ്രസംഗത്തിൽ പാത്രങ്ങൾ തമ്മിലുള്ള സംഭാഷണങ്ങൾ മാ ത്രമേ, അവസാനത്തേതൊഴികെ, കല്പിതങ്ങളായുള്ളു. അ വസാനത്തേത്, അതായത്, അഹമ്മദ്ഷാ അബ്ദാലിയു ടേയും ഇബ്രാഹിംഖാൻ ഗാർഡിയുടേയും ചോദ്യോത്തരം ച രിത്രത്തിൽ രേഖപ്പെടുത്തിയതിൻെറ തജ്ജമ മാത്രമാണ്. ആഖ്യാനത്തിലോ സംഭാഷണത്തിലോ പ്രസ്താവിച്ച സംഭവ മൊന്നും തന്നെ യഥാത്ഥ ചരിത്രത്തിൽനിന്ന് അല്പംപോലും വ്യത്യസ്തപ്പെട്ടതല്ല.

മഹാനായ ശിവാജിയുമായി ബന്ധപ്പെട്ടവയാണ് ആ ദ്യത്തെ മൂന്നു കഥകൾ. പല ചരിത്രകാരന്മാരും ശിവാജി യെപ്പററി എഴുതീട്ടുണ്ട്. മുൻകാലത്തെ ഗ്രന്ഥകാരന്മാരിൽ ചില വിദേശീയർ അദ്ദേഹത്തെ ഒരു വക്രബുദ്ധിയും വിശ്വാ സവഞ്ചകനും ക്രൂരനുമായിട്ടാണ് ചിത്രീകരിച്ചത്. എന്നാൽ കഴിഞ്ഞ അരനൂററാണ്ടിനുള്ളിൽ കണ്ടുകിട്ടിയ അനേകം പ ഴയ ഗ്രന്ഥങ്ങളും ലേഖനങ്ങളും പരിശോധിച്ച് തുലനംചെ യ്തതിൻെറ ഫലമായി ശ്രീമാൻ കെലുസ്കർ, സേർ യദുനാഥ് സക്കാർ, ശ്രീമാൻ സാർദേശായ് എന്നീ പണ്ഡിതവയ്യന്മാർ എഴുതി പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളിൽനിന്ന് ശിവാജി യെക്കുറിച്ചുള്ള ദുഷ്പ്രസ്താവനകളെല്ലാം വ്യാജങ്ങളാണെന്ന്

തെളിഞ്ഞിരിക്കുന്നു. അഫ്സൽഖാനെ ചതിച്ചുകൊന്നുവെന്നും മററുമുള്ള ആരോപണങ്ങൾ സത്യത്തിന്ന് കേവലം വിരുദ്ധങ്ങളാണെന്നു മാത്രമല്ല ഈ ആധുനിക ചരിത്രഗ്രന്ഥങ്ങൾ വെളിവാക്കുന്നത്. മാതാപിതാക്കന്മാരോട് അനന്യസാധാരണമായ ഭക്തി, സ്ത്രീകളോട് വിസ്മയാവഹമായ വിനയബഹുമാനങ്ങൾ, പരസ്ത്രീപരാങ്മുഖത, നിഷ്പക്ഷ രാജനീതി, അളവററ സ്വരാജ്യസ്നേഹം, അദ്ധ്യാത്മ വിഷയത്തിൽ നിസ്തുലശ്രദ്ധ, നിർഭയത്വം, ഔദാര്യം എന്നീ ഗുണങ്ങളെല്ലാം ഒത്തുചേൻ ഒരു മഹാ പുരുഷനായിരുന്നു ശിവാജി എന്നു കൂടി ഈ ഗ്രന്ഥങ്ങളിൽ നിന്നറിവാകുന്നു. ഈ ചരിത്രഗ്രന്ഥങ്ങളിൽനിന്നാണ് ആദ്യത്തെ മൂന്നു കഥകൾ എടുത്തത്. സംവാദങ്ങൾ വഴി ശിവാജിയുടെ ഉത്തരോത്തരമഹത്വം കുറെയൊക്കെ വെളിപ്പെടുത്തുവാൻ ശ്രമിച്ചിട്ടുണ്ട്. ഈ ഉദ്ദേശ്യത്തോടുകൂടിത്തന്നെയാണ് ഇതിവൃത്തവുമായി അടുത്ത ബന്ധമൊന്നുമില്ലെന്ന് തോന്നിയേക്കാവുന്ന ചില ചരിത്രശകലങ്ങൾ ഓരോ കഥയുടേയും പ്രാരംഭത്തിൽ മുഖവുരയായി ഉൾപ്പെടുത്തിയത്.

യശശ്ശരീരനായ രാജാദേസിംഗുമായി ബന്ധപ്പെട്ട നാലാമത്തെ കഥ നടന്നത് തെക്കനാക്കാട് ജില്ലയിൽ ജിൻജി എന്ന സ്ഥലത്ത്വെച്ചാണ്. ഞാൻ ആ ജില്ലയിലെ കലക്ടരായിരുന്ന കാലത്തായിരുന്നു അത് ഒന്നാമതായി കേട്ടത്. ജിൻജിയിൽ ഞാൻ കുറച്ച്ദിവസം താമസിച്ച് അവിടത്തെ വിശ്രുതമായ കോട്ടയും കഥയിലെ ഇതര രംഗങ്ങളും സന്ദർശിച്ചു. തച്ചോളി പാട്ടുപോലെ തമിഴിലും രാജാദേസിംഗിനെയും മൊഹാബത്ത്ഖാനെയും പററി ഹൃദയാവർജ്ജകമായ

ഒരു പാട്ടുണ്ട്. മുമ്പ് മദിരാശി സൈന്യത്തിലെ പട്ടാളക്കാർ അത് സാധാരണമായി പാടാറുണ്ടായിരുന്നുവെന്ന് മിസ്റ്റർ ഗോവയുടെ 'ദക്ഷിണേന്ത്യയിലെ നാടോടിപ്പാട്ടുകൾ' എന്ന പുസ്തകത്തിൽ കാണുന്നു. ചരിത്രമായി സ്വീകരിച്ചത് ജിൻജി സ്വദേശിയായ ശ്രീമാൻ നാരായണപ്പിള്ളയുടെ തമിഴ്ഗ്രന്ഥമാണ്. അതിന്റെ ഒരിംഗ്ലീഷ് വിവർത്തനം ഡോക്ടർ എസ്. കൃഷ്ണസ്വാമി അയ്യങ്കാർ 'ജർണൽ ഓഫ് ഇന്ത്യൻ ഹിസ്റ്ററി'യുടെ പതിനൊന്നാം ലക്കത്തിൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്. എന്റെ സ്നേഹിതൻ പരേതനായ പ്രഫസ്സർ ദിവാൻ ബഹദൂർ സി. എസ്. ശ്രീനിവാസാചാരി അദ്ദേഹത്തിന്റെ 'ജിൻജിയുടേയും അതിന്റെ ഭരണാധികാരികളുടേയും ഒരു ചരിത്രം' എന്ന പുസ്തകം എനിയ്ക്ക് സദയം അയച്ചുതന്നപ്പോൾ ഈ സംഭവത്തെപ്പററി എനിയ്ക്ക് കുറെക്കൂടി അറിവ് കിട്ടി. മേൽ പറഞ്ഞ ഗ്രന്ഥങ്ങളിൽനിന്നും എന്റെ അന്വേഷണത്തിൽ നിന്നും ലഭിച്ച വിവരങ്ങളാണ് ഈ കഥയിൽ ഉൾക്കൊള്ളിച്ചത്.

പിന്നത്തെ സംഭവം മൂന്നാം പാനിപത്ത് യുദ്ധത്തിൽ നടന്നതാണ്. അതിന്റെ ഒരു വിസ്തരിച്ച വിവരണം ആ യുദ്ധത്തിൽ പങ്കെടുത്ത ഔധ്നവാബ് ഷൂജാ—ഉ—ദൌളയുടെ കാര്യദർശിയായിരുന്ന കാശിരാജ് ശിവദേവ് എന്ന ദേശസ്ഥ ബ്രാഹ്മണൻ പേർഷ്യൻ ഭാഷയിൽ ക്രി. പി. 1780ൽ എഴുതിയതും സേർ യദുനാഥ് സർക്കാർ ഇംഗ്ലീഷിൽ തർജ്ജമ ചെയ്ത് 1934-ലെ 'ഇന്ത്യൻ ഹിസ്റ്റോറിക്കൽ ക്വാർട്ടേർലി'യുടെ പത്താം പുസ്തകത്തിൽ പ്രസിദ്ധീകരിച്ചതുമായ ഉപന്യാസത്തിൽ കാണാം.

മതവും പൌരധമ്മവും തമ്മിൽ കെട്ടിപ്പിണയാതെ വേറിട്ടു നിൽക്കണമെന്നും പൌരനെന്ന നിലയിൽ ഒരാളനുഷ്ഠിക്കേണ്ട പ്രവൃത്തിയിൽ ആയാളുടെ മതം വിലങ്ങായി നിൽക്കരുതെന്നുമുള്ള തത്വമാണ് ഈ കഥകളിലെ ധീരകൃത്യങ്ങളിൽനിന്ന് മനസ്സിലാക്കേണ്ടത്. അത്, ഈ കഥകളിലെനാപോലെ അല്പം ചില വ്യക്തികൾ മാത്രമല്ലാതെ, ഒരു ജനത മുഴുവൻ ഇംഗ്ലൻഡിലും അമേരിക്കയിലും പ്രദശിപ്പിച്ച ആവേശജനകമായ വേറെ രണ്ടു സംഭവങ്ങൾ ആറാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഇവരുടെയെല്ലാം സ്തുത്യഹമായ ധമ്മബോധം എല്ലാ പൌരന്മാക്കുമുണ്ടായാൽ സമാധാനവും സ്വാതന്ത്ര്യവും സുരക്ഷിതമാകും. ഏതെല്ലാം വിധം നാനാ മതസ്ഥരും പൊതുക്ഷേമം ലക്ഷ്യമാക്കി അവരുടെ പൌരധമ്മം നിറവേററണമെന്ന് ആറാമദ്ധ്യായത്തിൽ എടുത്തുകാട്ടിയിട്ടുണ്ട്. അതിൽ പ്രതിപാദിച്ചതും എല്ലാ മതസ്ഥക്കും സമുദായങ്ങൾക്കും ഒരുപോലെ ബാധകവും ലോകസമാധാനത്തെ നിലനിത്താൻ സഹായകവുമായ മതാതീയമായ പൌരധമ്മം പൊതുജനങ്ങളെ, പ്രത്യേകിച്ചും ഭാവിപൌരന്മാരായ വിദ്യാത്ഥികളെ, ഉൽബോധിപ്പിക്കുകയാണ് ഈ പുസ്തകത്തിൻെറ ഉദ്ദേശ്യം.

മഹാരാഷ്ട്ര സാമ്രാജ്യ സ്ഥാപകൻെറ പേർ ചില മലയാള പുസ്തകങ്ങളിൽ ശിവജി എന്ന് ഹ്രസ്വമാക്കി കാണിച്ചത് ശരിയല്ല. മരാഠി ഗ്രന്ഥങ്ങളിൽ ശിവാജിയെന്നാണ് കാണുന്നത്. "പുണ്യാച്യാ കച്യാ ഗജ്ജതാതി ശിവാജീ" (=പൂനാ താഴ്‌വരകളിൽ ശിവാജിയുടെ പേർ മാറെറാലിക്കൊള്ളുന്നു) എന്നും "തൈസാ ശിവാജീ മജ ജിംകവേനാ"

(=ശിവാജിയെ ജയിക്കാൻ എന്നാൽ സാദ്ധ്യമല്ലാതായല്ലൊ) എന്നും മററുമുള്ള പദ്യങ്ങൾ ദീഘോച്ചാരണമാണ് സാധൂകരിക്കുന്നത്. പേരുപെററ ചരിത്രകാരന്മാരായ ശ്രീമാന്മാർ കെലുസ്കർ, സാർദേശായി മുതലായ മഹാരാഷ്ട്രക്കാർ ശിവാജിയെന്നു തന്നെയാണ് ഉപയോഗിച്ചതും. മഹാരാഷ്ട്രത്തിലേയും ഉത്തരേന്ത്യയിലേയും ജനങ്ങളുടെയിടയിൽ നടപ്പിലുള്ളതും ദീഘോച്ചാരണം തന്നെയാണ്. അവിടങ്ങളിൽ 'ശിവജി' എന്ന പദം സൂചിപ്പിക്കുന്നത് ഈശ്വരനെയാണ്. ശിവാജിയുടെ സീമന്തപുത്രൻെറതാണ് മാററിയെഴുതേണ്ട മററൊരു പേർ. യഥാത്ഥനാമം സാംബൻ ആണെന്ന തെററിദ്ധാരണയാലാണെന്നു തോന്നുന്നു ചില മലയാള പുസ്തകങ്ങളിൽ സാംബാജി എന്നെഴുതി കാണുന്നത്. സാംബനെന്നല്ല, ശംഭുവെന്നായിരുന്നു ശരിയായ പേർ. "ശ്രീശംഭോഃ ശിവജാതസ്യ മുദ്രാ ദ്യൌരിവരാജതെ" (=ശിവപുത്രനായ ശ്രീ ശംഭുവിൻെറ മുദ്ര ആകാശം പോലെ ശോഭിക്കുന്നു) എന്ന ശ്ലോകാദ്ധം ആയാളുടെ മുദ്രയിൽ കൊത്തിയിരുന്നു. അതനുസരിച്ച് ശംഭുജി എന്ന പേരാണ് ഡോക്ടർ മജ്ഞുംദാർ, ഡോക്ടർ ചൌധുരി, ഡോക്ടർ കാളികിങ്കർ ദത്ത എന്നിവർ അവരുടെ ബൃഹദിന്ത്യാ ചരിത്രത്തിൽ അംഗീകരിച്ചത്. എന്നാൽ അധികം ഗ്രന്ഥങ്ങളിലും കാണുന്നത് സംഭാജി എന്ന രൂപാന്തരമാണ്. അത് തന്നെയാണ് ദാക്ഷിണാത്യ ചരിത്രകാരന്മാർ സ്വീകരിച്ചതും. പ്രചാര പ്രാചുര്യം കണക്കാക്കി സംഭാജിയെന്നാണ് ഈ പുസ്തകത്തിലും ഉപയോഗിച്ചത്. അതേ കാരണത്താൽ തന്നെയാണ് ഡോക്ടർ മജ്ഞുംദാരും മററും അംഗീകരിച്ച 'സുറാത്ത്' എന്ന പേർ

എടുക്കാതെ ആ നഗരത്തിൻെറ പേര് 'സൂറത്ത്' എന്നെഴുതീട്ടുള്ളത്. മരാഠി ഗ്രന്ഥങ്ങളിൽനിന്ന് ശിവാജിയുടെ മാതാവിൻെറ നാമം ഉച്ചരിക്കേണ്ടത് ജീജാബായി എന്നല്ല ജിജാബായി എന്നാണെന്നു കാണുന്നു. മലയാള പുസ്തകങ്ങളിൽ കാണുന്ന 'ബീജപൂരം' ബിജാപ്പൂരാണ് മരാഠിയിൽ. ആലംഗീർ ചക്രവത്തിയുടെ പേർ അറങ്കസീബ് എന്നു പറയുന്നത് ശരിയല്ല. ഉത്തരേന്ത്യയിൽ ഔറങ്ങ്സേബ് എന്നും ഔറങ്ങ്ജേബ് എന്നുമാണ് ഉച്ചരിക്കാറ്. ചരിത്രഗ്രന്ഥങ്ങളിൽ കാണുന്നത് ഔറങ്ങ്സേബ് എന്നാണ്.

ആദ്യത്തെ അഞ്ചദ്ധ്യായങ്ങളിലെ ചില സംഗതികളേയോ വ്യക്തികളേയോ സംബന്ധിച്ച അധികം വിവരങ്ങൾ പുസ്തകത്തിൻെറ ഒടുവിൽ ചേത്ത കുറിപ്പുകളിൽ കൊടുത്തിട്ടുണ്ട്. ഓരോ കഥയിലും അവിടവിടെ കാണുന്ന അക്കം അതാത് കുറിപ്പിൻെറ അക്കമാണ്.

മദിരാശി സവ്വകലാശാലാ ഗ്രന്ഥാലയത്തിലേയും മററും പല ചരിത്രഗ്രന്ഥങ്ങൾ വായിച്ചിട്ടാണ് ഞാനീ പുസ്തകമെഴുതിയത്. ശ്രീ തകഖാവ് (ശ്രീ കെലുസ്കൂരുടെ ഇംഗ്ലീഷ് വിവത്തകൻ), ശ്രീമാൻ സാർദേശായി, സേർ യദുനാഥ് സക്കാർ, ഡോക്ടർ കൃഷ്ണസ്വാമി അയ്യങ്കാർ, പ്രഫസ്സർ ശ്രീനിവാസാചാരി, ശ്രീ ആർ. സത്യനാഥ അയ്യർ, ഡോക്ടർ മജൂംദാർ, പ്രിൻസിപ്പാൾ റോളിൻസൺ ഇവരോടും കുറിപ്പുകളിൽ പ്രസ്താവിച്ച മററു ചരിത്രകാരന്മാരോടും ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു. അവരോടുള്ള എൻെറ കൃതജ്ഞത ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

വിജ്ഞാനപ്രദങ്ങളായ പല നല്ല ഗ്രന്ഥങ്ങൾ ലളിത ഭാഷയിൽ രചിച്ച് മലയാള സാഹിത്യകാരന്മാരുടെയിടയിൽ ഒരു ഗണ്യമായസ്ഥാനം നേടിയ ശ്രീമാൻ എ. സി. ഗോവിന്ദൻ, റിട്ടയേർഡ് സബ്ബ് മജിസ്റ്റ്രേറ്റ്, ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിൽ എന്നെ പല വിധത്തിലും സദയം സഹായിച്ചിട്ടുണ്ട്. ആ മാന്യ സുഹൃത്തോട് എനിക്കുള്ള നന്ദി ഇവിടെ പ്രകാശിപ്പിക്കുന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ട്.



സായിനിലയം,
പുതിയറ, കോഴിക്കോട്
15—5—'59.

കെ. പി. കൃഷ്ണൻനായർ

# വിഷയവിവരം

# ശുദ്ധപത്രം

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 7 | 1 | സനോടുള്ള | സിദ്ധനോടുള്ള |
| 22 | 11 | അതൂത്തി | അതിത്തി |
| 40 | 16 | പാളയത്തിൽ ജ്യേഷ്ഠനെ | പാളയത്തിൽച്ചെന്നുജ്യേഷ്ഠനെ |
| 47 | 8 | അതൂത്തി | അതിത്തി |
| 71 | 12 | ഛത്രലാൽ | ഛത്രസാൽ |
| 76 | 20 | സാദത്തുള്ളാഖാനു | സാദത്തുള്ളാഖാനും |
| 83 | 7 | മേലാധികാരികൾ | മേലധികാരികൾ |
| 84 | 11 | അളിയൻ | സഹോദരൻ |
| 85 | 11 | നാജീമ്പ് | നാജീബ് |
| 87 | 13 | സംസാമിച്ചു | സംസാരിച്ചു |
| 100 | 25 | വൈദികരെ | വൈദീകരെ |
| 104 | 4 | കചീബെക്കെ് | കചീബെക്ക് |
| | 24 | തൎച്ചയാക്കുന്നതും | തീൎച്ചയാക്കുന്നതും |
| 105 | 21 | അത്ഭുതപൂൎവ്വമായ | അഭൂതപൂൎവ്വമായ |
| 110 | 19 | അറിഞ്ഞഭിവന്ദിക്കാനും | അറിഞ്ഞഭിനന്ദിക്കാനും |
| 123 | 12 | പുറത്തേയ്ക്കൂ | പുറത്തേയ്ക്കു |
| 132 | 25 | അവിശ്വസികളുടെ | അവിശ്വാസികളുടെ |
| 143 | 20 | ഫ്ലോർപാദേ | ഫ്ലോർപാദേ |
| | 21 | ഉടമ്പ്യകാൽ | ഉടമ്പ്യ |
| 150 | 23 | മൊഹബത്ത് | മൊഹാബത്ത്. |

## I. സർദാർ ധൂൻധാർറാവുഘാട്ഗേ.

അച്ഛന്റെ ജാഗീറായ പൂനയിൽ പാർത്തിരുന്ന കാലത്ത് മഹാനായ ശിവാജി തന്റെ പതിനേഴാമത്തെ വയസ്സിൽ ബിജാപ്പൂര് സുൽത്താന്റെ ഒരു മലങ്കോട്ട സ്വാധീനപ്പെടുത്തി. അതിനെ തുടൎന്ന് ക്രമേണ അദ്ദേഹം പല കോട്ടകളും പ്രദേശങ്ങളും പിടിച്ചടക്കി. സുൽത്താന്റെ സൈന്യത്തിന് ശിവാജിയെ തടുത്ത് നിൎത്തുവാൻ സാധിച്ചില്ല. അക്കാലത്ത് അദ്ദേഹത്തിന്റെ അച്ഛൻ, വിശ്രുതനായ ഷാജി, സുൽത്താന്റെ കീഴിൽ ദക്ഷിണപ്രദേശത്ത് ഭരണാധികാരിയായിരുന്നു. വിക്രമശാലിയായ മകൻ ഒരു സ്വതന്ത്ര രാഷ്ട്രം സൃഷ്ടിക്കാൻ വേണ്ടി ചെയ്തിരുന്ന പ്രയത്നവുമായി യാതൊരു ബന്ധവും അച്ഛനുണ്ടായിരുന്നില്ല. എന്നാലും ഷാജിയെ തടവിലിട്ട് ഹിംസിച്ചാൽ പിതൃഭക്തനായ ശിവാജി തനിക്ക് കീഴടങ്ങാതിരിക്കുകയില്ലെന്ന വ്യാമോഹത്താൽ ഷാജിയെ സുൽത്താൻ ഉപായത്തിൽ ബന്ധനത്തിലാക്കി അയാളോട് വളരെ ക്രൂരമായ വിധത്തിൽ പെരുമാറി. [1] ശിവാജിയുടെ പ്രതിഭാവിലാസം പെട്ടെന്ന് സുൽത്താന് അനേക

ദ്ധപ്പെട്ടു. ഷാജിക്ക് വേണ്ടി മുഗൾചക്രവർത്തി ഷാജഹാൻ തന്നെ ഇടപെടുകയും തൽഫലമായി ആയാളെ ഉടനെ വിട്ടയക്കാൻ സുൽത്താൻ നിർബ്ബന്ധിതനാവുകയും ചെയ്തു. ഷാജി ബങ്കളൂരിൽ തിരിച്ചെത്തി ഭരണം വീണ്ടെടുത്തതിൽ പിന്നെ ശിവാജി തൻെറ ആക്രമണങ്ങൾ പൂർവ്വാധികം ഊർജ്ജിതമായി തുടന്നു. പന്ത്രണ്ട് കൊല്ലം കൊണ്ട് മഹാരാഷ്ട്രത്തിൽ അനേകം സ്ഥലങ്ങളും നാല്പതോളം ദുർഗ്ഗങ്ങളും കൊങ്കണത്തിലെ കടലോരപ്രദേശങ്ങളിൽ പലതും അദ്ദേഹത്തിന്നധീനമായി. ഒരു വമ്പിച്ച തോതിലുള്ള യുദ്ധം അനിവാര്യമാണെന്ന് കണ്ട ബിജാപ്പൂര് സക്കാർ അതിന് വേണ്ട ഒരുക്കങ്ങളാരംഭിച്ചു.

സഹ്യാദ്രി നിരകൾക്കുള്ളിൽ കിഴക്കാം തൂക്കമായ നിരവധി ചുരങ്ങൾ കയറി മറിഞ്ഞിട്ട് വേണമായിരുന്നു ഉത്തുംഗശൃംഗങ്ങളുടെ മുകളിലുള്ള ശിവാജിയുടെ ദുർഗ്ഗങ്ങൾ സമീപിയ്ക്കാൻ. ശിവാജിയുടെ ശൌര്യപരാക്രമങ്ങളും അളവററ കഴിവുകളും അറിഞ്ഞിരുന്ന ബിജാപ്പൂരിലെ സേനാനികൾ അവിടങ്ങളിൽ വെച്ചുള്ള യുദ്ധത്തിൽ അദ്ദേഹത്തെ ഒരിക്കലും ജയിക്കാൻ സാദ്ധ്യമല്ലെന്ന അഭിപ്രായക്കാരായിരുന്നു. എന്നാൽ അവരിൽ ഒരാൾ സൈന്യത്തിൻെറ നേതൃത്വം വഹിക്കാമെന്നു സമ്മതിച്ചു. കപടമാർഗ്ഗങ്ങളിൽ ചിരപരിചയം സിദ്ധിച്ചിരുന്ന ദൃഢോന്നതകായനായ അഫ്സൽഖാനായിരുന്നു അത്.

ബിജാപ്പൂര് സേനയിൽ ഒരു വിഭാഗത്തിൻെറ അധിപനായിരുന്നു സർദാർ സംൻധാർറാവുഫലാട്ഗേ. മഹാരാഷ്ട്രക്കാരനായ ആയാളുടെ കുടുംബവും ശിവാജിയുടെ കുടുംബ

വും നെടുനാളത്തെ സൌഹാർദ്ദത്താൽ ബന്ധപ്പെട്ടവരായിരുന്നു. തനിക്ക് വളരെ ബഹുമാനമുള്ള ശിവാജിയുമായി പോരിലേർപ്പെടാൻ ആയാൾക്ക് വ്യക്തിപരമായി സങ്കടമുണ്ടായിരുന്നുവെങ്കിലും, ബിജാപ്പൂരിലെ ഒരു പൌരനും പടനായകനുമെന്ന നിലയ്ക്ക് തൻെറ കർത്തവ്യത്തെപ്പററി ആയാൾ തെല്ലുപോലും സംശയിച്ചില്ല. ശിവാജിയുമായുള്ള ബന്ധങ്ങളെല്ലാം മറന്ന് അദ്ദേഹത്തെ തൻെറ രാജ്യത്തിൻെറ ശത്രുവായിട്ടേ ആയാൾ കണക്കാക്കിയുള്ളു. അദ്ദേഹത്തെ എതിർത്ത് തടുത്തു നിർത്തുന്നതാണ് തൻെറ പൌരധർമ്മമെന്ന് തീർച്ചയാക്കി ആയാൾ തൻെറ അനുചരന്മാരോടുകൂടി യുദ്ധത്തിൽ ചേരാൻ സന്നദ്ധനായി. എന്നാൽ കുലീനനല്ലാത്തവനും [3] സംസ്കാരശൂന്യനും നിർദ്ദയനുമായ അഫ്സൽഖാൻെറ പെരുമാററം ആയാളെ അസ്വസ്ഥനാക്കി. യുദ്ധത്തിനുള്ള ഒരുക്കങ്ങളുടെ കൂട്ടത്തിൽ ഖാൻ കാണിച്ച ഭയങ്കരമായ ക്രൂരത [4] ആയാളുടെ വെറുപ്പ് വർദ്ധിപ്പിച്ചു. പക്ഷെ മററു സേനാനികളാരും മഹാരാഷ്ട്രത്തിലേക്ക് പോകാൻ തയ്യാറല്ലാഞ്ഞതിനാൽ ആയാൾക്ക് അഫ്സൽഖാൻെറ നേതൃത്വം സ്വീകരിക്കേണ്ടി വന്നു. മതഭ്രാന്തനായ അഫ്സൽ ഖാൻ യുദ്ധയാത്രയിൽ ഹിന്ദു ദേവാലയങ്ങൾ കൈയേറിയും മററും ചെയ്ത കഠോരകൃത്യങ്ങൾ [5] സഹിക്കാൻ വയ്യാത്തവയായിരുന്നുവെങ്കിലും പൌരധർമ്മത്തിൽ അടിയുറച്ചു നിന്ന ഘോട്ഗേ തൻെറ കർത്തവ്യം നിറവേററി സ്വാഭിമാനം പാലിക്കണമെന്ന ദൃഢനിശ്ചയത്താൽ സൈന്യം വിട്ട് തിരിച്ചു പോയില്ല.

ജാവലി താഴ്വരയിൽ വെച്ച് ശിവാജിയുമായുണ്ടായ ഏററുമുട്ടലിൽ അഫ്സൽഖാൻ മൃതിയടയുകയും ആയാളുടെ

വമ്പിച്ച സൈന്യം ഛിന്നഭിന്നമായിപ്പോവുകയും ചെയ്തു. അഫ്സൽഖാൻെറ മകൻ ഫസൽഖാൻ കുറെ പേരോട് കൂടി ഓടി രക്ഷപ്പെട്ടു. എന്നാൽ ഝുൻഝാർ റാവുഘാട്ഗേയും ആയാളുടെ മറാഠാ അനുചരന്മാരുംഃനിന്ന നിലയിൽ ധൈര്യസമേതം പൊരുതി. അവർ പരാജിതരായ ശേഷം തടവുകാരാക്കപ്പെട്ടു.

ഝുൻഝാർ റാവുഘാട്ഗേയെ ശിവാജി ക്ഷണിച്ചു വരുത്തി ഒരുത്തമ സുഹൃത്തിൻെറ നിലയിൽ സ്വാഗതം ചെയ്തു് ആയാളോട് വളരെ ബഹുമാനവും സ്നേഹവും കാണിച്ചു.

ശിവാജി:—നിങ്ങളുടെ അച്ഛനും എൻെറ അച്ഛനും ബാല്യം മുതൽ ഉററ ചങ്ങാതികളായിട്ടാണ് കഴിഞ്ഞു വന്നത്. നമ്മളായിട്ട് ആ ചിരന്തന മൈത്രി വിട്ടുകളയരുത്.

ഘാട്ഗേ:—അങ്ങയുടെ ഇഷ്ടംപോലെ.

ശി:—നോക്കൂ! നമ്മുടെ എത്രയെത്ര സജാതീയരാണ് ഇന്ന് ഇസ്ലാം സേവനം വിട്ട് എൻെറ പതാകയിൻ കീഴിൽ അണിനിരക്കുന്നത്!

ഘാ:—അങ്ങയുടെ ഔദാര്യത്തിൻെറ മുമ്പിൽ ഏതൊരുവനാണ് തല കുനിക്കാതിരിക്കുക? ഓരോ യോദ്ധാവിനും എത്ര ധനമാണ് അങ്ങ് വാരിക്കോരി കൊടുക്കുന്നത്!

ശി:—അഫ്സൽഖാൻെറ പാളയം മുഴുവൻ എനിക്കധീനമായല്ലൊ. എത്ര രത്നങ്ങളും സ്വർണ്ണാഭരണങ്ങളും മുത്തുകളുമാണ് കിട്ടിയത്! വെള്ളിനാണയം തന്നെ പന്ത്രണ്ട് ലക്ഷത്തോളമുണ്ട്. ആയിരം ഒട്ടകം, ഏഴായിരത്തിൽ പ്പുറം കുതിര, നൂറോളം ആന, വിലപിടിച്ച ഉടുപ്പുകൾ,

പീരങ്കി, തോക്ക്, വെടിമരുന്ന്, കൂടാരം മുതലായ അനേകം പടക്കോപ്പുകൾ—ഇവയെല്ലാം നിഷ്പ്രയാസം കരസ്ഥമായതോർത്താൽ ഞാൻ സമ്മാനമായി കൊടുക്കുന്നത് ഒട്ടും അധികമല്ല. എൻെറ ഭടന്മാരും നിങ്ങളുടെ ഭടന്മാരും തമ്മിൽ എനിയ്ക്കു് ഭേദമില്ല. എൻെറ ദൃഷ്ടിയിൽ മരാഠരെല്ലാം ഒന്നാണ്. അവർ ഒന്നായി സംഘടിക്കണം. ഞാൻ കെട്ടിപ്പടുക്കുന്ന രാജ്യം എൻെറതല്ല, അവരുടെ സ്വരാജ്യമാണ്. [6] പ്രജകൾക്കെല്ലാം സമാധാനത്തോടെ അവരവരുടെ മതാനുസരണം ജീവിതം നയിക്കാൻ സാധിക്കണം. ജാതിമതഭേദമില്ലാതെ അവക്ക് നീതി ലഭിക്കണം. അങ്ങിനെയൊരു രാഷ്ട്രം സ്ഥാപിക്കണമെന്നാണെൻെറ ആഗ്രഹം. [7] അത് നിങ്ങൾ അറിഞ്ഞിരിക്കുമല്ലൊ.

ഘോ:—ആരാണറിയാത്തത്? ഇപ്പോഴത്തെ സുൽത്താൻെറ പിതാവിൻെറ കാലത്ത് അങ്ങ് അച്ഛനോടുകൂടി ബിജാപ്പൂരിൽ താമസിച്ചിരുന്നപ്പോൾ ചെയ്ത വീരകൃത്യങ്ങൾ ആക്ക് മറക്കാൻ കഴിയും? അങ്ങയ്ക്കു് അന്ന് പന്ത്രണ്ടോ പതിമൂന്നോ വയസ്സേ പ്രായമായിരുന്നുള്ളു; എന്നാലും അങ്ങ് കാണിച്ച പൌരുഷം വിസ്മയാവഹമായിരുന്നു. മീർജുംല, ഖാവാസ്ഖാൻ, രെണ്ടുള്ളാഖാൻ, ഷാജിമഹാരാജ് മുതലായ പ്രഭുവര്യന്മാർ സുൽത്താനെ താണു കുമ്പിട്ടപ്പോൾ അങ്ങ് അതിന്നു വഴങ്ങാതെ കൈ കൂപ്പുക മാത്രം ചെയ്തു. സുൽത്താൻ അങ്ങയെ വിളിച്ചു അതേപ്പററി ചോദിച്ചപ്പോൾ, അങ്ങയ്ക്കു് അദ്ദേഹത്തോടുള്ള ഭക്തി പിതൃഭക്തിക്ക് തുല്യമാണെന്നും അതുകൊണ്ട് പിതാവിനെ

അഭിവാദ്യം ചെയ്യുന്നവിധത്തിൽ അദ്ദേഹത്തെ തൊഴുതു വെന്നും അങ്ങ് നിർഭയം മറുപടി പറഞ്ഞു. രാജധാനിയുടെ പരിസരങ്ങളിൽ ഗോഹത്യയും ഗോമാംസ വിക്രയവും പരസ്യമായി നടന്നുകൊണ്ടിരുന്ന കാരണം അങ്ങ് പിന്നെ കുറെ ദിവസം ദർബാറിൽ സന്നിഹിതനാകാൻ വിസമ്മതിച്ചു. അതറിഞ്ഞ വിശാലഹൃദയനായ മീർജ്ജുംലാപ്രഭു നഗരത്തിൻെറ വെളിയിൽ മാത്രമേ ഗോമാംസം വില്ക്കാൻ പാടുള്ളു വെന്ന് സുൽത്താൻെറ കല്പനവാങ്ങി പ്രസിദ്ധപ്പെടുത്തി. വെറും ബാലനായിരുന്ന അങ്ങ് സവാരിചെയ്യുമ്പോൾ വിളംബരത്തിന്ന് വിപരീതമായി ഒരു കശാപ്പുകാരൻ നഗരദ്വാരത്തിൽ ഗോമാംസം വില്പനക്ക് വെച്ചത് കണ്ടു് അങ്ങ് ഒരു നിമിഷത്തിൽ താഴെയിറങ്ങി, വാൾ ഊരി അവനെ ഒരു വെട്ടിന്നു കൊന്നു. മുസൽമാന്മാരോട് അങ്ങയ്ക്കുള്ള തീരാവൈരം ആരാണറിയാത്തതു്?

ശി:—കഷ്ടം! ഇതാണോ നിങ്ങൾ ധരിച്ചു വെച്ചത്? എനിക്ക് ഒരു മതസ്ഥരോടും വൈരമില്ല. ഈശ്വരനോട് ആൎക്ക് യഥാൎത്ഥ ഭക്തിയുണ്ടോ അവർ ഏതു മതം വിശ്വസിച്ചാലും ഞാൻ അവരെ വന്ദിക്കുന്നു. മുസ്ലിം അവുലിയമാരോട് വിശേഷിച്ചും ഭോസ്‌ലവംശജന്മാൎക്ക് പ്രത്യേക ഭക്തിയുണ്ട്. അച്ഛന്ന് ഷാജിയെന്ന പേർ എങ്ങിനെയുണ്ടായെന്നു നിങ്ങൾക്കറിയാമോ? എൻെറ പിതാമഹൻ മാലോജിയ്ക്കു് വളരെ കാലത്തോളം സന്തതിയുണ്ടായില്ല. അഹമ്മദ് നഗരിലെ പീർഷാ ഷരീഫ് എന്ന അവുലിയയുടെ കടീരത്തിൽ പ്രാൎത്ഥന നടത്തിയ ശേ

ഷം അദ്ദേഹത്തിന്നു രണ്ടു പുത്രന്മാരുണ്ടായി. മുസ്ലിംസദ്ധനോടുള്ള കൃതജ്ഞതയാൽ എൻെറ പിതാമഹൻ പ്രഥമ പുത്രന്ന് ഷാജിയെന്നും ദ്വിതീയ പുത്രന്ന് ഷരീഫ്ജി യെന്നും പേരിട്ടു. മുസ്ലിം പള്ളികൾക്കോ മുസ്ലിംപുണ്യവാളന്മാരുടെ കുടീരങ്ങൾക്കോ പണ്ട് സുൽത്താന്മാർ ദാനം കൊടുത്ത സ്വത്തുക്കൾ യാതൊന്നും ഞാൻ പിടിച്ചടക്കീട്ടില്ല; നേരേ മറിച്ച് എൻെറ വകയായി കുറെ ഭൂമികൾ ഞാൻ പതിച്ചുകൊടുത്തിട്ടുമുണ്ടു്. [8] കുറെയൊക്കെ കോട്ടകളും ദേശങ്ങളും ശിവൻ ആക്രമിച്ചു പിടിച്ചിരിക്കുന്നു. എന്നാൽ ഏതെങ്കിലും ഒരു പള്ളിയോ ദേവാലയമോ ശിവൻ കൈയേറിയതായി നിങ്ങൾ കേട്ടിട്ടുണ്ടോ? എത്രയോ മുസൽമാന്മാർ എൻെറ കീഴിൽ പട്ടാളത്തിലും ഉദ്യോഗങ്ങളിലുമുണ്ടു്. [9] രഘുനാഥ് ബെല്ലാൽ അത്രിയുടെ സൈന്യവകുപ്പിൽ അധികം പേരും പഠാണികളാണ്. നിങ്ങളുടെ സുൽത്താൻ മുഗളരുമായി സന്ധിചെയ്തപ്പോൾ എഴുനൂറ് പഠാണികളെ പട്ടാളത്തിൽ നിന്നു പിരിച്ചയച്ചു. അവർ പൂനയ്ക്കു് വന്നു അവരെ എൻെറ സൈന്യത്തിൽ ചേക്കണമെന്നപേക്ഷിച്ചപ്പോൾ ഞാൻ അനുഭാവപൂർവ്വം അവരെ സ്വീകരിച്ചു. എനിക്ക് മുസൽമാന്മാരോട് ദ്വേഷമില്ല; പക്ഷെ അന്യമതസ്ഥരെ ഹിംസിക്കുന്ന മുസൽമാന്മാരെ ഞാൻ വെറുക്കുന്നു, ദുഷ്ടമൃഗങ്ങളെപ്പോലെ വെറുക്കുന്നു. “എൻെറ മതമാണ് ശരിയായ മതം. മററവൻേറത് തെററ്, അതുകൊണ്ടു് ഞാൻ മററവനെ എന്തു ദ്രോഹമേല്പിച്ചും എൻെറ മതത്തിൽ ചേക്കണം, വഴങ്ങുന്നില്ലെ

കിൽ അവനെ വധിക്കണം, എന്നാൽ ഈശ്വരൻ എന്നിൽ പ്രസാദിക്കും, എനിക്ക് സ്വർഗ്ഗം കിട്ടും" എന്ന കുത്സിത വിശ്വാസത്തോടെ ആർ പരമകാരുണികനായ ഈശ്വരന്റെ പേരിൽ ഹിംസ ചെയ്യുന്നുവോ, അവൻ മുസ്ലിമായാലും നസ്രാണിയായാലും ഏതു മതസ്ഥനായാലും ഈശ്വരനോട് അക്ഷന്തവ്യമായ അപരാധം ചെയ്യുന്ന മഹാപാപിയാണ്. സ്വർഗ്ഗസുഖങ്ങളനുഭവിക്കുന്നതിന്നു പകരം അവൻ ബഹുകാലം ഘോരനരകങ്ങളിലെ ഭയങ്കര യാതനകൾ അനുഭവിക്കും. അവൻ മനുഷ്യനല്ല, വിവേകശൂന്യനായ രക്ഷസ്സാണ്. അവനെ ഞാൻ സർവ്വാത്മനാ വെറുക്കുന്നു. മരാഠരായ നമ്മുടെയെല്ലാം കുലദേവതയാണല്ലൊ അംബാ ഭവാനി ദേവി. ദേവിയുടെ വിഗ്രഹം തച്ചുടച്ച അഫ്സൽഖാന്റെ ശിരസ്സ് തുൽജാപുരത്തേക്ക് തിരുമുൽക്കാഴ്ചയായി കൊണ്ടുപോയിട്ടുണ്ട്. ആറുകൊല്ലം മുമ്പ് എന്റെ ജ്യേഷ്ഠനെ വഞ്ചിച്ചു ശത്രുവെക്കൊണ്ട് കൊല്ലിച്ച ഘാതകന്ന് ഞാൻ മാപ്പു കൊടുക്കാൻ തയ്യാറായിരുന്നു. എന്നാൽ നമ്മുടെ ദേവാലയങ്ങൾ നശിപ്പിച്ചിട്ടു എന്നെ ചതിച്ചു കൊല്ലാൻ തുനിഞ്ഞ മ്ലേച്ഛന്റെ ഉന്മൂലനാശം വരുത്താതെ ഞാൻ എങ്ങിനെ ജീവിച്ചിരിയ്ക്കും?

ഘോ:— അഫ്സൽഖാന്റെ അഴിമതികൾക്ക് അങ്ങ് പകരം വീട്ടിയല്ലൊ.

ശി:— ഇങ്ങിനെ എത്ര അഫ്സൽഖാന്മാർ നമ്മുടെ നാട്ടിലുണ്ട്! ഹിന്തുക്കൾക്ക് അവരുടെ മതാചാരപ്രകാരം സ്വൈരജീവിതം നയിക്കാൻ സാധിക്കണമെങ്കിൽ ഈ

വക നിഷ്ഠുരന്മാരുടെ ഉപദ്രവം ബാധിക്കാത്ത ഒരു രാജ്യം വേണം. അത് സൃഷ്ടിക്കാൻ നിങ്ങൾ എന്നെ സഹായിക്കണം. മുസ്ലിം സേവനം ത്യജിച്ച് എൻെറ കൂടെ വരൂ. എൻെറ സൈന്യത്തിലോ അഷ്ടപ്രധാനന്മാരുടെയിടയിലോ [10] നിങ്ങൾക്കെന്ത് സ്ഥാനം വേണമെന്നു പറയുകയേ വേണ്ടൂ അത്, നിങ്ങളുടെതാണ്.

ഘോ:—അങ്ങ് മാപ്പുതരണം, ഞാൻ അസ്വതന്ത്രനാണ്.

ശി:—സ്വതന്ത്രനാവുക. നമ്മെ ചവിട്ടിത്താഴ്ത്തി നമ്മുടെ ക്ഷേത്രങ്ങൾ നശിപ്പിച്ച് ബലാല്ക്കാരമായി നമ്മെ മതം മാററുകയും സ്ത്രീകളെ തട്ടിക്കൊണ്ടുപോകുകയും ചെയ്യുന്ന ഖലന്മാരുടെ സേവനംവിട്ട് സ്വാതന്ത്ര്യം നേടുക.

ഘോ:—അങ്ങ് ക്ഷമിക്കണം. അങ്ങയ്ക്കറിയാത്ത ധർമ്മാധർമ്മമൊന്നുമില്ലല്ലോ. ഞാൻ ബിജാപ്പൂരിലെ ഒരു പൌരനും അവിടത്തെ സേനയിലെ ഒരംഗവുമാണ്. ആ നിലയ്ക്കുള്ള എൻെറ കർത്തവ്യം മറന്ന് ശത്രുപക്ഷത്തിൽ ചേരുന്നത് ധർമ്മമാണോ? അതും പടയിൽ തോററശേഷം?

ശി:—നിങ്ങൾ വിത്തോബാ, ശംഭുമഹാദേവ്, അംബാഭവാനി ഈ മൂർത്തികളെ ആരാധിയ്ക്കുന്നില്ലേ? അവരുടെ ആലയം തീണ്ടി, അവരുടെ ബിംബം വലിച്ചെറിഞ്ഞു് അവരെ നിന്ദിക്കുന്നവരുടെ ചൊല്പടിക്ക് നില്ക്കുന്നതാണോ ഒരു ഹിന്ദുവിൻെറ ധർമ്മം? ഭാരതഖണ്ഡത്തിൽ എത്രയെത്ര ക്ഷേത്രങ്ങൾ ഇടിച്ചുതള്ളി പള്ളികളാക്കി! എത്ര ഹിന്ദുക്കളെ ബലം പ്രയോഗിച്ച് ഇസ്ലാംമതത്തിൽ ചേർത്തു ഗോമാംസം ഭുജിപ്പിച്ചു! എത്ര അബലകളെ അപഹരിച്ചുകൊ

ണ്ടുപോയി! ഈവക നീചകർമ്മങ്ങൾ ചെയ്യുന്ന അപരിഷ്കൃതരെ സേവിക്കുന്നതാണോ ഒരു ഹിന്ദുവിൻെറ ധർമ്മം?

ഫലാ:—അങ്ങ് ക്ഷോഭിക്കരുത്. അങ്ങ് പറഞ്ഞതെല്ലാം ശരി, പക്ഷെ മതബന്ധത്തെക്കാളും മീതേയാണല്ലോ പൌരധർമ്മം. ഒരു പൌരൻെറ ധർമ്മം നിറവേററി മാനം രക്ഷിക്കാനുള്ള പൌരുഷം എനിക്കില്ലെങ്കിൽ ഞാൻ ജനങ്ങളുടെ കൂട്ടത്തിൽ എങ്ങിനെയാണ് തലപൊന്തിച്ചു് നടക്കുക? മറെറന്തുപേക്ഷിച്ചാലും എൻെറ അഭിമാനം ഞാനെങ്ങിനെയുപേക്ഷിക്കും?

ശി:—ലക്ഷോപലക്ഷം സ്വജനങ്ങളെ അവരുടെ യാതനകളിൽനിന്നു വിമുക്തരാക്കി അവർക്ക് നിർബ്ബാധം ജീവിപ്പാൻ ഒരു രാജ്യം കെട്ടിപ്പടുക്കുന്നതിൽപരം അഭിമാനകരമായ കാര്യം മറെറന്താണുള്ളതു്?

ഫലാ:—സ്വതന്ത്രനായ അങ്ങയ്ക്കു് അതുതന്നെയാണ് മാന്യത. അങ്ങ് ഒരു വലിയ ഹിന്ദുസ്വരാജ്യം സൃഷ്ടിക്കും. ബിജാപ്പൂര്, ഗോൽക്കൊണ്ട മുതലായ മുസ്ലിം ശക്തികളെ അങ്ങ് തകിടംമറിയ്ക്കും. അനേകം ഹിന്ദുക്കൾക്ക് അങ്ങ് താങ്ങും തണലുമായിരിക്കും. ഏത് ഹിന്ദുവേയും പുളകം കൊള്ളിക്കുന്ന ആ ഭാസുരമായ ഭാവിയിൽ ഞാൻ വിശ്വസിക്കുന്നു എന്നാൽ എന്നെ സംബന്ധിച്ചേടത്തോളം ബിജാപ്പൂര് വിട്ട് അങ്ങയുടെകൂടെ ചേരുന്നത് എൻെറ പൌരധർമ്മത്തിന്നും അഭിമാനത്തിന്നും നിരക്കാത്തതാണ്. ഞാൻ ബിജാപ്പൂര് സുൽത്താൻെറ കീഴിൽ ഉദ്യോഗം വഹിക്കാൻ തുടങ്ങീട്ട് വളരെ കാലമായി. അഫ്സൽഖാൻെറ സൈന്യനാശം പോലെ ഒരു തീരാനഷ്ടം അദ്ദേഹി

ത്തിന്നിതുവരെ ഉണ്ടായിട്ടില്ല. ഈ സന്ദർഭത്തിൽ അദ്ദേഹത്തെവിട്ട് അങ്ങയുടെ സൈന്യത്തിൽ ചേരാൻ എന്നെ നിർബ്ബന്ധിക്കരുത്. എൻെറ മാനം വില്ക്കുകയായിരിക്കും അത്ര്.

ശി:—നിങ്ങഠം ഒരു ഹിന്ദുവാണെന്ന വസ്തുത വിസ്മരിക്കുന്നുവല്ലൊ.

ഫലാ:—മതത്തെപ്പററി അങ്ങ് പറഞ്ഞതെല്ലാം ഞാൻ ഒന്നൊഴിയാതെ സമ്മതിക്കുന്നു. എന്നാൽ ഒരു പൌരന്നു വേണ്ട സ്വാഭിമാനം ദീക്ഷിക്കാൻ ത്രാണിയില്ലെങ്കിൽ ഞാൻ ജീവിച്ചിരുന്നിട്ടെന്തു ഫലം? ഒരു ഹിന്ദുവെന്ന നിലയിൽ എന്നെ അധമന്മാരിൽ അധമനായി അങ്ങ കണക്കാക്കുന്നതിൽ വിരോധമില്ല. പക്ഷെ എൻെറ പൌരധമ്മം നിവ്വഹിച്ചു മാനം പുലത്താൻ കഴിയാത്ത ഒരു മനുഷ്യ കീടമാണ് ഞാനെന്ന് അങ്ങയെപ്പോലുള്ള മാനശാലികഠം പറയേണ്ടി വന്നാൽ അത് എനിയ്ക്കു സഹിക്കാൻ കഴിയാത്ത സങ്കടമായിരിക്കും. അങ്ങയോട് എനിക്കുള്ള ബഹുമാനം കുറച്ചൊന്നുമല്ല. എന്നാൽ ഈ വിജയത്തെത്തുടന്ന് അങ്ങ ബിജാപ്പൂര് ആക്രമിക്കുന്നതായാൽ വേറെ ആരും അങ്ങയെ ചെറുക്കാനില്ലെങ്കിൽ കൂടി ഞാനും എൻെറ സൈന്യവും അങ്ങയെ തടുക്കാതിരിക്കയില്ല. അങ്ങയെ തുണയ്ക്കാൻ തുനിയുന്ന ബിജാപ്പൂര് ഹിന്ദുക്കളെ ഞാൻ തടുത്ത് നിത്താതിരിക്കയുമില്ല. ഒരു പക്ഷെ ഞാൻ ബിജാപ്പൂര് സേനയിൽ നിന്ന് പിരിഞ്ഞിരിക്കാം. എന്നാലും അവിടത്തെ പൌരനായിരിക്കുന്നേടത്തോളം കാലം ഞാൻ ബിജാപ്പൂരിന് വിരോധമായി

പ്രവത്തിക്കുകയില്ല. അങ്ങിനെ പ്രവത്തിക്കുന്നതു അധമ്മമായിരിക്കും. ധമ്മം ഭീക്ഷിക്കാത്തവൻ മാനം ഭീക്ഷിക്കുന്നില്ല. അങ്ങ് ക്ഷോഭിക്കരുത്. അങ്ങയുടെ കൂടെച്ചേൎന്നു മുഗളരോടും ബിജാപ്പൂര്—ഗോൽക്കൊണ്ട സുൽത്താന്മാരോടും പടവെട്ടി ഒരു ഹിന്തുസാമ്രാജ്യം സ്ഥാപിക്കുന്നതു് എന്റെ സ്വദേശത്തിന്നും സജാതീയൎക്കും ഏററവും ശ്രേയസ്കരമായ കാൎയ്യം തന്നെ, സംശയമില്ല. പക്ഷെ അവരുമായുള്ള ബന്ധത്തേക്കാൾ മേലെ കിടയായിട്ടാണ് ഞാൻ പൌരധമ്മത്തേയും അഭിമാനത്തേയും മതിക്കുന്നത്. ഞാൻ ബിജാപ്പൂര് സക്കാരിന്നധീനനായി ബിജാപ്പൂരതിത്തിക്കുള്ളിൽ താമസിക്കുന്ന കാലത്തോളം അതാണ് എന്റെ സ്വരാജ്യം. ഇത്രയും കാലം അവിടത്തെ യോദ്ധാവും പൌരനുമായിരുന്നിട്ട അവിടെ ആപത്ത് വരുമ്പോൾ അവിടം വിട്ടോടി മറുപക്ഷത്തിൽ ചേരത്തക്കവണ്ണം മാനമില്ലാത്ത ഒരു ജീവൎഗ്ഗവമാണ് ഞാനെന്ന് മാലോകരെക്കൊണ്ടു് പറയിക്കുന്നതിനേക്കാൾ മരണം വരിക്കുകയാണ് ഉത്തമം. അങ്ങ് കോപിക്കരുത്, മാപ്പുതരണം.

ശിവാജി മന്ദസ്മരവദനനായി ഘോട്ഗേയേ സ്നേഹപുരസ്സരം ആലിംഗനം ചെയ്തു.

ശി:—എനിയ്ക്കു് കോപമല്ല, സന്തോഷമാണുള്ളത്. ധാൎമ്മികബോധം മൂൎത്തീകരിച്ച ഒരു വീരപുരുഷനുമായി ഇടപെടാൻ സാധിച്ചതിലുള്ള സന്തോഷം. സ്വാഭിമാനം പാലിക്കാത്തവൻ പുരുഷനല്ലെന്ന നിങ്ങളുടെ അഭിപ്രായത്തോട് ഞാൻ തികച്ചും യോജിക്കുന്നു. ആരുടേയും കീ

ഴിൽ ഉദ്യോഗം വഹിക്കാനിടവരാഞ്ഞതാണ് എൻെറ മെച്ചം. നിങ്ങളുടെ ആദശം മുൻനിൎത്തിയായിരിക്കണം എൻെറ പിതാവും സുൽത്താൻെറ സേവനം വിട്ടൊഴിയാതിരിക്കുന്നത്. മൎയ്യാദ നിമിത്തം നിങ്ങഠം അദ്ദേഹത്തിൻെറ ഉദാഹരണം എടുത്തു പറഞ്ഞില്ലെന്നേ ഉള്ളു.

ഖാ:—അങ്ങിനെ അങ്ങയ്ക്കു് തോന്നരുത്. ഷാജി മഹാരാജ് എവിടെ, ഈ അല്പൻ എവിടെ? ദക്ഷിണദേശങ്ങളുടെ ഒരു വലിയ ഭാഗം പിടിച്ചടക്കി, പേരിന്ന് മാത്രം ബിജാപ്പൂര് സുബേദാർ എന്ന സ്ഥാനം വഹിച്ച്, ബങ്കളൂർ നഗരം തലസ്ഥാനമാക്കി ഒരു വിപുലമായ രാജ്യം പ്രശസ്ത രീതിയിൽ ഭരിക്കുന്ന പ്രതിഭാശാലിയാണല്ലോ ഷാജി മഹാരാജ്! ഇന്നത്തെ യോദ്ധാക്കളിൽ അഗ്രഗണ്യൻ, രാജ്യതന്ത്രജ്ഞന്മാരിൽ അദ്വിതീയൻ! ആയിരക്കണക്കായി അദ്ദേഹം മരാഠരെ തെക്കൻ ദിക്കിൽ ഭരണപരമായ ഉദ്യോഗങ്ങളിൽ ഏൎപ്പെടുത്തിയിരിക്കുന്നു. ഞാൻ അങ്ങയോട് സംസാരിക്കുമ്പോഠം ആ മഹാപുരുഷനെ കേവലം ഓൎത്തിരുന്നില്ല. അത് അങ്ങ് വിശ്വസിക്കണം.

ശി:—വളരെ സന്തോഷമായി. നിങ്ങഠം ബിജാപ്പൂരിലിരിക്കുന്നേടത്തോളം എൻെറ കൂടെ ചേരണമെന്ന് ഞാനപേക്ഷിക്കുന്നില്ല. എന്നാൽ എനിക്ക് മറെറാരപേക്ഷയുണ്ട്. ഹിന്ദു പ്രജകഠംക്ക് സൎവ്വവിധ രക്ഷകളും നിങ്ങഠം ഖാവാസ്ഖാനെക്കൊണ്ട് ചെയ്യിക്കണം. ഇബ്രാഹിം ആദിൽ ഷാ സുൽത്താൻ പ്രജകളെയെല്ലാം ഒരുപോലെ സ്നേഹിച്ചു. [11] രാജ്യകാൎയ്യങ്ങളിൽ മുസ്ലീം, ഹിന്ദു എന്ന ഭേദബുദ്ധി ആ മഹാനുണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹത്തിൻെറ മകന്ന് അധികാരം കിട്ടിയതോടുകൂടി മട്ടെല്ലാം

മാറി. [12] മതഭ്രാന്തന്മാരായ ആയാളും ആയാളുടെ മന്ത്രി മുസ്തഫാഖാനും തുടങ്ങിവെച്ച ഹിന്ദുഹിംസയ്ക്ക് ഇപ്പോഴും അറുതി വന്നിട്ടില്ല. വാസ്തവം നിങ്ങളോട് തുറന്നു പറയാം. ബിജാപ്പൂര് നഗരം ആക്രമിക്കണമെന്ന വിചാരം എനിക്കിപ്പോളില്ല. അതിന്ന് വേണ്ട കോപ്പുകളും തല്ക്കാലം എൻെറ കൈവശമില്ല. പക്ഷെ അവിടത്തെ ഹിന്ദുക്കളോടുള്ള പെരുമാററം മാറുന്നില്ലെങ്കിൽ പെട്ടെന്നൊരു ദിവസം എൻെറ കുതിരപ്പട്ടാളം നഗരദ്വാരത്തിൽ പ്രത്യക്ഷമായെന്നു വരാം.

ഘ:—കഴിയുന്നതെല്ലാം ആ വിഷയത്തിൽ ഞാൻ ചെയ്തുവരുന്നുണ്ട്. മുസ്ലിമിങ്ങളുടെയിടയിൽ കക്ഷിവഴക്ക് വളൎന്നു വരികയാണ്. ഡെക്കാൻകാരുടെ കൈയിലാണ് ഇപ്പോൾ അധികാരം. അഫ്ഘാൻകാരും കേവലം അശക്തരല്ല. രണ്ടു പക്ഷക്കാൎക്കും ഹിന്ദുക്കളുടെ സഹായം വേണമെന്നുണ്ട്. സുൽത്താന്ന് വളരെ ചെറുപ്പമാണ്, ആരോഗ്യവുമില്ല. ഹിന്ദുക്കളുടെ സ്ഥിതി മെച്ചപ്പെടുമെന്നാണ് എൻെറ പ്രതീക്ഷ. എൻെറ പ്രയത്നം ഞാൻ കുറെക്കൂടി ശക്തിപ്പെടുത്തിക്കൊള്ളാം.

അന്നത്തെ പതിവനുസരിച്ച് തടവുകാരനായ ഘോട്ഗേ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ഒരു വലിയ തുക സംഭാവനയായി കൊടുക്കേണ്ടിയിരുന്നു. ശിവാജി അതാവശ്യപ്പെട്ടില്ലെന്നു മാത്രമല്ല, ഒരു വിശേഷപ്പെട്ട ഉടുപ്പെടുത്ത് സ്വന്തം കൈകൊണ്ടു് ഘോട്ഗേയെ ധരിപ്പിക്കുകയും, ആയാൾക്കും അനുയായികൾക്കും പലവിധ സമ്മാനങ്ങളും കൊടുത്തു് ഒരശ്വസൈന്യത്തിൻെറ അകമ്പടിയോടുകൂടി അവരെ ബിജാപ്പൂരിലേക്കയക്കുകയും ചെയ്തു.

# II. "റായിബാഗിൻ" റാണി.

രാജാശിവാജി ഔറങ്ങ്സേബിൻെറ ക്ഷണം സ്വീകരിച്ച് ആഗ്രയ്ക്ക് പോയതും ഔറങ്ങ്സേബ് മാനവും മൎയ്യാദയും കൈവിട്ട് അദ്ദേഹത്തെ ബന്ധനത്തിലാക്കിയതും, ശിവാജി തൻെറ നിസ്തുല സാമൎത്ഥ്യത്താൽ [13] മകൻ സംഭാജിയോടുകൂടി തടവിൽനിന്ന് രക്ഷപ്പെട്ടതും, വേഷധരനാരായി അച്ഛനും മകനും പല ദിക്കിലും സഞ്ചരിച്ച് ഒടുവിൽ മഹാരാഷ്ട്രത്തിൽ തിരിച്ചെത്തിയതും, ചരിത്ര പ്രസിദ്ധമായ സംഭവങ്ങളാണല്ലോ.

ആഗ്രയിൽവെച്ച് പരിചയപ്പെട്ട് കുറെ ദിവസത്തെ അടുപ്പം നിമിത്തം ശിവാജിയുമായി മൈത്രീബന്ധത്തിൽപെട്ടവരിൽ ഒരാളായിരുന്നു രാജായശവന്ത്സിംഗ്. ആയാളെ ചക്രവൎത്തി ഡെക്കാനിലെ സുബേദാരായി നിയമിച്ചത് ശിവാജിയെ സന്തുഷ്ടനാക്കി. ആയാളുടെകൂടെ ചക്രവൎത്തിയുടെ പുത്രൻ മുവസം രാജകുമാരനേയും സുബേദാരായിത്തന്നെ നിയമിച്ചിരുന്നു. അച്ഛൻ ചെയ്ത വിശ്വാസവഞ്ചന രാജകുമാരന്ന് വെറുപ്പുണ്ടാക്കിയെന്ന് ശിവാജി കേട്ടിരുന്നുവെങ്കിലും

ആഗ്രയിൽ അവർ തമ്മിൽ കണ്ടു് പരിചയമാകാൻ സന്ദർഭം നേരിട്ടിരുന്നില്ല. രാജകുമാരൻ പുതിയ ഉദ്യോഗമേറെറടുക്കാൻ ഔറങ്കാബാദിലേക്ക് പോകുന്നവഴി ബ്രഹ്മപുരിക്കടുത്തുവെച്ചു ഒരു ഹിന്ദുഗ്രാമീണൻ കുറച്ചു് തൈര് അദ്ദേഹത്തിന്നു് കാഴ്ചവെച്ചു. പ്രജാവത്സലനായ രാജകുമാരൻ അത് മടികൂടാതെവാങ്ങി ഭക്ഷണത്തിൽചേർത്തു കഴിച്ചപ്പോൾ തയിരിന്നടിയിൽ ഒരു ഉരുള മെഴുക് കിടക്കുന്നതുകണ്ടു. മെഴുകിന്നുള്ളിൽ ഒരു ലേഖനം അടക്കം ചെയ്തിരുന്നു. രാജകുമാരന്നു രാജാശിവാജി എഴുതിയതായിരുന്നു അത്. കുമാരൻെറ സ്വഭാവഗുണവും മററും നേരിട്ടു കണ്ടറിവാൻ വേണ്ടിയാണ് അദ്ദേഹം ഒരു ഗ്രാമീണൻെറ വേഷം കൈക്കൊണ്ടതെന്ന് അതിൽ എഴുതിയിരുന്നു! ശിവാജിയുടെ തൻേറടവും കരളുറപ്പും രാജകുമാരനെ ഹഠാദാകർഷിച്ചു. അതിൽപിന്നെ ശിവാജിയ്ക്കു പുതിയ സുബേദാർമാരുമായി ഒരു രഹസ്യസന്ധിയിലേർപ്പെടാനും ബിജാപ്പൂര്, ഗോൽക്കൊണ്ട എന്നീ രാജ്യങ്ങൾ ആക്രമിക്കാൻ അവരുടെ രഹസ്യാനുവാവാദം കൈയ്ക്കലാക്കാനും അധികം സമയം വേണ്ടിവന്നില്ല.

കുറച്ചു കൊല്ലം മുമ്പു ഷാജിമഹാരാജ് മഹാരാഷ്ട്രം സന്ദർശിച്ച അവസരത്തിൽ ശിവാജിയുടെ കോട്ടകളെല്ലാം പരിശോധിക്കുകയും തലസ്ഥാനത്തിന്ന് ഏററവും പററിയ സ്ഥലം രായിരി പീഠഭൂമിയാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തിരുന്നു. അക്കാലത്തെ സുപ്രസിദ്ധന്മാരായ സേനാനികളുടെയിടയിൽ ഒരുന്നതസ്ഥാനം വഹിച്ചിരുന്ന തൻെറ പിതാവിൻെറ ഉപദേശമനുസരിച്ചു ശിവാജി അവിടെ ഒരു വിശാലവും ഗംഭീരവുമായ കോട്ട പണിചെയ്തു് അതിന്നു റായിഗഡ്ഡ് അല്ലെങ്കിൽ റായിഗർ എന്ന പേരിട്ടു. ആഗ്രയിൽ നിന്ന്

തിരിച്ചെത്തിയ ഉടനെ തലസ്ഥാനം അവിടേയ്ക്കു നീക്കം ചെയ്തു.

ശിവാജി യുദ്ധസന്നാഹം കൂട്ടുന്നുണ്ടെന്നും മുഗൾസൈന്യം തങ്ങൾക്കു താങ്ങായിരിക്കുകയില്ലെന്നും മനസ്സിലാക്കിയ ബിജാപ്പൂര്-ഗോൽക്കൊണ്ട സുൽത്താന്മാർ അദ്ദേഹവുമായി സന്ധിച്ചു ഒരു ഗോപ്യമായ കരാർ ചെയ്യാൻ നിർബ്ബന്ധിതരായി. കൊല്ലന്തോറും അദ്ദേഹത്തിന്ന് ബിജാപ്പൂരിൽ നിന്ന് മൂന്നു ലക്ഷവും ഗോൽക്കൊണ്ടയിൽ നിന്ന് അഞ്ചുലക്ഷവും വരാഹൻ വീതം കപ്പം കൊടുക്കാമെന്നും അദ്ദേഹത്തിൻെറ പ്രതിനിധിക്ക് അവരുടെ ദർബാറിൽ പ്രവേശനമനുവദിക്കാമെന്നുമായിരുന്നു നിശ്ചയം. സുബേദാർമാരുടെ മൈത്രി നിമിത്തം ശിവാജിയ്ക്കു് ഔറങ്ങ്സേബുമായും ഒരു സന്ധിയിലേർപ്പെടാൻ സാധിച്ചു. രണ്ടുകൊല്ലത്തോളം യുദ്ധത്തിനൊന്നുമിറങ്ങാതെ ശിവാജി രാജ്യഭരണപരിഷ്കാരത്തിലും പ്രജാക്ഷേമപരമായ പ്രവൃത്തികളിലും ശ്രദ്ധമുഴുവൻ ചെലുത്തി.

കൊങ്കണദേശത്തിലെ തുറമുഖങ്ങളിൽ അബിസ്സീനിയക്കാരായ കടൽക്കള്ളന്മാരുടെ ശല്യം വർദ്ധിച്ചപ്പോൾ ശിവാജിയ്ക്കു് അവരുടെ നേരെ യുദ്ധത്തിന്നു പുറപ്പെടാതിരിക്കാൻ നിവൃത്തിയില്ലാതായി. അദ്ദേഹം അവരുടെ ജെഡൻജിറാ [14] കോട്ട ആക്രമിച്ചു. പക്ഷെ ചക്രവത്തിയെ മേൽക്കോയ്മയായി സ്വീകരിക്കാമെന്ന അവരുടെ വാഗ്ദാനത്താൽ അപഹൃതചിത്തനായ സൂറത്ത്സുബേദാരുടെ പ്രേരണപ്രകാരം ഔറങ്ങ്സേബ് ഒരു വമ്പിച്ച മുഗൾസൈന്യത്തെ അവരുടെ പിന്തുണക്കയച്ചു കൊടുത്തതുകൊണ്ടു ശിവാജി

തൽക്കാലം യുദ്ധത്തിൽ നിന്ന് വിരമിക്കേണ്ടി വന്നു. സുബേദാരെയും ഔറംഗ്സേബിനേയും ഒരു പാഠം പഠിപ്പിക്കാനുറച്ച് ശിവാജി പൊട്ടന്നനവെ തൻെറ അശ്വസൈന്യത്തെ വടക്കോട്ടു നയിച്ചു. അതിവേഗത്തിൽ യാത്ര ചെയ്തു പെട്ടെന്ന് സൂറത്ത് നഗരത്തിൽ പ്രത്യക്ഷനായി. അദ്ദേഹത്തെ തടുത്ത് നിർത്താനുള്ള കരുത്ത് സുബേദാർക്കുണ്ടായില്ല. വിദേശവ്യാപാരത്തിൻെറ പ്രധാന കേന്ദ്രവും അമിതധനപുഷ്ടിയോടുകൂടിയതുമായ ആ നഗരം മൂന്നു ദിവസത്തോളം മരാഠർ കൊള്ള ചെയ്തു. ഈശ്വരാരാധനയിൽ നിരതരായിരുന്നവർ ഏതു മതസ്ഥരായാലും അവരുടെ സ്വത്ത് തൊട്ടുപോകരുതെന്നു ശിവാജി നിഷ്കർഷിച്ചിരുന്നു. 15 കണക്കില്ലാത്ത ധനവും കൈക്കലാക്കി ശിവാജി റായിഗറിലേക്കു മടങ്ങുമ്പോൾ ദാവൂദ്ഖാൻ കുറേഷി എന്ന പേരുകേട്ട പടത്തലവൻെറ കീഴിൽ ഒരു വലിയ മുഗൾ സൈന്യം വാണിഗ്രാമത്തിൻേറയും ഡിണ്ഡോരി നഗരത്തിൻേറയും നടുവിൽ വെച്ചു രാത്രിയിൽ അദ്ദേഹത്തെ എതിർത്തു. ശിവാജിയുടെ അനുയായികളിൽ സേനാപതി പ്രതാപറാവു ഗുസാക്ക് പുറമെ ഷാജിയുടെ ഡെക്കാൻ സൈന്യത്തിൽ പരിശീലനം കഴിച്ചു ആയോധനവിദഗ്ദ്ധന്മാരെന്നു പേരെടുത്ത ആനന്ദറാവുഭോസ്ലാ, വെങ്കാജിദത്തോ എന്ന രണ്ടു വീരയോദ്ധാക്കളുമുണ്ടായിരുന്നു. അന്ധകാരത്തിൽ ശത്രുക്കളറിയാതെ ഒരു സൈന്യവിഭാഗത്തെ ധനസമുച്ചയത്തോടുകൂടി മറെറാരു വഴിയായി റായിഗറിലേക്കയച്ചശേഷം ശിവാജി തൻെറ ചെറിയ അവശിഷ്ടസേനയെ ഈ മൂന്ന് പോർമല്ലന്മാരുടേയും തൻേറയും നേതൃത്വത്തിൽ നാലുഭാഗമായി വിഭജിച്ച് വ്യൂ

ഹം നിർമ്മിച്ചു. ശത്രുക്കളുടെ കയററം അധികവും ശിവാജിയുടെ നേക്കായിരുന്നു. 'ഹരഹരമഹാദേവ്' 'ദീൻ, ദീൻ' എന്ന പോർവിളികളുടെ ഇടിമുഴക്കത്തിൽ മിന്നുന്ന കവചം ധരിച്ചു ഇരുതലവാൾ വീശി ശത്രുസേനയ്ക്കുള്ളിൽ സത്വരം കുതിരയെ വിട്ടു ഇരുപാടും മുഗളരെ തുരുതുരെ വെട്ടി വീഴ്ത്തിക്കൊണ്ട് മുന്നോട്ട് കുതിച്ച മഹാരാഷ്ട്രനായകൻ മിന്നൽപ്പിണർപോലെ പോർക്കളത്തിലെങ്ങും പ്രശോഭിച്ചു. മൂന്നു മണിക്കൂർ നേരത്തെ ഭയങ്കരസമരത്തിൽ മുഗളരുടെ മൂന്നിലൊരംശം ഭടന്മാർ മൃതിയടഞ്ഞു. ശേഷിച്ചവർ നാലുപാടും ഓടി. മരാഠർ അവരെ പിന്തുടന്ന് നാലായിരത്തോളം കുതിരപ്പട്ടാളക്കാരെയും പടനായകന്മാരെയും തടവുകാരാക്കി. അനേകം യുദ്ധസാമഗ്രികൾ ശിവാജിക്കധീനമായി.

മുസൽമാൻ തടവുകാരോട് ശിവാജി കാണിച്ച ദയയും ദാക്ഷിണ്യവും ദിണ്ഡോരിയിലെ ഭരണകത്താവായ സിദ്ദിഹിലാൽ എന്ന മുഗളുദ്യോഗസ്ഥനെ ആശ്ചയ്യഭരിതനാക്കി. ഒരാളെയും ബന്ധിക്കുകയോ മർദ്ദിക്കുകയോ ചെയ്യാനനുവദിക്കാതെ, അദ്ദേഹം എല്ലാ തടവുകാരെയും സദയം വിട്ടയച്ചു. സിദ്ദിഹിലാൽ ചക്രവത്തിയുടെ സേവനം വിട്ടു ശിവാജിയോടുണ്ടായ അപാരബഹുമാനത്താൽ അദ്ദേഹത്തിൻെറ കീഴിൽ ഉദ്യോഗം സ്വീകരിച്ചു.

വിജയശ്രീലാളിതരായ ശിവാജിയും അനുചരന്മാരും തെക്കോട്ട് നീങ്ങി പഞ്ചവടി ചുരത്തിൻെറ താഴ്‌വരയിൽ ഒരിടുങ്ങിയ പാതയിലെത്തി. * പെട്ടെന്നു ഒരു ചെറിയ സൈന്യം അവരെ ചെറുത്തു. സൈന്യത്തെ നയിച്ചത് അശ്വാരൂഢയാ

---

* 1670 ഒക്ടോബർ 17-ാംനു-

യ ഒരു പ്രൌഢവനിതയായിരുന്നു! മാഹ്ഹർ എന്ന ആ പ്രദേശത്തിൻെറ 'ദേശമുഖ്യ (നാടുവാഴി)യായിരുന്നു അവർ. മുഗൾ ചക്രവത്തിയുടെ കോയ്മയിൻകീഴിലായിരുന്നു അവർ രാജ്യം ഭരിച്ചിരുന്നത്. ചക്രവത്തിയുടെ ശത്രുക്കളുമായി അവർ ഏററുമുട്ടിയത് അത് ഒന്നാമത്തെ തവണയായിരുന്നില്ല. മുമ്പ് ഒരു യുദ്ധത്തിൽ സൈന്യം നയിച്ച അവരുടെ ഭത്താവ് ഉദാരാം ദേശമുഖ് വളരെ ശൌയ്യത്തോടെ പൊരുതി പോക്കളത്തിൽ വീണു മരിച്ചു. അവർ ഭഗ്നാശയാകാതെ ഓടാൻ തുടങ്ങിയ ഭടന്മാരെ തടഞ്ഞു നിത്തി, അതിധീരതയോടെ യുദ്ധം തുടന്നു ശത്രുക്കളെ ജയിച്ചു. ആവേശജനകമായ ആ സംഭവം അറിഞ്ഞു ഔറങ്ങ്സേബ് അതീവ സന്തുഷ്ടനായി അവക്ക് വ്യാഘ്രിരാജകുമാരി എന്നത്ഥമായ 'റായി ബാഗിൻ' എന്ന സ്ഥാനം കല്പിച്ചു കൊടുത്തു.

ശിവാജിയുമായുണ്ടായ അല്പസമയത്തെ പോരാട്ടത്തിൽ റായിബാഗിന്നു വിജയം കൈവന്നില്ല. കുതിരപ്പട്ടാളം അവരെ വളഞ്ഞതിനാൽ അവക്ക് പോക്കളത്തിൽ നിന്ന് രക്ഷപ്പെടാനും തരപ്പെട്ടില്ല. പട്ടാളക്കാർ അവരേയും അവരുടെ മകൻ ജഗജ്ജീവനേയും തടവുകാരാക്കി ശിവാജിയുടെ മുമ്പിൽ കൊണ്ടുചെന്നു. ശിവാജി വിനയപൂവ്വം അവരെ ബഹുമാനിച്ചിരുത്തി.

ശിവാജി:—നാം തമ്മിൽ കണ്ടിട്ട് ഏതാണ്ട് പത്തു കൊല്ലമായെന്നു തോന്നുന്നു. കർത്തൽബ്ഖാൻെറ കൂടെ റാണി എന്നോട് യുദ്ധത്തിന്ന് വന്നപ്പോഴും ഉമ്പർഖിൻഡിൽവെച്ച് കണ്ടതിൽ പിന്നെ നാം കാണുകയുണ്ടായിട്ടില്ല. [16]

റായിബാഗിൻ:—ഇല്ല. അന്ന് അങ്ങ് കാണിച്ച ഔദാര്യം ഒരിക്കലും മറക്കാനാവില്ല.

ശി:—ഇന്ന് അന്യസഹായമില്ലാതെ ഈ ചെറുസേനയോട് കൂടി എന്നെ നിരോധിക്കുവാൻ റാണിയെ നിയോഗിച്ച ഔറങ്ഗ്സേബിനെ ഞാനെന്താണ് വിളിക്കേണ്ടതെന്നറിയുന്നില്ല, മൂഢനെന്നോ, മൂഠാളനെന്നോ.

റാ:—ചക്രവർത്തി എന്നെ നിയോഗിച്ചിട്ടില്ല.

ശി:—സുബേദാരുടെ കല്പനയായിരിക്കാം.

റാ:—സുബേദാരുടെ കല്പനയോ? എനിക്ക് കല്പന തരാൻ ഒരാളെ ഉള്ളൂ, ദില്ലി ചക്രവർത്തി.

ശി:—പിന്നെ എന്തിനാണ് റാണി എന്നോട് വഴക്കിന്നു വന്നത്?

റാ:—എന്റെ മേൽക്കോയ്മയുടെ രാജ്യം കൊള്ള ചെയ്തു് എന്റെ നാട്ടിൽ കൂടി കടന്നു പോകുന്ന ശത്രുവെ ഞാൻ തടുത്തു നിർത്തേണ്ടയോ?

ശി:—ഈ ചെറിയ സൈന്യത്തെക്കൊണ്ട് എന്നെ തടുത്തു നിർത്താമെന്നോ, പൊരുതി ജയിക്കാമെന്നോ റാണിക്ക് തോന്നണമെങ്കിൽ എന്റെ ബലഹീനതയെപ്പററി പലരും റാണിയെ കേൾപ്പിച്ചിരിക്കണം.

റാ:—അങ്ങയുടെ ബലഹീനതയോ? അങ്ങയോട് കിടനില്ക്കത്തക്ക ഒരു യോദ്ധാവ് ഇന്നു ഭാരതഖണ്ഡത്തിൽ ആരുണ്ട്? അങ്ങയുടെ ബാഹുപരാക്രമങ്ങൾ ആരാണ് കേൾക്കാത്തത്? ഇന്നലെ രാത്രി അങ്ങയോടേററ ഒരു വമ്പിച്ച മുഗൾ സൈന്യം ഒരു യാമത്തിന്നിടയിൽ ചിന്നിച്ചിതറിപ്പോയില്ലേ! അങ്ങയെ ഞാൻ പോരിൽ ജയിക്കുകയോ! ശിവ, ശിവ, ആ വ്യാമോഹം എനിക്കുണ്ടായിട്ടേയില്ല, ഒരിക്കലും ഉണ്ടാകുകയുമില്ല.

ശി:—റാണി പറയുന്നത് മനസ്സിലാകുന്നില്ലല്ലോ. ഞാൻ കേവലം ഒരു ദുർബ്ബലനല്ലെന്നു അവിടെക്കറിയാം. മാഹ്ലർ സൈന്യത്തിന്ന് എന്റെ കുതിരപ്പട്ടാളത്തെ തോല്പിക്കാനാവില്ലെന്നും അവിടെക്കറിയാം. എന്നെ ആക്രമിയ്ക്കാൻ ആരും റാണിയോടാവശ്യപ്പെട്ടിട്ടുമില്ല. അങ്ങിനെയിരിയ്ക്കെ എന്നോട് യുദ്ധത്തിന്നിറങ്ങാൻ എന്തൊരു സംഗതിയാണ് റാണിയെ പ്രേരിപ്പിച്ചത്?

റാ:—അങ്ങ് എന്റെ മേൽക്കോയ്മയായ ചക്രവർത്തിയുടെ പരമശത്രു. ചക്രവർത്തിയുടെ ഒരു പ്രധാന നഗരം കൊള്ളയടിച്ച് അദ്ദേഹത്തിന്റെ സൈന്യത്തെ ധ്വംസനം ചെയ്ത് അങ്ങ് എന്റെ അതൃത്തിയിൽ പ്രവേശിക്കുന്നു. ചക്രവർത്തി എനിയ്ക്ക് നിർദ്ദേശമൊന്നുമയച്ചിട്ടില്ലെന്നോ അങ്ങ് അജയ്യനായ വിശ്രുതയോദ്ധാവാണെന്നോ കാരണത്താൽ ഞാൻ എന്റെ കൊട്ടാരത്തിൽ ഒളിച്ചിരിക്കുന്നത് എന്റെ സ്ഥാനത്തിനൊത്ത ധർമ്മമാകുമോ? സമരം വേണ്ട സന്ദർഭത്തിൽ അതിന്നൊരുങ്ങാതെ ഭീരുത്വം കാണിക്കുന്ന ഒരു മരാഠാ നാടുവാഴിയെ അങ്ങ് ഇഷ്ടപ്പെടുമോ?

ശി:—ഇല്ല, നാടുവാഴി പുരുഷനാണെങ്കിൽ.

റാ!—എന്ത്? റാണി ജിജാബായിയുടെ പുത്രനാണോ ഇപ്പറയുന്നത്? ധൈര്യം മൂർത്തീകരിച്ച ജിജാബായി! ഒരു പുരുഷകേസരിയുടെ അരുമ മകൾ, [17] മറെറാരു പുരുഷകേസരിയുടെ വീരപത്നി! അമ്മയുടെ വിവാഹത്തിന്ന് വഴിവെച്ച വിചിത്രകഥകൾ [18] മകന്നറിവില്ലെന്നുണ്ടോ? അങ്ങയെ പ്രസവിക്കുന്നതിന്റെ കുറച്ച് മാസം മുമ്പ് അവരുടെ ഭ

ത്താവും അച്ഛനും തമ്മിൽ നടന്ന യുദ്ധത്തെക്കുറിച്ച് അവർ അങ്ങയോട് ഒന്നും പറഞ്ഞിട്ടില്ലെന്നിരിക്കുമോ? അങ്ങയുടെ മാതാപിതാക്കന്മാരും നാലു വയസ്സ് പ്രായമുണ്ടായിരുന്ന അങ്ങയുടെ ജ്യേഷ്ഠൻ സംഭാജിയും മാഹുളി കോട്ടയിൽ താമസിക്കുമ്പോൾ അങ്ങയുടെ മാതാമഹൻ യാദവരാവുവും ഒരു വലിയ സൈന്യവും കോട്ട വളഞ്ഞു. അദ്ദേഹത്തിന്റെ കൈയിൽ പെടാതിരിപ്പാൻ ഷാജി മഹാരാജ് അർദ്ധരാത്രിയിൽ കോട്ട വിട്ടോടേണ്ടി വന്നു. ഗർഭിണിയായ ജിജാബായി യാത്രാക്ലേശം അവഗണിച്ച് സംഭാജിയേയും എടുത്ത് ഭയരഹിതയായി ഭർത്താവിനെ അനുഗമിച്ചു. അവർ അതിവേഗത്തിൽ കുതിരയെ ഓടിച്ച് പിന്തുടർന്നു ചെന്ന ശത്രുക്കളെ നിരാശരാക്കുകയും വളരെ ദൂരം പോയശേഷം ശിവനേരി കോട്ടയിൽ രക്ഷ പ്രാപിക്കുകയും ചെയ്തു. അവിടെ വെച്ചാണല്ലോ അങ്ങയെ പ്രസവിച്ചത്. * പ്രസവത്തിന്ന് മുമ്പ് ഷാജിമഹാരാജ് ബിജാപ്പൂരിലേക്ക് പോയിരുന്നപ്പോൾ അങ്ങയുടെ മാതാമഹൻ ശിവനേരിയിൽ ചെന്നു മകളെ കണ്ട് തന്റെ കൂടെ ചെല്ലാൻ വളരെയെല്ലാം അപേക്ഷിച്ചു നോക്കി. മകളുടെ ധൈര്യത്തിന്റെ മുമ്പിൽ നാടുവാഴിയായ അച്ഛന്റെ പ്രതാപമെല്ലാം പമ്പ കടന്നു. അങ്ങയുടെ ബാല്യദശയിൽ ഷാജഹാന്റെ മുഗൾസൈന്യവും ഷാജി മഹാരാജും തമ്മിൽ ഇടവിടാതെ യുദ്ധം നടന്നുകൊണ്ടിരിയ്ക്കേ മുസൽമാന്മാരിൽ ചില പുരുഷാധമന്മാർ ഉപായത്തിൽ ജിജാബായിയെ തട്ടിക്കൊണ്ടു പോയി മുഗൾപ്പാള

* ക്രി. പി. 1627 ഏപ്രിൽ 6-ാംനു-

യത്തിലെത്തിച്ചു. [19] മഹാരാഷ്ട്രസിംഹിയുടെ പ്രൌഢ നിർഭയവീക്ഷണത്തിൻെറ മുമ്പിൽ മുഗളസൃഗാലർ നമ്രശിരസ്കരായി ഉടനെ ജിജാബായിയെ അടുത്തുള്ള ബന്ധുവസതിയിലേക്കെത്തിക്കേണ്ടി വന്നു. സാഹസികനായ അങ്ങ അനേകം യുദ്ധങ്ങളിൽ പങ്കെടുത്തിട്ടുണ്ടല്ലോ; യുദ്ധത്തിന്ന് പുറപ്പെട്ടപ്പോളൊക്കെയും അങ്ങ് മാതാവിനെ വലം വെച്ചു നമസ്കരിച്ചു ആശീർവ്വാദം വാങ്ങാറുണ്ടെന്നാണ് കേൾവി. ഒരു തവണയെങ്കിലും യുദ്ധത്തിന്നു പോകരുതെന്ന് അവർഅങ്ങയെ വിലക്കീട്ടുണ്ടോ? തൻെറ പ്രേമഭാജനമായ പുത്രൻ പടയ്ക്കൊരുങ്ങി വിടവാങ്ങുമ്പോൾ ഒരു മാതാവിൻെറ ഹൃദയത്തിൽ കത്തിയെരിയുന്ന അഗ്നിജ്വാല അവൾക്ക് മാത്രമേ അറിയാൻ കഴിയുകയുള്ളൂ; എപ്പോഴെങ്കിലും അങ്ങ് റാണിയോടു യാത്ര പറഞ്ഞപ്പോൾ ആ കത്തിക്കാളുന്ന തീ ഒരു പ്രതിഷേധരൂപം കൈക്കൊണ്ടിട്ടുണ്ടോ? ആഗ്രാ യാത്രയുടെ അന്ത്യം കാരാഗൃഹവാസമോ മരണമോ ആയിരിക്കാനിടയുണ്ടെന്നു ഭയപ്പെട്ടിട്ടും വിധവയായ അവർ അത് മുടക്കിയോ? ആ വീരമാതാവിൻെറ വീരസൂനു രാജാശിവാജിയാണോ മറാഠാസ്ത്രീകളെ ഭീരുക്കളെന്നു ഭത്സിക്കുന്നത്?

ശി:—റാണി ദയവുചെയ്ത് എനിക്ക് മാപ്പുതരണം. എന്നെ അവിടുന്ന് തെററിദ്ധരിച്ചു. സ്ത്രീകളെ ഞാൻ ഭത്സിച്ചിട്ടില്ല, ഒരിക്കലും ഭത്സിക്കാറില്ല. അവർ ഭീരുക്കളാണെന്ന് ഞാൻ പറഞ്ഞില്ല. യുദ്ധത്തിൽ തടവുകാരാക്കപ്പെട്ടാൽ അവരുടെ സ്ഥിതി എത്ര പരിതാപകരമായേക്കും? സ്ത്രീകൾ യുദ്ധത്തിന്നിറങ്ങരുതെന്ന് ഞാൻ സൂചിപ്പിച്ചു

പ്പോറം, ആ വസ്തുത മാത്രമേ എന്റെ ആലോചനയിൽ പെട്ടിരുന്നുള്ളു.

റാ:—ചില ഭടന്മാർ സ്ത്രീകളെ ഉപദ്രവിക്കാറുണ്ട്, മുസ്ലിം ഭടന്മാർ വിശേഷിച്ചും. എന്നാൽ അങ്ങയുമായി യുദ്ധത്തിലേർപ്പെടാൻ ഒരു സ്ത്രീയും ഭയപ്പെടേണ്ടതില്ല.

ശി:—റാണിയുടെ അനുഭവം മാത്രം ആസ്പദമാക്കി അത്രത്തോളം പറയുന്നത് ശരിയായെന്ന് വരില്ല

റാ:—അങ്ങ് സ്ത്രീകളോട് മര്യാദ കാണിക്കുന്നത് ഇന്നും ഇന്നലെയുമുള്ളതല്ല. അവരോട് അങ്ങയ്ക്കുള്ള ബഹുമാനാദരങ്ങൾ ലോകപ്രസിദ്ധമാണ്. ആ വിഷയത്തിൽ അങ്ങയോട് കിടനില്ക്കാൻ ഭാരതവർഷത്തിൽ മറെറാരു രാജപുരുഷനില്ല. കല്യാൺ നഗരത്തിൽ നടന്ന സംഭവം ആർക്കാണ് രോമഹർഷമുണ്ടാക്കാത്തത്? എന്റെ ജഗജ്ജീവൻ അത് നല്ലവണ്ണം കേട്ട് പുളകം കൊള്ളട്ടെ. അങ്ങയുടെ സൈന്യം കല്യാൺ ആക്രമിച്ചു അവിടെയുള്ള കോട്ടകളെല്ലാം പിടിച്ചു ഉത്തരകൊങ്കണത്തിന്റെ ഭരണാധിപനായ മുല്ലാന അഹമ്മദിനെ ബന്ധനസ്ഥനാക്കി. ഭരണാധിപന്റെ ജഗന്മോഹിനിയായ പുത്രഭാര്യയെ [20] അങ്ങയുടെ പടനായകൻ ആബാജി ശോൺദേവ് അങ്ങയ്ക്ക് സമ്മാനമായി തരാനുദ്ദേശിച്ചിട്ട് അവളെ അന്തഃപുരത്തിൽ സൂക്ഷിച്ചു. അങ്ങ് അഹമ്മദിനെ ബന്ധനത്തിൽനിന്ന് മോചിപ്പിച്ച് യഥായോഗ്യം സല്ക്കരിച്ച് സർവ്വ ബഹുമതികളോടുംകൂടി ബിജാപ്പൂരിലേക്കയച്ചു. ആയാളുടെ തിരോധാനത്തിനു ശേഷമായിരുന്നു ആയാളുടെസ്നുഷയെപ്പററി അങ്ങയ്ക്കറിവുകിട്ടിയത്. അങ്ങ് രഹസ്യ

സമാഗമത്തിന്നനുകൂലിക്കാതെ അവളെ പൌരപ്രമുഖന്മാർ നിറഞ്ഞ ആസ്ഥാന മണ്ഡപത്തിലേക്ക് വരുത്തി. അവളുടെ നിസ്തുലരൂപലാവണ്യം പൌരന്മാരെപ്പോലെ അങ്ങയേയും ആകർഷിച്ചു. എന്നാൽ അന്ന് ഇരുപത്തിയൊന്നു വയസ്സ്മാത്രം പ്രായം ചെന്ന അങ്ങ് അങ്ങയുടെ മാതാവ് അത്ര രൂപവതിയായില്ലല്ലോ എന്ന് പരിതപിക്കുകയും, പ്രജകളെല്ലാം രാജാവിൻെറ സന്താനങ്ങളാണെന്ന് പറയുകയും ചെയ്തിട്ട് അവളോട് ഒരു സോദരിയുടെ നിലയിലാണ് പെരുമാറിയത്. ഒരു രാജകന്യകക്ക് യോജിച്ചവരായ അംഗരക്ഷകരോടുകൂടി ഉടനെ അങ്ങ് അവളെ ശത്രുരൻെറ പിന്നാലെ ബിജാപ്പൂരിലേക്കയച്ചു. അങ്ങിനത്തെ ചുററുപാടുകളിൽ ചോരത്തിളപ്പുള്ള മറേറതൊരു ചെറുപ്പക്കാരന് അത്രമേൽ ദാക്ഷിണ്യവും ഔദാര്യവും ധർമ്മബോധവും കാണിക്കാൻ കഴിയും? ഒമ്പതുകൊല്ലം കഴിഞ്ഞിട്ട് അങ്ങ് പ്രബൽഗഡ്ഡ് കോട്ട പിടിച്ചപ്പോൾ യുദ്ധത്തിൽ മൃതിയടഞ്ഞ ബിജാപ്പൂര് സേനാനായകൻ കേസരിസിംഗിൻെറ സ്ത്രീകളും കുട്ടികളും ഭയാക്രാന്തരായി കോട്ടയ്ക്കുള്ളിൽ ഒളിച്ചിരുന്നു. അങ്ങ് കേസരിസിംഗിൻെറ അമ്മയോട് സ്വന്തം അമ്മയോടെന്നപോലെ പെരുമാറുകയും അവരുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിക്കുകയും ചെയ്തിട്ടു അവരുടെയെല്ലാം ഭയം നീക്കി എല്ലാവരേയും അവരുടെ സ്വദേശത്തേക്കു പല്ലക്കിൽ കയററി അയച്ചു. യുദ്ധം ഒഴിച്ചു കൂടാത്ത അവസരത്തിൽ അങ്ങയോട് യുദ്ധം ചെയ്യാൻ സ്ത്രീകൾ എന്തിന് ഭയപ്പെടണം? ജഗജ്ജീവൻെറ നന്മക്ക് വേണ്ടിയാണ് ഞാൻ കഥകളിത്രയും വിസ്തരിച്ചത്.

ശി:—ജഗജ്ജീവൻെറ മാൎഗ്ഗദൎശികളായി അവൻെറ യശശ്ശരീരനായ പിതാവും ഭയമെന്തെന്നറിയാത്ത അവൻെറ വീരമാതാവും മതി. സാഹസികനായ എന്നെ ഒരു മാതൃകാപുരുഷനാക്കി കാട്ടരുത്.

റാ:—സാഹസികൻ എന്ന് ഞാനറിയാതെ പറഞ്ഞുപോയതിന്നു അങ്ങയോടു മാപ്പു ചോദിക്കുന്നു. സ്ത്രീകളോടുള്ള പെരുമാററത്തിൽ മാത്രമല്ല ജഗജ്ജീവൻ അങ്ങയെ അനുകരിക്കാൻ ശ്രമിക്കണമെന്ന് ഞാനാഗ്രഹിക്കുന്നത്. മാതാപിതാക്കന്മാരോട്ട് അങ്ങയ്ക്കുള്ള അനന്യസാധാരണമായ ഭക്തി എല്ലാ യുവാക്കൾക്കും ഒരു പാഠമായിരിക്കണം. സാക്ഷാൽ ശ്രീരാമചന്ദ്രനുശേഷം ആ വിഷയത്തിൽ അങ്ങയെപ്പോലുള്ള ഒരു മാതൃകാപുരുഷൻ ജനിച്ചിട്ടുണ്ടോ എന്ന് സംശയമാണ്. ഷാജിമഹാരാജ് വളരെ സംവത്സരങ്ങളുടെ വേൎപ്പാടിനു ശേഷം സ്വദേശം സന്ദൎശിച്ചപ്പോൾ അങ്ങ അദ്ദേഹത്തിന്നു നൽകിയ ഹൃദയാവജ്ജകമായ സ്വീകരണവും അദ്ദേഹത്തോടു കാണിച്ച അളവററ ബഹുമതിയും കാണികളെ രോമാഞ്ചകഞ്ചുകിതരാക്കി. അങ്ങ പിതാവിനെ പല്ലക്കിൽ കയററി അദ്ദേഹത്തിൻെറ പാദരക്ഷയും കൈയിലെടുത്തു വാഹകന്മാരിലൊരുവനെപ്പോലെ പല്ലക്കും പിടിച്ചു പത്തു നാഴികയോളം ഓടിയല്ലോ! അരമനയിലെത്തിയതിൽ പിന്നെ അങ്ങ് പാദരക്ഷ പിതാവിൻെറ പാദത്തിൽ ചേൎത്ത് അദ്ദേഹത്തെ സിംഹാസനത്തിലിരുത്തിട്ടു ദൂരെ പരിചാരകസംഘത്തോടൊപ്പം തൊഴുത് നിന്നത് കണ്ടു മാതാപിതാക്കന്മാരും സദസ്യരും ഒരു പോലെ ഹൎഷാശ്രു

ക്കാം പൊഴിച്ചില്ലേ! അച്ഛനോടു അത്രത്തോളം ഭക്തി ബഹുമാനങ്ങാം കാണിച്ച മകൻ വേറേ ആരുണ്ടായിട്ടുണ്ടു? അങ്ങയുടെ അന്യാദൃശമായ പിതൃഭക്തി കണ്ട് തന്നെപ്പോലെ ധന്യനായ ഒരു പിതാവു ഭൂമിയിലില്ലെന്നു ഷാജിമഹാരാജ് സദസ്സിൽ വെച്ചു സമ്മതിച്ചില്ലേ?

ശി:—റാണിയുടെ മധുരസംഭാഷണം കേൾക്കുന്തോറും എനിക്കാശ്ചര്യം വർദ്ധിച്ചു വരുകയാണ്. എന്റെ അച്ഛനമ്മമാരുടേയും എന്റെയും ചരിത്രം അവിടേയ്ക്കു നല്ലവണ്ണം അറിയാം. ഞങ്ങളോട് അവിടേയ്ക്ക് ധാരാളം അനുഭാവമുണ്ട്. ഔറംഗ്സേബ് എന്നെ വഞ്ചിച്ച് ബന്ധനത്തിലാക്കിയതും അവിടെക്കറിയാം. മുസൽമാന്മാർ ഹിന്ദുസ്ത്രീകളെ തട്ടിക്കൊണ്ടു പോകുന്നതും ഹിന്ദു ദേവാലയങ്ങാം നശിപ്പിക്കുന്നതും ഹിന്ദുക്കളെ ബലാല്ക്കാരേണ ഇസ്ലാം മതത്തിൽ ചേർക്കുന്നതും [21] അവിടേയ്ക്ക് സുവിദിതമാണ്. ഞാൻ സൂറത്ത് കൊള്ളചെയ്യാനുള്ള കാരണം ഒരുപക്ഷെ റാണി അറിഞ്ഞെന്നുവരില്ല. ഞാനും ഔറംഗ്സേബുമായുണ്ടായ സമാധാന ഉടമ്പടി അദ്ദേഹം അകാരണമായി ഭഞ്ജിച്ചു. രണ്ട് കൊല്ലത്തോളം ഞാൻ ആ ഉടമ്പടിയിൽനിന്ന് അണുപോലും വ്യതിചലിക്കാതെ സമാധാനം പാലിച്ചിരുന്നു. എന്നാൽ ഔറംഗ്സേബിന്റെ കപടബുദ്ധിയിൽ എന്നെപ്പററി എന്തൊക്കെയോ സംശയം തോന്നിയിരിക്കണം. ഉടമ്പടിയനുസരിച്ച് ഞാൻ ഈ പ്രതാപറാവുവിന്റെ കീഴിൽ ഒരു സൈന്യം ഔറങ്കാബാദിൽ നിർത്തിയിരുന്നു. ഈയിടെ പ്രതാപറാവുവെ പിടിച്ച് തടവിലിടാൻ ഔറംഗ്സേബ് മുവ

സംരാജകുമാരന്ന് രഹസ്യസന്ദേശമയച്ചു. കഴിയുമെങ്കിൽ, എന്നെയും ക്ഷണിച്ചുവരുത്തി, ചതിച്ച് കെണിയിൽ പെടുത്തണമെന്നായിരുന്നു കല്പന. ഉദാരനിധിയായ രാജകുമാരന്റെ സഹായത്താൽ പ്രതാപറാവു രക്ഷപ്പെട്ടു. പിന്നെയാണ് എനിക്ക് കൊങ്കണദേശക്കാരുടെ രക്ഷയ്ക്കുവേണ്ടി കടൽക്കള്ളന്മാരെ ആക്രമിക്കേണ്ടിവന്നത്. പൊതുജനക്ഷേമം മുൻനിർത്തി എന്നെ തുണക്കേണ്ടിയിരുന്ന ഔറംഗ്സേബ് മുസൽമാന്മാരായ അബിസീനിയരെ സഹായിച്ചു. സൂറത്ത് സുബേദാരുടെ ദുരുപദേശം സ്വീകരിച്ചിട്ട് ഒരു വലിയ മുഗൾ സൈന്യം അവരുടെ പിന്തുണക്കയച്ചുകൊടുത്തത്കൊണ്ട് ഞാൻ പിന്നോക്കം വെക്കേണ്ടിവന്നു. ഈ വഞ്ചനയുടെയെല്ലാം പ്രതിക്രിയയായിട്ടാണ് ഞാൻ സൂറത്താക്രമിച്ചത്. അല്പകാലത്തിനുള്ളിൽ നടന്ന ഈ സംഭവങ്ങൾ റാണി അറിഞ്ഞിരിക്കയില്ലെങ്കിലും മതഭ്രാന്തിന്റെ മൂർദ്ധന്യത്തിലെത്തിയ ഔറംഗ്സേബ് കാശിയിലും മഥുരയിലും, കഴിഞ്ഞകൊല്ലം ചെയ്ത കഠോരകൃത്യങ്ങൾ [22] അറിയുമല്ലോ. ഹിന്ദുമതം പാടേ നശിപ്പിക്കാൻവേണ്ടി പുറപ്പെടുവിച്ച കർശന ശാസനകൾ ബ്രാഹ്മണകുലത്തിൽ ജനിച്ച അവിടേയ്ക്ക് എത്ര മനോവേദനയുണ്ടാക്കിയിരിക്കണം! ഇങ്ങിനെയുള്ള പരിതഃസ്ഥിതിയിൽ ഔറംഗ്സേബിന്നുവേണ്ടി റാണി സ്വമേധയാ സ്വജനങ്ങളെ എതിർക്കാൻ മുതിർന്നത് എനിക്കത്യാശ്ചര്യമായിരിക്കുന്നു.

റാ:—എന്റെ അതിർത്തിക്കടുത്ത് വെച്ച് നടന്ന പെരുമ്പടയിൽച്ചേർന്ന് ഞാൻ അങ്ങയെ എതിർത്തില്ലല്ലോ. സം

ഖ്യാബലംകൊണ്ട് മുഗൾസൈന്യം അങ്ങയുടെ സൈന്യത്തെക്കാൾ എത്രയോ മികച്ചതായിരുന്നു. അങ്ങയെ എതിർക്കണമെന്നോ ചക്രവർത്തിയുടെ പ്രീതി സമ്പാദിക്കണമെന്നോ മാത്രമാണ് എൻെറ ഉദ്ദേശ്യമെങ്കിൽ എനിക്ക് മുഗളരുടെകൂടെ ചേരാമായിരുന്നില്ലേ? ഇന്ന് ഏകാകിനിയായി അങ്ങയെ ചെറുക്കുന്നതിന്ന് പകരം ഇന്നലെ അവരോടുചേർന്ന് പടയിൽ പങ്കെടുക്കുകയല്ലേ നന്നായിരുന്നത്? അത് ഞാൻ ചെയ്തില്ലല്ലൊ.

ശി:—റാണി സൂചിപ്പിക്കുന്ന വ്യത്യാസത്തിൻെറ മർമ്മം എനിക്കു മനസ്സിലാകുന്നില്ല.

റാ:—ചക്രവർത്തിയുടെ മേൽക്കോയ്മയിൻ കീഴിൽ ഞങ്ങളിരിക്കുന്നേടത്തോളം കാലം അദ്ദേഹത്തിൻെ ശത്രുക്കൾ ഞങ്ങളുടെ അധികാരപരിധിക്കുള്ളിൽ പ്രവേശിച്ചാൽ ഞങ്ങൾ അവരെ എതിർക്കണം. ചക്രവർത്തിയുടെ ശാസനയുണ്ടെങ്കിലും ഇല്ലെങ്കിലും അത് ഞങ്ങളുടെ കർത്തവ്യമാണ്. പ്രത്യേക കല്പനയില്ലാതെ ഞങ്ങളുടെ ദേശത്തിന്നു പുറമേ പോയി അവരെ ആക്രമിക്കേണ്ട ഉത്തരവാദിത്വം ഞങ്ങൾക്കില്ല. അങ്ങ് സൂറത്തിലേക്കു പോകുമ്പോൾ ഈ വഴി വന്നിരുന്നുവെങ്കിൽ ഞങ്ങൾ തീർച്ചയായും അങ്ങയെ തടഞ്ഞു നിർത്താൻ ശ്രമിക്കുമായിരുന്നു. മററു മരാഠരെപ്പോലെ തന്നെ അങ്ങയോടു ഞങ്ങൾക്കു യഥാർത്ഥസ്നേഹവും ബഹുമാനവുമുണ്ടു. എന്നാൽ ഞങ്ങളുടെ കർത്തവ്യം ഞങ്ങൾ നിർവ്വഹിക്കണമല്ലൊ. ചക്രവർത്തിയുടെ ശത്രുക്കൾ ആരായിരുന്നാലും, അദ്ദേഹം അവരോടൊ ഞങ്ങളുടെ മതാനുയായികളോടൊ എന്ത് തന്നെ അപരാധം

ചെയ്തിട്ടുണ്ടെങ്കിലും ഞങ്ങളുടെ വൃത്തങ്ങൾ എപ്പോഴും ഒന്നു തന്നെ. ഞങ്ങളുടെ അതിത്തിയിൽ അവർ വന്നുപെട്ടാൽ അവരെ എതിക്കുക. ഞങ്ങളുടെ സ്ഥാനത്തിന്നു ചേൎന്ന ധൎമ്മം ഞങ്ങൾ നിൎവ്വഹിക്കാതെ കൊട്ടാരത്തിൽ അടങ്ങിയിരുന്നാൽ മാനമില്ലാത്തവൎഗ്ഗമെന്നു ജനങ്ങൾ ഞങ്ങളെ അപഹസിക്കും. മാനശാലികളായിരുന്ന ഞങ്ങളുടെ പൂൎവ്വികരുടെ സൽപ്പേരിന്നു കളങ്കം വന്നു ചേരും.

ശി:—ഹിന്ദുക്കളെ ഹിംസിക്കുന്ന മുസൽമാന്റെ ഹിതാനുസരണം ഹിന്ദുവെ ഹനിക്കുന്നത് ഒരു ഹിന്ദുവിന്റെ ധൎമ്മമാണെന്നാണോ റാണി കരുതുന്നത്?

റാ:—മുസൽമാന്റെ ഹിതത്തിന്നനുസരിച്ചു നടന്നു കൊള്ളാമെന്നു വാഗ്ദാനം ചെയ്തു മുസൽമാന്നധീനനായ ഹിന്ദു തന്റെ വാഗ്ദാന പ്രകാരം നടക്കണം. അതാണ് ആയാളുടെ ധൎമ്മം. അതിന്നു നെഞ്ഞുറപ്പില്ലാഞ്ഞാൽ ആയാൾ മാനം കെട്ടവനാണു. അവനവന്റെ കൎത്തവ്യം നിൎവ്വഹിച്ചു മാനം പുലൎത്തുന്നതിൽ ജാതിമതവ്യത്യാസങ്ങൾക്ക് സ്ഥാനമില്ല. ഞാൻ സ്വാതന്ത്ര്യയായിരുന്നുവെങ്കിൽ അങ്ങയെ എതിൎക്കുന്നതിന്നു പകരം എന്റെ ഹൃദയഗതിയനുസരിച്ചു എന്റെ സൈന്യവും ഭണ്ഡാരവും അങ്ങയ്ക്കുടിയറ വെക്കുമായിരുന്നു. എന്റെ ഈ ചെറുരാജ്യം മുഗൾ സാമ്രാജ്യത്തിന്റെ ഒരു ഭാഗമാണ്. എന്റെ സ്ഥാനമാനങ്ങൾ ചക്രവൎത്തിയിൽ നിന്നു ലഭിച്ചവയാണ്. എത്ര കാലത്തോളം ചക്രവൎത്തിയുടെ മേൽക്കോയ്മ നിലനില്ക്കുന്നുവോ അത്ര കാലത്തോളം അദ്ദേഹത്തിന്നു വഴങ്ങി അദ്ദേഹത്തിന്റെ

ഹിതാനുസരണം പ്രവൎത്തിക്കേണ്ടത് എന്റെ കടമയാണ്. അത് ചെയ്യാൻ എനിക്കിഷ്ടമില്ലെങ്കിൽ ഞാൻ ഇവിടെ ദേശമുഖ്യയായിരിക്കരുത്; നാടുവിട്ട് പോയ്ക്കൊള്ളണം.

ശി:—അപ്പോൾ ഒരേ സമുദായം, ഒരേമതം, ഒരേമാതിരി ജീവിതം, ഒരേ ഭാഷ ഈ ബന്ധങ്ങൾക്ക് ശക്തിയില്ലെന്നോ?

റാ:—ശക്തിയുണ്ട്, ആ വക ബന്ധങ്ങൾ ഹേതുവായി പൌരധൎമ്മത്തിന്ന് ഹാനി വരാതിരിക്കുന്നേടത്തോളം. അവയെല്ലാം മേലേയാണ് പൌരധൎമ്മം. അങ്ങയോട് വാദപ്രതിവാദം നടത്താനുള്ള കെല്പ് എനിക്കില്ല; എന്നാൽ ഞാനൊന്ന് ചോദിക്കുന്നു. അവനവന്റെ ബന്ധുക്കളേയോ സുഹൃത്തുക്കളേയോ സഹായിക്കാൻവേണ്ടി അവനവന്റെ സ്ഥിതിക്ക് ചേൎന്ന ഉത്തരവാദിത്വം നിറവേററാതേയും, തന്നിമിത്തം മാനം ദീക്ഷിക്കാതേയുമിരിക്കുന്ന വ്യക്തിയെ അങ്ങ് ആദരിക്കുമോ? അങ്ങ് അബിസ്സീനിയക്കാരെ ആക്രമിച്ചപ്പോൾ അങ്ങയുടെ നാവികസേനാധിപനായ ദൌലത്ത്ഖാൻ അങ്ങയോടുള്ള കടപ്പാട് മറന്ന് മതത്തിന്റെ പിടിയിൽപെട്ട് അവരോട് ചേൎന്നിരുന്നുവെങ്കിൽ ലോകം ആയാളെ മാനംകെട്ട മനുഷ്യാധമൻ എന്ന് പഴിക്കുമായിരുന്നില്ലേ? ചക്രവൎത്തികൂടി ശത്രുവായി വന്നപ്പോൾ തനിക്ക് നേരിട്ടേക്കാവുന്ന വിപത്തുകളും ജാതിമതബന്ധങ്ങളുമൊക്കെ അലക്ഷ്യമാക്കി തന്റെ കൎത്തവ്യം മാത്രം മുൻനിൎത്തി സ്വാമിസേവാതല്പരനായി അങ്ങയ്ക്ക്‌വേണ്ടി യുദ്ധം ചെയ്യാനൊരുങ്ങിയ ആ മനശാലിയെ ബഹുജനങ്ങൾ എന്നെന്നേയ്ക്കും ബഹുമാനിക്കുക

യില്ലേ? ജാതിമതബന്ധങ്ങൾ അവഗണിച്ചാലും പൌരധൎമ്മവും സ്വാഭിമാനവും അവഗണിച്ചുകൂടാ. മാനം ദീക്ഷിക്കണമെങ്കിൽ അവനവൻെറ ചുമതല മററെല്ലാം ബന്ധങ്ങളേയും വിസ്മരിച്ച് നിസ്സങ്കോചം നിൎവ്വഹിക്കണം. മാനംകെട്ട് ജീവിക്കുന്നതേക്കാൾ മരിക്കുന്നതാണ് ഭേദം.

ശി:—അവിടത്തെ അഭിപ്രായത്തോട് ഞാൻ തികച്ചും യോജിക്കുന്നു. റാണിയെപ്പോലെയുള്ള ഒരു മരാഠാ മഹാമനസ്വിയുമായി ഇത്രത്തോളം സംസാരിക്കാൻ സാധിച്ചത് ഞാൻ എൻെറ ഭാഗ്യമായി കരുതുന്നു. അവിടേയ്ക്കു് ഇനി എന്നെക്കൊണ്ട് ഒരുപദ്രവവുമുണ്ടാവില്ല. അവിടത്തെ വൎത്തമാനം കേൾക്കുന്നത് എൻെറ അമ്മയ്ക്കു് വളരെ കൌതുകമായിരിക്കും. എന്നെ മഹാരാഷ്ട്രത്തിൻെറ ഛത്രപതിയായി അഭിഷേകം ചെയ്യിക്കണമെന്ന് അവൎക്ക് വലിയ അഭിലാഷമുണ്ട്. കിരീടധാരണത്തിന്ന് ഞങ്ങളുടെ ക്ഷണം സദയം സ്വീകരിച്ച് റാണിയും ജഗജ്ജീവനും റായിഗറിൽവന്ന് പ്രിയ സുഹൃത്തുക്കളുടെ നിലയിൽ കുറെദിവസം ഞങ്ങളുടെ അതിഥികളായി താമസിച്ച് ഞങ്ങളെ കൃതാൎത്ഥരാക്കണം.

റാ:—കിരീടധാരണം എത്രയോ മുമ്പ് വേണ്ടതായിരുന്നു. ഇക്കൊല്ലം തന്നെ നടക്കുമോ?

ശി:—അച്ഛൻ ജീവിച്ചിരിക്കുന്നേടത്തോളം എനിക്കതിനെക്കുറിച്ചാലോചിക്കാൻ തന്നെ വയ്യായിരുന്നു. അച്ഛൻെറ മരണവാൎത്ത [23] അറിഞ്ഞപ്പോൾ അമ്മ ഉടന്തടിചാടാനൊരുങ്ങി. അത് ചെയ്യാതിരിക്കാൻ ഞാൻ അവരുടെ കാൽക്കൽവീണു വളരെയൊക്കെ കെഞ്ചിയപേക്ഷി

ച്ചു. അവർ സതിയിൽ നിന്നു വിരമിച്ചു, പക്ഷെ അത് എൻെറ അപേക്ഷകൊണ്ടായിരുന്നില്ല. എന്നെ ഛത്രപതിയായി അഭിഷേകം ചെയ്തു കണ്ടിട്ടു വേണം മരിക്കാനെന്നാണ് അവരുടെ മോഹം [24] അച്ഛൻ മരിച്ചിട്ടു ആറു കൊല്ലമായെങ്കിലും വിജയനഗരം ചക്രവർത്തി ശ്രീരംഗരായി ജീവനോടിരിയ്ക്കെ [25] ഛത്രപതിയെന്ന സ്ഥാനം പരസ്യമായംഗീകരിക്കാൻ എനിയ്ക്കു മനസ്സു വരുന്നില്ല. സാമന്തരാജാക്കന്മാരായ നായക്കന്മാരുടെ മൂഷ്ക്ക് നിമിത്തം[26] സാമ്രാജ്യം നാമാവശേഷമായി. ഇപ്പോൾ ഒന്നോരണ്ടോ ഗ്രാമം മാത്രമേ[27] ശ്രീരംഗൻെറ അധീനത്തിലുള്ളു. എന്നാലും വിശ്വവിശ്രുതമായ 'വിജയനഗരം ചക്രവർത്തി' എന്ന മഹനീയപദവി പേരിനെങ്കിലും അവസാനമായി വഹിക്കുന്ന അദ്ദേഹത്തോടു എനിക്ക് അനല്പമായ ഭക്തിയും സഹതാപവുമുണ്ട്. പക്ഷെ, ഈയിടെ അദ്ദേഹം ഔറങ്ങ്സേബുമായി നിന്ദാവഹമായ ഒരു കൂട്ടുകെട്ടിനൊരുങ്ങുകയാണെന്ന കിംവദന്തി കേട്ടതുമുതൽ എൻെറ വികാരങ്ങൾക്കു ഒട്ടധികം കോട്ടം തട്ടിയിട്ടുണ്ട്.

ദാ:— എന്താണത്?

ശി:— സാമന്തരാജാക്കന്മാരെ കീഴടക്കി സാമ്രാജ്യം പുനസ്ഥാപിക്കുവാൻ വേണ്ടുന്ന സഹായമത്രയും ഔറങ്ങ്സേബ് ചെയ്തുകൊടുത്താൽ ശ്രീരംഗരായി ഇസ്ലാംമതം സ്വീകരിക്കാമെന്ന് സമ്മതിച്ചിരിക്കുന്നുവത്രെ.

ദാ:— അത് സംഭവ്യമായി തോന്നുന്നില്ല.

ശി:—എനിക്കും വിശ്വസിക്കാൻ വയ്യ. പക്ഷെ ജനങ്ങളുടെയിടയിൽ അങ്ങിനെ ബലമായ സംസാരമുണ്ടെന്നാണ് കേൾവി. എന്തായാലും എന്റെ അഭിഷേകത്തിന്നു ഇനിയും അധികം കാലതാമസമുണ്ടാവില്ല. തീർച്ചയാക്കിയ ഉടനെ റാണിയെ അറിയിക്കുന്നുണ്ട്.

റാ:—ജഗജ്ജീവനും ഞാനും സന്തോഷത്തോടെ വന്നു കൊള്ളാം.

റായിബാഗിന്നും മകനും ശിവാജി വിലപിടിച്ച പല സമ്മാനങ്ങളും കൊടുത്തു അവരെ സന്തുഷ്ടരാക്കി കൊട്ടാരത്തിലേക്കയച്ചശേഷം റായിഗറിലേക്കു യാത്ര തുടന്നു.





## III താനേദാർണി സാവിത്രിബായി

മഹാരാഷ്ട്രത്തിന്റെ ഛത്രപതിയായി അഭിഷേകം കഴിഞ്ഞിട്ട് മൂന്നരക്കൊല്ലം ചെന്നപ്പോൾ * ശിവാജി മഹാരാജാവ് ഗോൽക്കൊണ്ട സുൽത്താൻ അബുൾഹാസൻ കുട്ടുബ്ഷായുടെ ക്ഷണം സ്വീകരിച്ചു ദക്ഷിണ പ്രദേശങ്ങളിലേക്ക ദിഗ്‌വിജയത്തിന്ന പുറപ്പെട്ടു.

ബിജാപ്പൂരിന്റെ തലസ്ഥാനനഗരത്തിലും പ്രവിശ്യകളിലും ദക്ഷിണരെന്നും അഫ്ഘാൻകാരെന്നും രണ്ടു കക്ഷികൾ തമ്മിൽ മത്സരകോലാഹലം ഉച്ചകോടിയിലെത്തിയ കാലമായിരുന്ന അത്. [28] മുഖ്യമന്ത്രിയായിരുന്ന അഫ്ഘാൻ ഭാലോൽഖാൻ ശിവാജിയുടെ രക്ഷയപേക്ഷിച്ചു. ജിൻജിയിലേയും വാലികൊണ്ടാപുരത്തിലേയും പ്രവിശ്യാധിപന്മാർ തമ്മിലുണ്ടായ കലഹത്തിൽ ദക്ഷിണകക്ഷിയിൽപെട്ട ജിൻജിഭരണാധികാരി ഗോൽക്കൊണ്ട സുൽത്താന്റേയും, അഫ്ഘാൻകാരനായ ആയാളുടെ ശത്രു പുതുശ്ശേരിയിലെ പരന്ത്രീസ്സുകാരുടേയും സഹായം തേടി. ആ സന്ദർഭം തനിക്ക ബിജാ

* ക്രി. പി. 1677 ജനവരി.

പ്പൂരിൻെറ തെക്കൻ ഖണ്ഡങ്ങൾ കരസ്ഥമാക്കാൻ നല്ലൊരവസരമാക്കാമെന്നു കരുതിട്ടായിരുന്നു ഗോൽക്കൊണ്ട സുൽത്താൻ ആയാളുടെ ഹിന്ദു മന്ത്രിമാർ മാദണ്ണ, അക്കണ്ണ എന്ന സുപ്രസിദ്ധ സഹോദരന്മാരുടെ പ്രേരണക്കധീനനായി ശിവാജിയെ ദക്ഷിണദേശങ്ങളാക്രമിക്കാൻ ക്ഷണിച്ചത്. അത് സംബന്ധമായ എല്ലാ ചെലവുകളും താൻതന്നെ വഹിക്കാമെന്ന് സുൽത്താനേല്ക്കുകയും ചെയ്തു.

ഇതിലിടയ്ക്കു ശിവാജിയുടെ അനുജൻ എക്കോജി [29] തഞ്ചാവൂർ പിടിച്ചടക്കി അവിടെ രാജ്യഭാരമാരംഭിച്ചിരുന്നു. ബിജാപ്പൂരിലെ ഒരു സേനാനിയായിരുന്ന ആയാളെ തഞ്ചാവൂരിൻെറ യഥാർത്ഥാവകാശിയായ ചെങ്കമലദാസിനെ സഹായിക്കാൻ വേണ്ടി സുൽത്താനയച്ചപ്പോൾ ആയാൾ തഞ്ചാവൂർ സൈന്യത്തെ യുദ്ധത്തിൽ ജയിച്ചിട്ട ചെങ്കമലദാസിനെ സിംഹാസനസ്ഥനാക്കിയെങ്കിലും അല്പകാലത്തിനുള്ളിൽ ചെങ്കമലദാസിനെ പുറം തള്ളി താൻതന്നെ രാജപദം സ്വീകരിച്ചു ഒരു സ്വതന്ത്രരാജാവായി വാണു. [30] ബിജാപ്പൂരിലെ അന്നത്തെ അന്തഃഛിദ്രം കാരണമായി സുൽത്താന്ന് എക്കോജിക്കെതിരായി ഒരു നടപടിയുമെടുക്കാൻ കഴിഞ്ഞില്ല. എന്നാൽ മധുരയിലെ ചൊക്കനാഥനായക്കനും മററു ചില സാമന്തന്മാരുമായി എക്കോജി യുദ്ധത്തിലേർപ്പെടേണ്ടി വന്നു. തൻെറ പിതാവ് ഷാജിമഹാരാജ് സ്ഥാപിച്ച ജാഗീർകളിൽ ചിലത് എക്കോജിക്ക് നഷ്ടപ്പെട്ടു. ഷാജി മരിക്കുമ്പോൾ എക്കോജിയുടെ രക്ഷിതാവും ഉപദേഷ്ടാവുമായി നിയമിച്ചിരുന്ന രഘുനാഥ്നാരായൻ ഹനുമന്തേ എക്കോജിയുമായി പിണങ്ങി ശിവാജിയെ ചെന്നു കാണുകയും ദക്ഷിണദേശങ്ങൾ

ആക്രമിക്കുമ്പോൾ ഏക്കോജിയോടു അച്ഛൻെറ ജാഗീർക ളിൽ ഭാഗം ചോദിച്ചു വാങ്ങുന്നതിനു പുറമെ ഏക്കോജി യെ ശാസിക്കണമെന്നപേക്ഷിക്കുകയും ചെയ്തു.

ശിവാജി മഹാരാജാവ് ഒരു വമ്പിച്ച സൈന്യത്തോടു കൂടി റായിഗറിൽ നിന്ന് ഗോൽക്കൊണ്ടയുടെ തലസ്ഥാനമാ യ ഭാഗാനഗരിലേക്കു (ആധുനിക ഹൈദരാബാദ്) യാത്ര ചെയ്തു. തനിക്കു കപ്പം കൊടുത്തു വന്നിരുന്ന ഗോൽക്കൊ ണ്ട രാജ്യത്തിൻെറ പരിധിക്കുള്ളിൽ യാതൊരു സാധനവും വിലകൊടുക്കാതെ വാങ്ങരുതെന്നും ഒരാളെയും ഉപദ്രവിക്ക രുതെന്നും അദ്ദേഹം പട്ടാളക്കാർക്ക് കർശനമായ കല്പന കൊടു ത്തിരുന്നു. കല്പനലംഘിച്ച രണ്ടോ മൂന്നോ വ്യക്തികളെ കഠി നമായി ശിക്ഷിച്ചതിനാൽ പൊതുജനങ്ങൾക്കു മരാഠാ സൈ ന്യത്തിൽനിന്നു സങ്കടമൊന്നുമുണ്ടായില്ല. ഭാഗാനഗരത്തിൻെറ പരിസരത്തിൽ വെച്ചു മഹാരാജാവിന്ന് മാടണ്ണ ഒരു പ്രൌ ഢഗംഭീരമായ സ്വീകരണം നല്കുകയും അദ്ദേഹത്തെ ആഡം ബരപൂർവ്വം നഗരത്തിലേക്കാനയിക്കുകയും ചെയ്തു. നഗരം മുഴുവ നും കമാനങ്ങൾ, തോരണങ്ങൾ, കൊടികൾ, കദലവാഴകൾ, പുഷ്പമാല്യങ്ങൾ മുതലായവയാൽ കമനീയമാകുംവണ്ണം അല ങ്കരിച്ചിരുന്നു. തെരുവുകളിൽ നെടുകെ കുങ്കുമവും മഞ്ഞൾ പ്പൊടിയും വിതറിയിരുന്നു. മഹാരാജാവിനെ ഒരു നോക്ക് കാ ണാൻ വേണ്ടി ജനങ്ങൾ നിരത്തിൻെറ രണ്ടു ഭാഗത്തും ല ക്ഷക്കണക്കിൽ തടിച്ചുകൂടി. അവിടവിടെ നിന്നുകൊണ്ടു് അനേകം സുമംഗലികൾ തിരുമുമ്പിൽ ദീപം കാണിച്ചുഴി ഞ്ഞു. അനേകം സ്ത്രീകൾ തിരുമേനിയിൽ സ്വർണ്ണം കൊ ണ്ടും വെള്ളികൊണ്ടുമുള്ള പുഷ്പങ്ങൾ വർഷിച്ചു. പലവിധ

മായ വാദ്യഘോഷങ്ങൾ മുഴങ്ങി. (ഹിന്ദു, മുസ്ലിം എന്ന വ്യത്യാസമില്ലാതെ ഭാഗാനഗരിയിലെ പൌരാവലി ശിവാജിക്കർപ്പിച്ച ആവേശകരമായ സ്വാഗതം ഒരു ചരിത്രകാരൻ പുരാതന റോമിലെ ജനക്കൂട്ടം സീസർ ചക്രവർത്തികൾക്ക് കൊടുക്കാറുണ്ടായിരുന്ന സ്വീകരണത്തോടാണ് താരതമ്യപ്പെടുത്തുന്നത്.)

പിറേറ ദിവസം ശിവാജി അകമ്പടി സമേതം സുൽത്താനെ കാണാൻ ദാദ്മഹാൽ കൊട്ടാരത്തിലേക്കെഴുന്നെള്ളി. സുൽത്താൻ ശിവാജിയെ രാജോചിതമായ രീതിയിൽ സ്വീകരിച്ചിട്ട് അകത്തേക്ക് പ്രവേശിപ്പിക്കുകയും ആയാളുടെ പരവതാനിയിൽ തന്നെ അടുത്തിരുത്തി സ്വന്തം കൈകൊണ്ട് താംബൂലദാനം നിർവ്വഹിക്കുകയും ചെയ്തു. വിരുന്നുകളും, സമ്മാനദാനങ്ങളും, കായികാഭ്യാസപ്രദർശനങ്ങളുമായി[31] ഒരു മാസത്തോളം ശിവാജി ഭാഗാനഗരിൽ താമസിച്ചശേഷം തെക്കോട്ടേക്ക് യാത്ര പുറപ്പെട്ടു. ശ്രീശൈലം, മല്ലികാർജ്ജുനം,[32] തിരുപ്പതി മുതലായ പുകൾപെററ ദേവാലയങ്ങൾ ദർശനം ചെയ്തതിൽ പിന്നെ ദിഗ്വിജയമാരംഭിച്ചു. ജിൻജിയിലെത്തി അല്പദിവസത്തിനുള്ളിൽ അവിടത്തെ അജയ്യദുർഗ്ഗമെന്ന ലോകപ്രഖ്യാതിയാർജ്ജിച്ചിരുന്ന ഗംഭീരമായ കോട്ട പിടിച്ചു. കോട്ടയുടെ പ്രാകാരങ്ങളിലും ദുർഗ്ഗങ്ങളിലും പല പരിഷ്കാരങ്ങൾ വരുത്തുകയും[33] ഭരണത്തിനും ദേശരക്ഷയ്ക്കും വേണ്ട ഉദ്യോഗസ്ഥന്മാരെയും സൈന്യവിഭാഗത്തെയും അവിടെ നിർത്തുകയും ചെയ്തിട്ടു തെക്കൻ ദിക്കുകളിലുള്ള മററു വലിയ കോട്ടകൾ പിടിക്കാൻ തുടങ്ങി. വളരെ വേഗത്തിൽ വടക്കു തുംഗഭദ്രാനദി മുതൽ തെക്കു കാവേരി നദിവരെയുള്ള

പ്രദേശങ്ങൾ പിടിച്ചടക്കി. [34] മധുരയിലെ ചൊക്കനാഥനായക്കൻ കപ്പം കൊടുത്ത് കീഴടങ്ങി. മദിരാശിയിലെ ഇംഗ്ലീഷ് ഗവർണ്ണർ സേർവില്യം ലാങ്ങ്ഹോർണും പുതുശ്ശേരിയിലെ പരന്ത്രീസ്സുഗവർണ്ണരും ലന്തക്കാരും തിരുമൽക്കാഴ്ചയോട് കൂടി പ്രതിനിധികളെ അയച്ചു. തഞ്ചാവൂർ രാജാവായ എക്കോജി പാളയത്തിൽ ജ്യേഷ്ഠനെ വന്ദിച്ചു. ശിവാജി സോദരനെ വാത്സല്യപുരസ്സരം സ്വീകരിക്കുകയും ആയാൾക്കു പല സ്വപ്രദേശങ്ങൾ കൊടുക്കുകയും ചെയ്തു. പക്ഷെ പൈതൃകസ്വത്തിൽ ഒരു ഭാഗം ആവശ്യപ്പെട്ടത് കൊണ്ടു ആയാൾ രാത്രിയിൽ രഹസ്യമായി കാവേരി നദി കടന്ന് തഞ്ചാവൂക്ക് പോയ്ക്കളഞ്ഞു. ശിവാജി ആയാളെ പിന്തുടരുകയോ തഞ്ചാവൂർ ആക്രമിക്കുകയോ ചെയ്തില്ല. കാവേരിയുടെ ഉത്തരതീരത്തിലുള്ള കോട്ടകൾ കരസ്ഥമാക്കിയതിൽ പിന്നെ തെക്കോട്ടു നീങ്ങുന്നതിന്നുമുമ്പു ഭാഗാനഗരിൽ നിന്നു കിട്ടിയ വർത്തമാനം ഹേതുവായി ശിവാജിയ്ക്കു പെട്ടെന്നു സ്വദേശത്തേക്കു തിരിക്കേണ്ടിവന്നു. ഗോൽക്കൊണ്ട സുൽത്താൻ ശിവാജിയുമായി സഖ്യം ചെയ്തിട്ടുണ്ടെന്നു കേട്ടപ്പോൾ മുഗൾപടനായകനായ ദിലീർഖാൻ സൈന്യസമേതം ബിജാപ്പൂരിൽ പ്രത്യക്ഷനായി അവിടത്തെ സൈന്യത്തേയും കൂട്ടി ഗോൽക്കൊണ്ട ആക്രമിച്ചുവെന്നും പക്ഷെ മാദണ്ണ സംയുക്തസൈന്യത്തെ തോൽപ്പിച്ചുവെന്നും ഭഗ്നാശയനായ ദിലീർഖാൻ ശിവാജി നാട്ടിലില്ലാത്ത തക്കം നോക്കി മഹാരാഷ്ട്രമാക്രമിക്കാനിടയുണ്ടെന്നുമായിരുന്നു വർത്തമാനം.

നാലുമാസത്തിന്നിടയിൽ താൻ പിടിച്ച വിപുലമായ രാജ്യത്തിന്റെ രക്ഷയ്ക്കായി അനേകം മറാഠാ ഉദ്യോഗസ്ഥ

ന്മാരെയും സേനകളെയും പല സങ്കേതങ്ങളിലുമായി നിയമിച്ച ശേഷം ശിവാജി നാലായിരം കുതിരപ്പട്ടാളത്തോടുകൂടി മടക്കയാത്ര ആരംഭിച്ചു. വഴിയിൽ വൃദ്ധാചലം, ശ്രീരംഗം മുതലായ പുണ്യക്ഷേത്രങ്ങൾ സന്ദർശിച്ചതിൽ പിന്നെ പിത്രാർജ്ജിതവും പരാധീനപ്പെട്ടു പോയിരുന്നതുമായ ആർണി, കോളാർ, ബങ്കളൂർ മുതലായ വടക്കൻ ജാഗീർകൾ പിടിക്കുകയും മഹാരാഷ്ട്രവുമായി നിത്യബന്ധം പുലർത്താൻ വേണ്ടി ഉടനീളം പുതിയ കോട്ടകൾ സ്ഥാപിക്കാൻ നിർദ്ദേശം കൊടുക്കുകയും ചെയ്തു. ഗഡഗ് ജില്ലയിൽ പ്രവേശിച്ചപ്പോൾ മുമ്പിൽ പോയിക്കൊണ്ടിരുന്ന പട്ടാളത്തെ അവിടത്തെ നാടുവാഴി ഖാൻഗൌണ്ടദേശായി തടഞ്ഞു നിർത്തിയെങ്കിലും ശിവാജി പ്രത്യക്ഷപ്പെട്ട ഉടനെ ആയാളും അനുചരന്മാരും പലായനം ചെയ്തു. ശിവാജി ആയാളുടെ രണ്ടു കോട്ടകളും രാജ്യവും പിടിച്ചടക്കി. അവിടെ നിന്ന് വടക്കോട്ട് കുതിച്ചുകൊണ്ടിരിക്കെ, ബിജാപ്പൂരതിർത്തിയിൽ ബിൽവാഡി (വില്വവാടി=കൂവളത്തോപ്പ്) പ്രദേശത്ത് വെച്ച് ഭക്ഷണശേഖരത്തിലേർപ്പെട്ടിരുന്ന ശിവാജിയുടെ കുറെ ഭടന്മാരെ തദ്ദേശയോദ്ധാക്കൾ തടുത്താക്രമിച്ചു.

താനേദാർ (മണ്ഡലാധിപൻ) യശപ്രഭുവിന്റെ മരണാനന്തരം ആയാളുടെ വിധവ താനേദാർണി സാവിത്രിബായിയുടെ [36] ഭരണത്തിൻ കീഴിലായിരുന്നു ആ പ്രദേശം. വിശ്വൈകവീരനായ ശിവാജി മഹാരാജാവിന്റെ പേരും പെരുമയും ആ ധീരവനിതയെ തെല്ലും ചകിതചിത്തയാക്കിയില്ല. അവർ സൈന്യത്തിന്ന് സധൈര്യം മാർഗ്ഗം നിരോധിച്ചു. ശിവാജിയുടെ കുതിരപ്പട്ടാളം ബിൽവാഡി കോട്ട വളഞ്ഞു. അ

ഭയം വരിച്ച് കീഴടങ്ങാൻ മറാഠാ സേനാപതി രഘുനാഥ പ്രഭു ചെയ്തു ആഹ്വാനം സാവിത്രിബായി തൃണവൽഗണിക്കുകയാണ് ചെയ്തത്. ഗംഭീരങ്ങളായ അനേകം ശിലാദുർഗ്ഗങ്ങൾ പിടിച്ചെടുത്ത ശിവാജിയുടെ യുദ്ധവിദഗ്ദ്ധന്മാർക്ക് വെറും മണ്ണുകൊണ്ടുണ്ടാക്കിയ മതിൽ തകർത്ത് കോട്ടയ്ക്കുള്ളിൽ കടക്കുന്നത് നിസ്സാരകാര്യമായി തോന്നി. പക്ഷെ സാവിത്രിബായിയുടെ ആശ്ചര്യകരമായ യുദ്ധചാതുര്യവും ശൌര്യവും കണ്ട് വിസ്മയിച്ച അവർക്ക് അത്ര എളുപ്പമല്ലെന്ന് വേഗത്തിൽ മനസ്സിലായി. ദിവസങ്ങൾ കഴിഞ്ഞു, എന്നാൽ കോട്ടയുടെ ഭിത്തി അഭേദ്യമായിത്തന്നെ നിന്നു. രണശൂരയായ സാവിത്രിബായി പലപ്പോഴും ഇരുട്ടിൽ അനുചരന്മാരോടുകൂടി പുറത്തിറങ്ങി പൊടുന്നനവെ ശത്രുക്കളോടേററ് സൈന്യനാശം വരുത്തി അന്തർദ്ധാനം ചെയ്തു. ഇരുപത്തേഴ് ദിവസത്തോളം രഘുനാഥപ്രഭുവും സൈന്യവും രാവും പകലും ശ്രമിച്ചിട്ടും അകത്ത് കാലൂന്നാനോ ഭക്ഷണക്ഷാമമുളവാക്കാനോ സാധിച്ചില്ല. അവിശ്വസനീയമായ ഈ സംഭവം നാടൊട്ടുക്കും സംസാരവിഷയമായി. ഇംഗ്ലീഷ് കച്ചവടസംഘക്കാർ അവരുടെ അന്നത്തെ എഴുത്തുകുത്തുകളിൽ അത്ഭുതാവഹമായ ഒരസാധാരണ സംഗതിയായിട്ടാണ് ഇത് വിവരിച്ചത്. ഇരുപത്തേഴാമത്തെ രാത്രിയിൽ സാവിത്രിബായി പുറത്തിറങ്ങി ശത്രുക്കളുടെ ഒരു പാളയം ആക്രമിച്ച് മടങ്ങുമ്പോൾ അവിചാരിതമായി തൻെറ അനുയായികളിൽ നിന്നു വേർപെടുകയും ഒരു ശത്രുസംഘത്തിൻെറ നടുവിൽ കുടുങ്ങുകയും ചെയ്തു. സംഘം നേതാവായ സഖൂജിഗെയിക്ക്‌വാഡിന് താമനദാർണിയുടെ അന്തസ്സിനും പദവിക്കും

അനുയോജ്യമായ നിലയിൽ അവരോട് പെരുമാറത്തക്ക വിവേകമോ വിനയമോ ഉണ്ടായില്ല.

സേനാപതി രഘുനാഥപ്രഭു താനേദാർണിയെ ശിവാജിയുടെ കൂടാരത്തിൽ കൊണ്ടു ചെന്നു. അഭയാർത്ഥിനിയായ ഒരു ശരണാഗതയെയല്ല ശിവാജി ദർശിച്ചത്. ക്രോധവിഹ്വലയായ ഒരു സംഹാരമൂർത്തിയെയായിരുന്നു. സഹജമായ മര്യാദയോടുകൂടി ശിവാജി എഴുന്നേററ് അവരെ ആദരിച്ചുവെങ്കിലും ആവേശഭരിതയായ സാവിത്രിബായി നിർഭയം ഗർജ്ജിച്ചു, "മഹാരാജ്, അങ്ങ് സർവ്വജനങ്ങൾക്കും സമാരാദ്ധ്യനായ പുരുഷസിംഹം. എന്നാൽ അമ്മ പെങ്ങന്മാരില്ലാത്ത തെമ്മാടികളുടെ തലവനായിട്ടാണല്ലോ അങ്ങയെ എനിക്കു കാണാൻ നിർഭാഗ്യമുണ്ടായത്!"

രഘുനാഥപ്രഭു ഒന്നു ഞെട്ടി. പക്ഷെ തൽക്കാലം വല്ലതും പറയാനോ ചെയ്യാനോ ശക്തനാകാതെ പകച്ചു നിന്നുപോയി. ശിവാജി പെട്ടെന്നു രുഷ്ടനായെങ്കിലും വക്താവ് സ്ത്രീയാണെന്നോർത്ത് കോപമടക്കി ശാന്തസ്വരത്തിൽ, "താനേദാർണി ക്ഷമിക്കണം, ഞാൻ നിരപരാധിയാണ്, എന്റെ യോദ്ധാക്കൾ എന്ത് ചെയ്തുവെന്നു പറയണം" എന്ന് പറഞ്ഞു.

സാവിത്രിബായി:— (സ്വരം താഴ്ത്തീട്ട്) അങ്ങയുടെ ഒരു പടനായകൻ എന്നെ അപമാനിച്ചു ഏകാകിനിയും നിരായുധയുമായ എന്നോട് മൃഗീയമായ വിധത്തിൽ പെരുമാറി. ശിവാജി മഹാരാജാവിന്റെ ഭടന്മാർ സ്ത്രീകളെ ദ്രോഹിക്കാറില്ലെന്ന കേൾവി വെറും ഭോഷ്കാണെന്നു ആ പുരുഷാധമൻ കാട്ടിത്തന്നു.

രഘുനാഥപ്രഭു:-സ്ത്രീകൾ സ്ത്രീകളുടെ നിലവിട്ടു കളിക്കുമ്പോൾ അങ്ങിനെ ചിലതൊക്കെ പ്രതീക്ഷിക്കേണ്ടിവരും.

സാ (വീണ്ടും കോപാകുലയായിട്ടു) :—പുരുഷൻെറ അക്രമത്തിനു വഴങ്ങുന്ന സ്ത്രീത്വമേ നിങ്ങൾക്കറിഞ്ഞുകൂടൂ, അല്ലേ? സ്ത്രീ കുററക്കാരിയെന്ന് തോന്നിയാൽ തന്നെ ആണത്തമുള്ളവൻ അവളോട് മര്യാദ കൈവിട്ടു പെരുമാറില്ല. ഒരു യുവതിയോടു മര്യാദകേട് കാണിച്ചതിനു സ്വന്തം മകനെ, കിരീടാവകാശിയെ, കാരാഗൃഹത്തിലിട്ടടച്ച രാജകേസരിയുടെ [37] സേനാധിപനാണോ ഈ മനുഷ്യക്കരങ്ങനെ താങ്ങാൻ തുനിയുന്നത്? ഞാൻ ഏതു വിധത്തിലാണ് എൻെറ നിലതെററി കളിച്ചത്?

രഘു:—എത്ര തവണ ഞാനപേക്ഷിച്ചു കവാടം തുറന്നു കീഴടങ്ങാൻ! പുല്ലോളം കൂട്ടാക്കിയോ? പരാക്രമം കാട്ടുന്നതോ, പകലല്ല രാത്രിയിൽ എല്ലാവരും കിടന്നുറങ്ങുമ്പോൾ! എന്തു ശൌര്യം!

സാ:—വിചിത്രം, വിചിത്രം തന്നെ നിങ്ങളുടെ മനോഭാവം! കതകടച്ചു കിടക്കുന്ന സ്ത്രീയെ പോയി വിളിച്ചാൽ അവൾ വാതിൽ തുറന്നു കീഴടങ്ങണം, അല്ലേ? അവൾ നിങ്ങളുടെ പാട് നോക്കി പോകാൻ പറഞ്ഞ് അകത്തിരുന്നാൽ നിങ്ങളുടെ അഭിപ്രായത്തിൽ അവൾ നിലവിട്ടു കളിക്കുന്നവളാണ്! ഞങ്ങൾ കോട്ടയ്ക്കുള്ളിൽ നിദ്രാവശരായിരിക്കുമ്പോൾ നിങ്ങൾ അർദ്ധരാത്രിയിൽ ഉടുമ്പുകളെ ഉപയോഗിച്ച് [38] കോട്ടമതിൽ കയറാൻ പാടുപെടുന്നതിൽ കുററമില്ല, ഞങ്ങൾ ധൈര്യത്തോടെ പുറത്ത് വന്ന് നിങ്ങളെ എതിർക്കുന്നതാണ് തെററ്! സ്ത്രീകളോടെന്തസം

ബന്ധവും പുലമ്പാമെന്നാണോ വിചാരം? ധിക്കാരത്തിനും വേണമൊരതിരു്!

ശി:—താനേദാർണി ക്ഷമിക്കണം. രഘുനാഥപ്രഭുവോട് ക്ഷോഭിക്കരുത്. ഒരു പ്രായം ചെന്ന ബന്ധുവിൻെറ സ്വാതന്ത്ര്യമെടുത്താണ് ആയാൾ പരുഷമായി പറഞ്ഞത്.

സാ:—ബന്ധുവാണെങ്കിൽ എന്നെ അപമാനിച്ച തെമ്മാടിയോട് ഉടനെ പകരം ചോദിക്കണ്ടേ? അത് ചെയ്യാതെ അവനേയും അവൻെറ കൂട്ടുകാരേയും അഭിനന്ദിക്കുകയല്ലേ ചെയ്യുന്നത്! ബിജാപ്പൂരിലെ മഹാകാളിയുടെ [39] മുഖദ്വാരത്തിലിരുത്തി വെടിവെയ്ക്കേണ്ടുന്ന വർഗ്ഗം! സഖൂജിഗെയിക്ക്‌വാഡിൻെറ സഖാവ് എൻെറ ബന്ധുവല്ല.

സഖൂജിഗെയിക്ക് വാഡ് എന്ന പേര് കേട്ട ഉടനെ ശിവാജി ഭടന്മാരെ അയച്ചു ആയാളെ വരുത്തി ആയാൾ കുററം സമ്മതിച്ചു. ശിവാജിയുടെ രോഷാവേശവും രൌദ്രവും കാണികളെ ഭയപ്പെടുത്തി. വിധി കല്പിയ്ക്കുവാൻ തെല്ലും താമസമുണ്ടായില്ല. സൈന്യത്തിൽ നിന്നു ബഹിഷ്കരണവും മഹാരാഷ്ട്രത്തിലെ ഒരു ദുർഗ്ഗത്തിൽ തടങ്ങലുമായിരുന്നു ശിക്ഷ.

സാവിത്രിബായി:—മഹാരാജ്, ഞാൻ അവിവേകമായി വല്ലതും പറഞ്ഞു പോയിട്ടുണ്ടെങ്കിൽ അങ്ങ് അത് സദയം ക്ഷമിക്കണം.

ശിവാജി:—ഞാനാണു താനേദാർണിയോടു ക്ഷമായാചനം ചെയ്യേണ്ടവൻ. എൻെറ സ്വന്തം നിലയിലും എൻെറ

സൈന്യത്തിന്നു വേണ്ടിയും ഞാൻ താനേദാർജിയോടു മാപ്പു ചോദിക്കുന്നു. എന്റെ യോദ്ധാക്കളൊരും സ്ത്രീകളോടു മര്യ്യാദയ്ക്കു വിരുദ്ധമായി ഇതുവരെ പെരുമാറീട്ടില്ല ഈ സംഭവം എന്നെ വല്ലാതെ വ്യാകുലപ്പെടുത്തുന്നു.

സാ:—സ്ത്രീകളേയും കുട്ടികളേയും ഒരിക്കലും ഉപദ്രവിക്കില്ലെന്നു സൽപ്പേര് പൊതുവിൽ അങ്ങയുടെ പടയാളികൾക്കുണ്ട്. എന്നാൽ സൈന്യത്തിൽ ഒരു വ്യക്തിയുടെ സംസ്കാരഹീനത്വം മതിയല്ലോ അതിലുള്ള വക്കെല്ലാം കളങ്കമുണ്ടാക്കാൻ.

ശി:—സഖൂജി ഗെയിക്ക്‌വാഡ് കുലീനനാണ്. ആയാളുടെ നിർമ്മര്യാദക്കു ഒരു കാരണമേ ഞാൻ കാണുന്നുള്ളു. ഒരു മുസൽമാന്ന് വേണ്ടി താനേദാർജി ഈ സാഹസമെല്ലാം പ്രവൎത്തിച്ചു ഞങ്ങളെ ഇത്രയധികം ഇവിടെ താമസിപ്പിച്ചതുകൊണ്ടു മററു യോദ്ധാക്കളെപ്പോലെ സഖൂജിക്കും താനേദാർജിയോടു അസഹ്യമായ വെറുപ്പു തോന്നീട്ടായിരിക്കണം ആയാൾ കുടുംബത്തിൻേറയും സൈന്യത്തിൻേറയും പാരമ്പര്യം മറന്നത്.

സാ:—മുസൽമാന്ന് വേണ്ടി സാഹസം പ്രവൎത്തിക്കുകയോ? ബിജാപ്പൂര് സുൽത്താനെയാണോ അങ്ങ് സൂചിപ്പിക്കുന്നത്?

ശി:—അതെ. സുൽത്താന്നു വേണ്ടി ഞങ്ങൾക്കു മാൎഗ്ഗം നിരോധിച്ചു ഞങ്ങളോടു് ഇത്ര ദിവസം പോർ ചെയ്തത് സാഹസമായിപ്പോയി.

സാ:—ഈ അബല ഒരു തുച്ഛസൈന്യത്തോടു കൂടി അങ്ങയെ എതിൎത്തത് സാഹസം തന്നെ, ഞാൻ സമ്മതിക്കു

ന്നു; പക്ഷെ ഞാൻ അത് ചെയ്യില്ലെങ്കിൽ ഞാൻ എൻെറ സ്ഥാന ധൎമ്മവും മാനവും ചവിട്ടിത്തേയ്ക്കുമായിരുന്നല്ലോ.

ശി:—മുസ്ലിമായി കൂട്ടുകെട്ടും ഹിന്ദുവുമായി പിണക്കവും ഹിന്ദുമഹിളയ്ക്കു മാനമാണെന്നു കരുതുന്നത് വിചിത്രം തന്നെ!

സാ:—മഹാരാജ്! വക്രോക്തി അല്പനമാക്കുള്ളതാണ്. മഹാനായ അങ്ങയ്ക്കു ഭൂഷണമല്ല ബിജാപ്പൂരിൽ പെട്ടതാണ് ഈ അതൃത്തി പ്രദേശം. മേൽക്കോയ്മയായ സുൽത്താന്നുവേണ്ടി അതിൎത്തി കാത്തു രക്ഷിക്കുന്നതാണ് എൻെറ ചുമതല. അതിൎത്തി ലംഘിക്കുന്ന ആളും ആരായാലും ഞാൻ ആയാളെ തടുത്തു എൻെറ കൎത്തവ്യം നിൎവ്വഹിക്കണം. അങ്ങ് സുൽത്താൻെറ അനേകം ദേശങ്ങളും കോട്ടകളും പിടിച്ചടക്കിയ ശത്രു. അങ്ങ് സൈന്യസമേതം എൻെറ അതിൎത്തിയിൽ പ്രവേശിക്കുമ്പോൾ ഞാൻ ഹിന്ദുവായതുകൊണ്ടോ സ്ത്രീയായതുകൊണ്ടോ അങ്ങയെ നിരോധിക്കാതെ കീഴടങ്ങിയാൽ എന്നെ അഭിമാനമില്ലാത്തവളെന്ന് ലോകം പഴിയ്ക്കില്ലേ?

ശി:—ബന്ധുവായ രഘുനാഥപ്രഭുവിന്നു വഴങ്ങുന്നതിൽ എന്താണ് മാനക്കേട്?

സാ:—സുൽത്താൻെറ ശത്രുക്കൾ എൻെറ അടുത്ത ബന്ധുക്കളായാലും അവർ ഇവിടെ പ്രവേശിക്കുമ്പോൾ അവരെ ചെറുക്കുന്നത് താനേദാർണിയെന്ന നിലയ്ക്കു എൻെറ ഒഴിച്ചുകൂടാത്ത കൎത്തവ്യമാണ്. മേൽക്കോയ്മ മുസ്ലിമായതിനാൽ അദ്ദേഹത്തിന്നു വിരോധമായി ബന്ധുക്കളുടെ

ചേരിയിൽ ചേൎന്ന എന്റെ ധാൎമ്മികമായ കൎത്തവ്യം നിൎവ്വഹിക്കാതിരുന്നാൽ ഞാൻ മാനം കെട്ടവളാകും. മതവും മമതയുമോൎത്ത് ധൎമ്മവും മാനവും മറന്നാൽ എന്റെ യശശ്ശരീരനായ ഭൎത്താവിന്നും എന്റെ വംശത്തിന്നും അത് ഒരു തീരാകളങ്കമായിരിക്കും.

ശി:—ധൎമ്മവും മാനവും മാത്രമോൎത്താൽ പോരാ, വിവേകവും വേണം.

സാ:—വീരവീരനായ അങ്ങയോട് യുദ്ധത്തിന്നൊരുങ്ങിയ എന്നെ അവിവേകിയെന്ന് ലോകം വിളിക്കാതിരിക്കുകയില്ല, നിശ്ചയം. ഇന്ന് അങ്ങയ്ക്കു സമനായ ഒരു യോദ്ധാവ് ഭാരതവൎഷത്തിലില്ല. അങ്ങയുടെ കുതിരപ്പട്ടാളത്തോട് കിട നില്ക്കാൻ വേറെ സൈന്യവുമില്ല. അങ്ങിനെയിരിയ്ക്കേ, അല്പം ചില ഭടന്മാരോടു കൂടെ ഞാൻ അങ്ങയെ തടുത്തു നിൎത്താൻ ചെയ്ത ശ്രമം അവിവേകത്തിന്റെ മകുടോദാഹരണമായേ ലോകം കണക്കാക്കുകയുള്ളു. പക്ഷെ സഹായത്തിന്നു ബിജാപ്പൂര് സൈന്യം എത്തിച്ചേരുന്നതുവരെ തടുത്തു നിൎത്താനുള്ള കെൽപ്പ് എനിക്കില്ലാതെകണ്ടല്ല എന്ന് ഈ കുറച്ചു ദിവസം കൊണ്ടു അങ്ങയ്ക്കു ബോദ്ധ്യമായിരിക്കുമല്ലൊ.

ശി:—താനേദാർണിയുടെ ധൈൎയ്യവും യുദ്ധചാതുരിയും ഞാൻ വളരെ അഭിനന്ദിക്കുന്നു. പക്ഷെ തെററ് പററിയത് ദിലീർഖാന്ന് വശംവദനായ സുൽത്താനെ വിശ്വസിച്ചതിലാണ്. മഹാരാഷ്ട്രമാക്രമിക്കാൻ ഔറങ്ങ്സേബ് തന്നെ പുറപ്പെടാൻ ആലോചിക്കുന്നുണ്ട്. ആയാളെ കാത്തിരിക്കുകയാണ് ദിലീർഖാനും ബിജാപ്പൂര് സൈന്യവും.

ഒരു മാസം മുമ്പെ ഞാൻ റായിഗറിൽ തിരിച്ചെത്തേണ്ട തായിരുന്നു. താനേദാർണിയുടെ അപ്രതീക്ഷിതമായ നിരോധമാണ് എന്നെ ഇവിടെ ഇത്ര വൈകിച്ചത്.

സാ:—എനിക്കു മാപ്പു തരണം. എൻെറ സ്ഥിതിക്കു യോജ്യമായ കർത്തവ്യം ഞാൻ നിറവേററിയെന്നല്ലാതെ അങ്ങയ്ക്കു് ഒരു വിധമായ ദ്രോഹവും ഞാനുദ്ദേശിച്ചിരുന്നില്ല. അങ്ങയുടെ രാജ്യത്തെ ആക്രമിക്കാൻ ദിലീർഖാൻ ബിജാപ്പൂര് സൈന്യത്തെ കൊണ്ടുപോയിട്ടുണ്ടെന്നു ഇന്നു നടാടെയാണ് ഞാൻ കേൾക്കുന്നത്.

ശി:—രാജ്യത്തിലെ സ്ഥിതിഗതികൾ അപ്പപ്പോൾ അറിഞ്ഞാലേ വിവേകപൂർവ്വം പ്രവർത്തിക്കാനാവുള്ളൂ. താനേദാർണിയുടെ ഊർജ്ജസ്വലമായ കർത്തവ്യബോധം എനിക്കൊട്ടേറെ അസൌകര്യമുണ്ടാക്കിയിട്ടുണ്ടെങ്കിലും ഒരു വീരവനിതയേയും അവരുടെ ബാഹുപരാക്രമവും കാണാനിടയായതിൽ എനിക്കുള്ള സന്തോഷം കുറച്ചൊന്നുമല്ല. ഞാനിവിടം വിട്ടു് ഉടനെ പുറപ്പെടേണ്ടിയിരിക്കുന്നു. താനേദാർണിയുടെ അഭീഷ്ടമെന്താണെന്ന് പറഞ്ഞാൽ ഞാൻ അത് തരാനൊരുക്കമാണ്.

സാ:—വളരെ തലമുറകളായി ഈ കോട്ട എൻെറ കുടുംബത്തിൻെറ അധീനത്തിലായിട്ടു ഇന്നു അങ്ങയുടെ പതാകയാണ് അതിന്മേൽ പാറിക്കളിക്കുന്നത്. എനിക്കെന്തഭീഷ്ടമാണ് ഇനിയുള്ളത്! എന്നെ അങ്ങയുടെ നിസ്സഹായയായ ഒരു ഭാഗിനേയിയുടെ നിലയിൽ കരുതണമെന്നേ എനിക്കപേക്ഷയുള്ളൂ.

ശി:—ഇന്നു മുതൽ ബിൽവാഡി എൻെറ സ്വരാജ്യത്തിൻെറ ഒരു ഭാഗമാണ്. അതിൻെറ ഭരണവും കോ

ട്ടയും താനേദാർണ്ണിയെത്തന്നെ ഏല്പിക്കുന്നതിന്ന എനക്കു വിരോധമില്ല. എൻെറ പ്രജയെന്ന നിലയിൽ ഒരിക്കലും താനേദാർണ്ണി എനിയ്ക്കു പ്രതികൂലമായി പ്രവൎത്തിക്കുകയില്ലെന്ന എനിയ്ക്കു പൂൎണ്ണവിശ്വാസമുണ്ട്.

സാ:—അങ്ങയുടെ കീഴിൽ താനേദാർണ്ണിയായിരിക്കുന്നതിനെക്കാൾ ബഹുമാന്യമായ ഒരു പദവി എനിയ്ക്കു കൈവരാനില്ല. എന്നാൽ ഞാൻ അത് സ്വീകരിച്ചാൽ പൊതുജനങ്ങൾ എന്നെ തെററിദ്ധരിക്കും. എൻെറ ആദൎശത്തിന്നെല്ലാം വിരുദ്ധമായി ഞാൻ എൻെറ മാനം വിററു അങ്ങയുടെ പക്ഷത്തിൽ ചേൎന്നതായി അവർ കണക്കാക്കും. അനിത്യനായ പ്രാണനെ ഉപേക്ഷിച്ചിട്ടും ആചന്ദ്രതാരം നിലനിൽക്കുന്ന മാനം രക്ഷിക്കണമെന്ന ബാല്യത്തിൽ പഠിച്ച നീതിസാരം മുൻനിൎത്തിയാണ് ഞാനിതുവരെ നടന്നു വന്നത്. മാനമില്ലാത്തവളെന്ന് ജനങ്ങൾ പരിഹസിക്കുന്നത് എനിക്കു വലിയ സങ്കടമാണ്. അങ്ങ് എനിയ്ക്കു മാപ്പു തരണം. അങ്ങയ്ക്കു എന്നിലുള്ള വിശ്വാസത്തിന്ന ഞാൻ വളരെ നന്ദിയുള്ളവളാണ്.

ശി:—എന്നാൽ ഞാൻ താനേദാർണ്ണിക്കു എന്താണ് ചെയ്യേണ്ടത്? ജാഗീർ കൊടുക്കുന്ന സമ്പ്രദായത്തിന്ന ഞാൻ വിരോധിയാണ്. ശമ്പളത്തിന്ന പകരം ഭൂസ്വത്ത് പതിച്ചു കൊടുക്കുന്ന പഴയ വഴക്കം എൻെറ സ്വരാജ്യത്തിൽ ഞാൻ തീരേ കടത്തീട്ടില്ല. ഭൂവുടമകളായ പടനായകന്മാർ ക്രമേണ നാടുവാഴികളാകുന്നതും അവർ തമ്മിൽ തമ്മിൽ കലഹിച്ചു രാജാവിനെ ദുൎബ്ബലനാക്കുന്നതും ആ ദുഷിച്ച സമ്പ്രദായത്തിൻെറ കെടുതികളാണ്. ഇ

പ്പോൾ ബിജാപ്പൂരിനെ അലങ്കോലപ്പെടുത്തുന്ന അന്തഃഛിദ്രമാണ് സുൽത്താൻെറ ബലഹീനത. ഞാൻ ആക്കും ജാഗീർ കൊടുക്കാറില്ല. അതിനും പുറമെ ഞാൻ പുതുതായി പിടിച്ച രാജ്യങ്ങളുടെ രക്ഷയ്ക്കായി പഞ്ഞാല മുതൽ കാവേരിവരെ അവിടവിടേയായി കോട്ടകളും സൈന്യസങ്കേതങ്ങളും സ്ഥാപിക്കേണ്ടതായിട്ടുണ്ട്. ഓരോ രാജ്യവിഭാഗത്തിലെ ഭരണാധികാരികളും എൻെറ അഷ്ടപ്രധാനന്മാരുമായി കത്തിടപാടുകൾമൂലം നിരന്തരബന്ധം പുലർത്താൻ അങ്ങിനെയുള്ള സ്ഥാപനങ്ങൾ അത്യാവശ്യമാണ്. ആ ഏർപ്പാടുകൾ പൂർത്തിയാകുന്നത് വരെ ഇപ്പോൾ ഓരോ കോട്ടയിൻ കീഴിലുള്ള പ്രദേശങ്ങൾ അതിനോട് തന്നെ ബന്ധപ്പെട്ട് നില്ക്കേണ്ടിയിരിക്കുന്നു. അങ്ങിനെയൊക്കെയായാലും താനേദാർണിയെ നിസ്സഹായയാക്കി ഇവിടംവിട്ട് പോകാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. ബിൽവാഡി കോട്ടയ്ക്കധീനമായ രാജ്യവിഭാഗത്തിലെ രണ്ട് വലിയ ഗ്രാമങ്ങൾ എൻെറ ബഹുമാനസൂചകമായി ഞാൻ താനേദാർണിയ്ക്ക് സർവ്വസ്വാതന്ത്ര്യഇനാമായി വിട്ടുതന്നിരിക്കുന്നു.

സാഃ—ഈ അനാഥയായ വിധവയോട് അങ്ങ് കാണിക്കുന്ന ദയാദാക്ഷിണ്യത്തിന്ന് അങ്ങയെ പണ്ടരീനാഥനനുഗ്രഹിക്കും. അങ്ങയുടെ അന്ത്യം [40] അനായാസവും ശോഭനവുമായി വരട്ടെ!

സാവിത്രിബായിയുടെ സുഖജീവിതത്തിന്നുപയുക്തമായ എല്ലാ ഏർപ്പാടുകളും ചെയ്തിട്ട് അവർക്കെല്ലാ ബഹുമതികളും നല്കി ശിവാജി മഹാരാജാവ് മഹാരാഷ്ട്രത്തിലേക്ക് കുതിച്ചു.



# IV. കില്ലേദാർ മൊഹാബത്ത്ഖാൻ.

ശിവാജിയുടെ മരണാനന്തരം രാജാവായ അദ്ദേഹത്തിന്റെ മൂത്തമകൻ സംഭാജി മുഗളരുമായുള്ള യുദ്ധം ഇടവിടാതെ തുടൎന്നു. കവികലേശ് എന്ന ഒരു ബ്രാഹ്മണവിടന്റെ പിടിയിൽ പെട്ടിരുന്ന സംഭാജിയുടെ ഒമ്പത് കൊല്ലത്തെ ദുൎഭരണത്തിന്ന് ശേഷം മുഗളർ ആയാളെ വഞ്ചിച്ച് തടവുകാരനാക്കുകയും ക്രൂരനായ ഔറങ്ങ്സേബ് ആയാളെ പൈശാചികമായ വിധത്തിൽ ഹിംസിച്ച് വധിക്കുകയും ചെയ്തു. സംഭാജിയുടെ വിധവ യേശുബായിയുടേയും ശിവാജിയുടെ രണ്ടാമത്തെ മകനായ രാജാരാമിന്റേയും നേതൃത്വത്തിൽ മരാഠർ വീണ്ടും യുദ്ധസന്നദ്ധരായത്കണ്ട് മുഗളർ ചതി പ്രയോഗിച്ച് യേശുബായിയേയും പിൽക്കാലങ്ങളിൽ സാഹു എന്ന പേരിൽ ചരിത്ര പ്രസിദ്ധനായിത്തീൎന്ന അവരുടെ കൊച്ചുമകൻ ശിവാജി രാജകുമാരനേയും തട്ടിക്കൊണ്ടു പോയി. ഇരുപത്തിനാല് കൊല്ലം മുമ്പ് ശിവാജി മഹാരാജാവ് ആഗ്രാനഗരം സന്ദൎശിച്ചപ്പോഠം യവനികയ്ക്കുള്ളിൽനിന്ന് ആ മഹാപുരുഷനെ ബഹുമാനപുരസ്സരം വീക്ഷിക്കുകയും

പിതാവിൻെറ ക്രോധാവേശത്തിൽനിന്ന് തല്ക്കാലം രക്ഷിക്കുകയും ചെയ്തു ഔറങ്ങ്സേബിൻെറ രണ്ടാമത്തെ മകൾ സൈനാത്തുണ്ണിസ്സ രാജകുമാരിയുടെ സൌഹാർദ്ദ സമൃദ്ധിയിൽ യേശുബായിയും മകനും മുഗൾ പാളയത്തിൽ ക്ലേശങ്ങളില്ലാതെ കഴിച്ചുകൂട്ടി. രാജാരാം മഹാരാഷ്ട്രം വിട്ട് പല വിപത്തുകളും തരണം ചെയ്ത് ദക്ഷിണദേശത്ത് ജിൻജിദുർഗ്ഗത്തിൽ രക്ഷപ്രാപിക്കുകയും യേശുബായിയുടെ ഇഷ്ടമനുസരിച്ച് അവിടെനിന്ന് രാജ്യഭാരം നിർവ്വഹിക്കുകയും ചെയ്തു.

ഉടനെ ജിൻജി ആക്രമിച്ച് പിടിക്കാൻ ഔറങ്ങ്സേബ് തൻെറ പ്രധാനമന്ത്രിയുടെ പുത്രൻ നവാബ് സുൽഫിക്കാർഖാനെ ഒരു വമ്പിച്ച സൈന്യത്തോടുകൂടി ഡക്കാനിലേക്കയച്ചു. ഏഴുകൊല്ലത്തോളം നീണ്ടുനിന്ന യുദ്ധത്തിന് ശേഷമേ മുഗളക്ക് ജിൻജി കൈവശപ്പെടുത്തുവാൻ സാധിച്ചുള്ളൂ. രാജാരാം ശത്രുക്കളുടെ കൈയിൽ പെടാതെ മഹാരാഷ്ട്രത്തിൽ തിരിച്ചെത്തി ഔറങ്ങ്സേബുമായി യുദ്ധം തുടന്നു. ദക്ഷിണദേശത്തിൽ ശിവാജി പിടിച്ചടക്കിയിരുന്ന രാജ്യങ്ങളെല്ലാം മുഗളർക്കധീനമായി. സുൽഫിക്കാർഖാൻ തൻെറ പടനായകനായ ദാവൂദ്ഖാനെ [41] കർണാററിക്ക് പ്രദേശത്തിൻെറ ഫൌജ്ദാരായും മുഹമ്മദ് സെയിദ്ഖാനെ ആയാളുടെ ദിവാനായും മററാരു മുസ്ലീമിനെ ജിൻജിയിൽ കില്ലേദാരായും നിയമിച്ചിട്ട് ഔറങ്ങ്സേബിൻെറ പാളയത്തിലേക്ക് മടങ്ങി.

രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ ഔറങ്ങ്സേബ് നേരിട്ട് വടക്കുനിന്ന് ഒരു രജപുത്രപ്രഭുവിനെ ജിൻജിയിലെ ഭരണാധിപനായി നിയമിച്ചയച്ചു. ബണ്ഡലാ ഗോത്രത്തിൽപെട്ട സ

രൂപ്സിംഗ് എന്ന ആയാം ബണ്ഡലഖണ്ഡ് രാജാവി
ൻെറ അനുചരനെന്ന നിലയിലായിരുന്നു ചക്രവത്തിയുമായി
പരിചയപ്പെട്ടത്.

ഔറങ്ങ്സേബ് സത്രൂപസിംഗിന്ന് ജിൻജിയ്ക്കു് ചുററും കടലോരംവരെ കടലൂർ, തിണ്ടിവനം മുതലായ നഗരങ്ങളും ചേത്ത് കൊല്ലത്തിൽ പന്ത്രണ്ട് ലക്ഷം ഉറുപ്പിക വരുമാനമുണ്ടായിരുന്ന പ്രദേശങ്ങൾ ജാഗീറായി പതിച്ചു കൊടുത്തു. ക്രി. പി. 1700-ൽ ഭരണമാരംഭിച്ച സത്രൂപസിംഗ് ക്രമേണ ഒരു സ്വതന്ത്രരാജാവിൻെറ പദവിയവലംബിച്ചു. ചക്രവത്തിയ്ക്കു് കൊല്ലംതോറും കൊടുക്കേണ്ടിയിരുന്ന കരം ഏഴു ലക്ഷം ഉറുപ്പിക ഔറങ്ങ്സേബ് അന്തരിക്കുന്നതിൻെറ മൂന്നു കൊല്ലം മുമ്പുതന്നെ കൊടുക്കാതെ ബാക്കിയാക്കി. ദാവൂദ് ഖാൻെറ ശേഷം ഫൌജ്ദാരുദ്യോഗത്തിൽ സാദത്തുള്ളാ ഖാൻ എന്ന സ്ഥാനപ്പേരോട് കൂടി നിയമിക്കപ്പെട്ട ദിവാൻ മുഹമ്മദ്സെയിദ്ഖാൻ [42] മേലധികാരിയുടെ നിലയിലയച്ച താക്കീത് സത്രൂപ്സിംഗ് വിലവെച്ചില്ല. ഫൌജ്ദാരെ അവഗണിച്ച് ആയാം സെൻട്ഡേവിഡ് കോട്ടയിലെ ഇംഗ്ലീഷുകാരുമായി ഏററുമുട്ടുകയും രണ്ട് ഇംഗ്ലീഷ് പട്ടാളഉദ്യോഗസ്ഥന്മാരെ ബന്ധനസ്ഥരാക്കി ജിൻജിയിലെ കാരാഗൃഹത്തിലിട്ടടക്കുകയും ചെയ്തു. [43] നവാബ് സുൽഫിക്കാർഖാൻെറ മുമ്പിൽ ഇംഗ്ലീഷ് കമ്പനി സമപ്പിച്ച പരാതി സത്രൂപ്സിംഗ് വകവെച്ചില്ല. ഇംഗ്ലീഷുകാർ യുദ്ധം ചെയ്തു, പക്ഷെ പരാജിതരായി. [44] പുതുശ്ശേരിയിലെ പരന്ത്രീസ് ഗവണ്ണർ ഹേബട്ട് ഇടപെട്ടതിൻെറ ഫലമായി ഇംഗ്ലീഷുകാർ ഒരു വലിയ തുക സത്രൂപ്സിംഗിന്ന് അടിയറവെച്ചതിൽ പിന്നേയേ രണ്ടു കൊല്ലത്തോളം തടവിലിരുന്ന പട്ടാള ഉദ്യോ

ഗസ്ഥന്മാരെ ആയാൾ മോചിപ്പിച്ചുള്ളു. അത് സംബന്ധമായുണ്ടായ ഉടമ്പടിയിൽ ഇംഗ്ലീഷുകാർ സത്രുപ്സിംഗിനെ ജിൻജിരാജാവെന്നായിരുന്നു വിവരിച്ചത്. ചക്രവർത്തി ഒരു മുസ്ലിം പടനായകന്ന് കല്പിച്ചു കൊടുത്ത പോർട്ടോ നോവോ തുറമുഖം സത്രുപ്സിംഗ് പിടിച്ചടക്കി. ചക്രവർത്തിയുടെ പണ്ടാരം വക സ്വത്തുക്കളിൽപെട്ട ചില സ്ഥലങ്ങളും ഫൌജ്ദാരുടെ ചില ഗ്രാമങ്ങളും ആയാൾ തന്റെ ഭരണത്തിൻ കീഴിൽ കൊണ്ടുവന്നു. കടൽ തീരത്തിലടിഞ്ഞുകയറുന്ന നാവികവാഹനങ്ങളും സാമാനങ്ങളും കണ്ടുകെട്ടുന്ന രാജകീയാധികാരം ഫൌജ്ദാർക്ക് വിട്ടുകൊടുക്കാതെ തന്റെ അതിർത്തിയിൽ സത്രുപ്സിംഗ് തന്നെ നിർവ്വഹിച്ചു. വിദേശീയരുടെ അന്നത്തെ എഴുത്തുകുത്തുകളിൽ ഒരു ശക്തനായ സ്വതന്ത്രരാജാവിന്റെ രൂപത്തിലാണ് സത്രുപ്സിംഗ് പ്രത്യക്ഷപ്പെട്ടത്. ആയാളുടെ കൈയേററങ്ങൾ ഫൌജ്ദാർ ചക്രവർത്തിയെ അറിയിച്ചുവെങ്കിലും ഔറംഗസേബിന്റെ പിൻഗാമിയായ ബഹാദൂർഷാ ആയാൾക്കെതിരായി നടപടികളൊന്നുമെടുത്തില്ല 1713-ൽ സുപ്രസിദ്ധരായ സെയിദ് സഹോദരന്മാരുടെ സഹായത്തോടുകൂടി ഫറൂക്ക് സിയർ ചക്രവർത്തിയായപ്പോൾ സ്ഥിതിഗതികൾ പാടേ മാറി. സത്രുപ്സിംഗ് ബാക്കിവെച്ചിരുന്ന കരം എഴുപത് ലക്ഷം ഉറുപ്പികയായി കണക്കാക്കിയിട്ട് അത് വീട്ടുന്നതുവരെ ദില്ലിയിലെ ആയാളുടെ പ്രതിനിധിയെ ബന്ധനത്തിൽ വെയ്ക്കാൻ കല്പനയായി. അതിലിടയ്ക്ക് രോഗം പിടിപെട്ട സത്രുപ്സിംഗ് ആ സന്ദർഭത്തിൽ മരിച്ചു

ആയാളുടെ രോഗവാർത്ത അറിഞ്ഞ ഉടനെ മകൻ ദേസിംഗ് [45] ബുണ്ടൽഖണ്ഡിൽനിന്ന് തന്റെ നവോഢയായ

രജപുത്ര ഭാര്യയോടും അശ്വാരൂഢരായ അമ്പത് യോദ്ധാക്കളോടുംകൂടി ജിൻജിയ്ക്ക് പുറപ്പെട്ടു. പ്രായം ഇരുപത്തിരണ്ടേ ആയിരുന്നുള്ളുവെങ്കിലും ഒരു വീരവീരനായ യോദ്ധാവെന്ന പ്രഖ്യാതിയാർജ്ജിച്ചിരുന്ന അദ്ദേഹത്തെ വഴിയിൽവെച്ച് മൈസൂർ പീഠഭൂമിയുടെ പടിഞ്ഞാറ് വശത്തുള്ള ബെഡ്നൂർ രാജ്യത്തിലെ രാജാവ് മറാഠരുമായുണ്ടായിരുന്ന യുദ്ധത്തിൽ സഹായത്തിന് ക്ഷണിച്ചു. ദേസിംഗ് ശത്രുക്കളെ തോല്പിച്ചതിനാൽ സംപ്രീതനായ രാജാവ് ആയാൾക്ക് വളരെ വിലപിടിച്ച സമ്മാനങ്ങൾക്ക് പുറമെ ആരാലും മെരുക്കാൻ കഴിയാതിരുന്ന ഒരു വിശേഷപ്പെട്ട കുതിരയേയും കൊടുത്തു. ദേസിംഗ് കുതിരയെ മെരുക്കി അതിന്മേൽ കയറി അനുയായികളോടുകൂടി ജിൻജിയിലെത്തിച്ചേർന്നു. രാജാസരൂപ്സിംഗ് അതിലിടയ്ക്ക് മരിച്ചിരുന്നു. പിതൃകർമ്മങ്ങൾ ചെയ്തശേഷം 1714 ജനവരിയിൽ ദേസിംഗ് രാജ്യഭാരമേറെറടുത്തു.

അക്കാലത്ത് മുഗൾസാമ്രാജ്യത്തിൽ ഭരണകേന്ദ്രങ്ങളിലെല്ലാമുണ്ടായിരുന്നപോലെ ജിൻജിയിലും രണ്ടുതരം ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നു. ഭരണാധികാരിയുടേയും (കില്ലെദാരി), ചക്രവർത്തിയുടേയും (പാദ്ഷാഹി) അന്നത്തെ സമ്പ്രദായപ്രകാരം പുതിയ ഭരണാധികാരി ഒന്നാമതായി ഫൌജ്ദാരെയും ആയാളുടെ ദിവാനെയും മുഖം കാണിച്ച്, അവർക്ക് കാഴ്ചവെച്ച്, അവരുടെ സമ്മതം വാങ്ങിയശേഷമേ അധികാരം ഏറെറടുക്കാറുണ്ടായിരുന്നുള്ളു. ദേസിംഗ് ആ ആചാരത്തിന് വഴങ്ങാതെ സ്വമേധയാ ഭരണമാരംഭിച്ചപ്പോൾ ഉദ്യോഗസ്ഥന്മാർ വിഷമത്തിലായി. ഫൌജ്ദാരുടേയും ചക്രവർത്തിയുടേയും കല്പനയില്ലാതെ അദ്ദേഹത്തെ കില്ലേദാരാ

യംഗീകരിക്കുന്നത് കീഴ്നടപ്പിന്ന് വിരുദ്ധമായിരുന്നു. പക്ഷെ പ്രതാപശാലിയും മുൻകോപിയുമായ ആ യുവയോദ്ധാവോട് അത് തുറന്നു പറയാൻ അവർ ധൈര്യപ്പെട്ടില്ല. എന്നാൽ ഹനുമാജി പണ്ഡിതർ, തിരുവേങ്കടംപിള്ള മുതലായ കില്ലേദാരി ഉദ്യോഗസ്ഥന്മാർക്ക് അവരുടെ പരേതനായ യജമാനന്റെ പുത്രനെന്ന നിലയ്ക്ക് അദ്ദേഹത്തോട് പ്രതിപത്തിയുണ്ടായിരുന്നതിനാൽ, ഫൌജ്ദാരുടെ അപ്രീതി ഭയപ്പെടേണ്ടിയിരുന്നിട്ടും, അവർ സ്ഥാനാരോഹണ സമയത്ത് സമ്മാനക്കിഴികൾ സമർപ്പിക്കുന്ന സമ്പ്രദായം പൌരപ്രമുഖന്മാരോടൊപ്പം നിറവേററുകതന്നെ ചെയ്തു. വാക്ക്നവീസ്, ധായിനാഥ് തുടങ്ങിയ പാദ്ഷാഹി ശമ്പളക്കാർ ആ ചടങ്ങിൽ നിന്ന് ഒഴിഞ്ഞുമാറിയെങ്കിലും അവരും രാജാവിന്റെ പദവിയിൽ ദേസിംഗ് പുറപ്പെടുവിച്ച കല്പനകളൊന്നും ലംഘിച്ചില്ല. ഫൌജ്ദാർ സാദത്തുള്ളാഖാനാകട്ടെ പിതാവിന്റെ നിര്യാണത്തെപ്പററി ദേസിംഗിന്ന് ഒരനുശോചനപത്രമയച്ചതല്ലാതെ വേറെ യാതൊന്നും ചെയ്യാതേയുമിരുന്നു.

ദൈനംദിനഭരണം സംബന്ധിച്ചുണ്ടായ കുറെ നാളത്തെ സമ്പർക്കത്തിൽനിന്ന് രാജാദേസിംഗിന്റെ വിശിഷ്ടഗുണങ്ങൾ കണ്ടറിഞ്ഞ വാക്ക്നവീസ് (കാര്യദശി) പയ്യാ രാമകൃഷ്ണൻ, അടുത്ത് സംഭവിച്ചേക്കാവുന്ന ആപത്തിൽ നിന്ന് അദ്ദേഹത്തെ രക്ഷിച്ച് അദ്ദേഹത്തിന്റെ സ്ഥാനം സുസ്ഥിരമാക്കാൻ വേണ്ടി, ദേസിംഗോട് വാസ്തവസ്ഥിതികൾ സധൈര്യം തുറന്നു പറഞ്ഞു:

പയ്യാ രാമകൃഷ്ണൻ:—ഞാൻ പറയാൻ പോകുന്നത് അങ്ങയുടേയും റാണിയുടേയും ക്ഷേമത്തിന്ന് വേണ്ടി മാത്രമാ

ണ്. അത് അങ്ങ് വിശ്വസിച്ച് അങ്ങെയ്ക്ക് ഹൃദ്യമല്ലാത്ത വല്ല സംഗതിയും ഞാൻ പറയുന്നതിലുണ്ടെങ്കിൽ അങ്ങ് ക്ഷമിച്ച് എനിയ്ക്ക് മാപ്പു തരണം, കോപിക്കരുത്.

ദേസിംഗ്:—പറഞ്ഞോളൂ.

പ രാ:—ഞങ്ങളെല്ലാവരും അങ്ങെയെ അനുസരിച്ചു വരുന്നുണ്ട്, പക്ഷെ ഫൌജ്ദാരുടേയും പാദ്ഷാവിൻേറയും സമ്മതം കിട്ടുന്നത്‌വരെ അങ്ങെയ്ക്ക് ഭരിക്കാനധികാരമില്ല. ഇതാണ് എനിയ്ക്ക് ഒന്നാമതായി അങ്ങെയെ അറിയിക്കാനുള്ളത്.

ദേ:—എൻെറ പിതാവിന്ന് ഈ കോട്ടയും പ്രദേശങ്ങളും ആലംഗീർ പാദ്ഷാ നേരിട്ട് കല്പിച്ചു കൊടുത്തതാണ്. ഫൌജ്ദാർക്ക് അതിൽ ഒരു പങ്കുമില്ല എൻെറ പിതാവിൻെറ സ്വത്ത് അനുഭവിക്കാൻ എനിക്കാരുടേയും സമ്മതം വേണ്ട

പ. രാ:—ജിൻജി പ്രദേശം ആർക്കാട് ഫൌജ്ദാരിയുടെ പരിധിക്കുള്ളിലായത്‌കൊണ്ട് ഫൌജ്ദാരുടെ അധികാരത്തിൻ കീഴിലാണ് അതിൻെറ ഭരണം.

ദേ:—ഒരു കാലത്ത് അങ്ങിനെ ആയിരുന്നിരിക്കാം എന്നാൽ ആലംഗീർ പാദ്ഷാ എപ്പോഠം നേരിട്ട് എൻെറ പിതാവിന്ന് ഈ പ്രദേശം കൊടുത്തുവോ അന്ന് മുതൽ ഫൌജ്ദാക്ക് ഇവിടെയുണ്ടായിരുന്ന എന്ന് പറയുന്ന അധികാരമെല്ലാമസ്തമിച്ചു.

പ. രാ:—പിതാവിനെ ഇവിടത്തെ കില്ലേദാരായി നിയമിച്ചുകൊണ്ട് ഫൌജ്ദാരും ദിവാനും ഒപ്പിട്ട ഒരു കല്പന അ

വർ അദ്ദേഹത്തിനായല്ല കൊടുത്തത് അങ്ങ് അറിഞ്ഞിരിക്കുകയില്ല.

ദേ:—അറിയും. അത് വെറും ധിക്കാരമായിരുന്നു. പാദ്ഷാ നേരിട്ട് നിയമിച്ച ഒരാളെ ഫൌജ്ദാർ പിന്നീട് അതേ ഉദ്യോഗത്തിൽ നിയമിക്കുക! ഫൌജ്ദാരുടെ കല്പന പാദ്ഷാ സ്ഥിരപ്പെടുത്തുന്നത് വിട്ട് പാദ്ഷാവിൻെറ കല്പന ഫൌജ്ദാരും അയാളുടെ ദിവാനും സ്ഥിരപ്പെടുത്തുക! ഇതിൽപ്പരം ധിക്കാരം മററുണ്ടോ?

പ.രാ:—പിതാവ് അതിനെക്കുറിച്ചൊന്നും ആക്ഷേപിച്ചിട്ടില്ല.

ദേ:—എന്താവശ്യം? പ്രത്യക്ഷത്തിൽ അസംബന്ധമായ ആ കുറിപ്പ് കപ്പയിൽ വലിച്ചെറിയുകയല്ലാതെ എഴുത്തുകുത്തുകൾക്ക് വിഷയമാക്കുകയോ? ഫൌജ്ദാർക്കുണ്ടായിരുന്ന മേലധികാരം നശിക്കാതെ നിലനില്ക്കുന്നുണ്ടെന്ന വാദമുന്നയിക്കുക മാത്രമായിരുന്നു ആ ബുദ്ധിശൂന്യമായ എഴുത്തിൻെറ ഉദ്ദേശ്യം.

പ.രാ:—പക്ഷെ ഫൌജ്ദാരുടെ മേലധികാരം പാദ്ഷാ തന്നെ സമ്മതിച്ചിട്ടുണ്ടല്ലോ.

ദേ:—എങ്ങിനെ?

പ.രാ:—ഇവിടെനിന്ന് കരം എഴുപത്ലക്ഷം ഉറുപ്പിക ബാക്കി കിട്ടാനുണ്ടെന്നും അതിന്ന് പിതാവിൻെറ പേരിൽ കഠിനമായ നടപടികളെടുക്കണമെന്നും ഫൌജ്ദാർ എഴുതി അറിയിച്ചതുകൊണ്ടാണല്ലോ ദില്ലിയിലെ ഇവിടത്തെ പ്രതിനിധിയെ പാദ്ഷാ ബന്ധനസ്ഥനാക്കിയതും പിതാ

വിനെക്കൊണ്ട് ആ തുക ഉടനെ ഫൌജ്ദാർക്ക് കൊടു
പ്പിക്കണമെന്ന് പ്രതിനിധിയ്ക്കു് നിർദ്ദേശം കൊടുത്തതും.

ദേ:—അത് സാദത്തുള്ളാഖാൻ കൈക്രൂലിമൂലം പററിച്ച
പണിയാണ്. ആയാളുടെ ദില്ലിപ്രതിനിധി തിപുദാസ്
പണം കൊടുത്ത് ദർബാർദാരോഗാ കട്ബുഡീനെ പാ
ട്ടിലാക്കി, സാദത്തുള്ളാഖാന്നു് അനുകൂലമായ ഒരു കല്പന
പുറപ്പെടുവിച്ചാൽ ബുക്കൻസി കാളിദാസ് മാർവാഡി
മുഖാന്തരം രണ്ടുലക്ഷം ഉറപ്പിക ദർബാറിന്ന് കൊടുക്കാ
മെന്ന്, കട്ബുഡീനെക്കൊണ്ട് പറയിപ്പിച്ചു. അതിന്ന്
മുമ്പ് സാദത്തുള്ളാഖാൻ പിതാവിന്ന് വിരോധമായി അ
യച്ച ഹർജികളൊന്നും പാദ്ഷാ ബഹാദൂർഷാ വകവെ
ച്ചിരുന്നില്ല. അതിൻെറ ശേഷമാണ് ഈ അടവെടുത്ത
ത്. എങ്ങിനെയെങ്കിലും തനിക്ക് പിതാവ് വഴങ്ങണമെ
ന്നായിരുന്നു ആയാളുടെ മോഹം. മരിക്കുന്നതുവരെ പി
താവ് അതിന്ന് കൂട്ടാക്കിയില്ല.

പ.രാ:—അങ്ങ് ഫൌജ്ദാരെ പോയി കാണുന്ന നിമിഷ
ത്തിൽ എല്ലാ വൈഷമ്യങ്ങളും നീങ്ങും.

ദേ:—എൻെറ പിതാവ് ആയാളെ പോയി കണ്ടിട്ടില്ല, ആ
യാളുടെ മേൽക്കോയ്മ സ്വീകരിച്ചിട്ടുമില്ല. തനിക്ക് പാ
ദ്ഷാ നേരിട്ട് കൊടുത്ത പ്രദേശത്തിൽ സർവ്വാധികാരവും
തൻെറതാണെന്നും താൻ പാദ്ഷാവോടല്ലാതെ വേറെ
യാതൊരാളോടും സമാധാനം പറയേണ്ടതില്ലെന്നുമായി
രുന്നു പിതാവിൻെറ നില. അവസാനംവരെ അദ്ദേഹം
അതിൽനിന്ന് വ്യതിചലിച്ചില്ല. അതിന്ന് പ്രതികൂല

മായി ഞാൻ പ്രവൎത്തിക്കുകയോ? വയോധികനായ പിതാവ് കീഴടങ്ങാത്തവന്ന് യുവാവായ ഞാൻ കീഴടങ്ങുകയോ?

പ. രാ:—അങ്ങ് ക്ഷോഭിക്കരുത്. പിതാവിന് ആ നില അംഗീകരിക്കാമായിരുന്നു. അദ്ദേഹത്തിന്ന് നേരിട്ട് പാദ്ഷാ തന്നെ ഭരണാധികാരം കല്പിച്ചു കൊടുത്തതുകൊണ്ട്. എന്നാൽ അങ്ങ് പാദ്ഷാവിൻെറ കല്പന വാങ്ങീട്ടില്ലല്ലൊ.

ദേ:—അതിൻെറ ആവശ്യം? പിതാവിൻെറ ശേഷം പൈതൃകസ്വത്തനുഭവിയ്ക്കാൻ പുത്രന്ന് വല്ലവരുടേയും കല്പന വേണമോ?

പ. രാ:—ഒരു കുടുംബസ്വത്തായിട്ടാണ് പാദ്ഷാ പിതാവിന്ന് ഈ പ്രദേശം കൊടുത്തതെങ്കിൽ, കല്പന വേണ്ട. അല്ലെന്നാണ് ഫൌജ്ദാരുടേയും ദിവാൻെറയും വാദം.

ദേ:—മുന്നൂറ് ക്രോശം ദൂരത്തിൽനിന്ന് ഒരു രജപുത്രപ്രഭുവെ പാദ്ഷാ തിരഞ്ഞെടുത്ത് ഇവിടത്തെ ഭരണാധികാരിയായയച്ചതിൽ നിന്ന് തന്നെ ഏതല്പമതിക്കും മനസ്സിലാക്കാമല്ലൊ അദ്ദേഹത്തിൻെറ പുത്രപൌത്രന്മാർ ഇവിടെ ഭരണം തുടൎന്നുപോകണമെന്നായിരുന്നു പാദ്ഷാവിൻെറ ഉദ്ദേശമെന്ന്.

പ. രാ:—പാദ്ഷാ രാജാജയസിംഗിനെ ഡെക്കാൻ സുബേദാരായി നിയമിച്ചപ്പോഠം ആവക ഉദ്ദേശമൊന്നുമുണ്ടായതായി കണ്ടില്ലല്ലൊ. അദ്ദേഹത്തെ കുറെ കഴിഞ്ഞപ്പോഠം സ്ഥലമാററം ചെയ്യുകയല്ലേ ചെയ്തത്?

ദേ:—ആയാഠം പാദ്ഷാവിൻെറ കീഴിൽ ഒരുദ്യോഗസ്ഥനായിരുന്നു. എന്നാൽ എൻെറ പിതാവിന്നും പാദ്ഷാവിന്നും

ഒരു ബന്ധവുമുണ്ടായിരുന്നില്ല. പിതാവിൻെറ പതിന്നാല് കൊല്ലത്തെ ഭരണകാലത്ത് അദ്ദേഹത്തെ സ്ഥലംമാററം ചെയ്യുന്ന പ്രശ്നമേ ഉത്ഭവിച്ചില്ല, അദ്ദേഹത്തിന്ന് പാദ്ഷാ കൊടുത്ത ദാനം ശാശ്വതമായതുകൊണ്ട്. ജയസിംഗ് സുബേദാർ മാത്രമായിരുന്നു. പിതാവിന്ന് കില്ലേദാരിയോട്കൂടി ജാഗീറും കൊടുത്തിരുന്നു.

പ. രാ:—അത് വാദവിഷയമാക്കിയാൽ അങ്ങയെ പിൻതാങ്ങാൻ ആലംഗീർ പാദ്ഷാവോ പുത്രൻ ബഹദൂർ പാദ്ഷാവോ ഇപ്പോൾ ജീവനോടില്ലല്ലോ.

ദേ:—ഇല്ലെന്ന് മാത്രമല്ല, സാദത്തുള്ളാഖാൻെറ കൈക്കുലിക്ക് വശംവദരായവക്ക് സ്വാധീനശക്തിയുമുണ്ട്. എന്നാലും ദില്ലിയിൽ ഞാൻ കേവലം നിസ്സഹായനാവില്ലെന്നാണ് എൻെറ വിശ്വാസം.

പ. രാ:—പിന്നേയുമുണ്ട് ബാക്കിവെച്ച കരത്തെക്കുറിച്ചുള്ള കുഴപ്പം. അത് കൊടുക്കാത്ത കാരണത്താൽ ജാഗീർ വിട്ടുകൊടുക്കണമെന്നാവശ്യപ്പെടുമല്ലൊ.

ദേ:—അതിന്ന് സാദത്തുള്ളാഖാന്ന് യാതൊരധികാരവുമില്ല. പാദ്ഷാ ആവശ്യപ്പെടുമ്പോൾ ആലോചിക്കാം.

ഇത്രത്തോളം സംസാരിക്കാൻ സാധിച്ചത് പയ്യാരാമകൃഷ്ണന്നു ഒരു വലിയ നേട്ടമായി തോന്നി. ജിൻജിപ്രദേശത്തിലെ എല്ലാ താലൂക്കുകളിലും രാജാദേസിംഗിൻെറ ഭരണം തടസ്സമില്ലാതെ നടന്നു. ആക്കാട്ടിൽ നിന്നോ ദില്ലിയിൽ നിന്നോ പ്രതിഷേധമൊന്നും പുറപ്പെട്ടില്ല. അങ്ങിനെ ആറു മാസം കഴിഞ്ഞു. ജൂലായി മാസത്തിൽ കേട്ടു ദില്ലിയിൽ നിന്നു പാദ്ഷാവിൻെറ കല്പനയോടുകൂടി രണ്ടു ഹരിക്കാർ ആ

ക്കാട്ടിലെത്തിയിട്ടുണ്ടെന്നു. ജിൻജിയിൽ നിന്നു അടക്കേണ്ട ബാക്കി കരം എഴുപത് ലക്ഷം ഉറുപ്പിക അയക്കാൻ ഫൌജ്ദാർക്കും സുരുപ്സിംഗിന്നുമായിരുന്നു കല്പന. സുരുപ് സിംഗ് മരിക്കുന്നതിന്നു മുമ്പു അയച്ചതായിരുന്നു അത്. ഫൌജ്ദാർ ഉടനെ പാദ്ഷാവിൻെറ നിർദ്ദേശമാസ്പദമാക്കി ജിൻജി കോട്ടയും ജാഗീറും ജപ്തി ചെയ്തുകൊണ്ടുള്ള ഒരു കല്പന പുറപ്പെടുവിക്കുകയും അത് ദില്ലിയിൽ നിന്നു വന്ന കല്പനയുടെ ഒരു പ്രതിയോടു കൂടി ആർക്കാട്ടിലെ പാദ്ഷാഹി ഉദ്യോഗസ്ഥനായ ശിരസ്തദാർ ലാലാടോഡർമാൾ മുഖാന്തരം ജിൻജിക്കയക്കുകയും ചെയ്തു. ദേസിംഗോട് നയത്തിൽ പെരുമാറി ഒച്ചപ്പാടൊന്നുമില്ലാതെ കോട്ടയും ജാഗീറും കൈവശപ്പെടുത്തി ദേസിംഗിനെ ആർക്കാട്ടിലേക്കയക്കണമെന്നായിരുന്നു ടോഡർമാളിന്നു ഫൌജ്ദാർ നൽകിയ ഉപദേശം. ടോഡർമാൾ അമ്പത് കുതിരപ്പട്ടാളത്തിൻെറ അകമ്പടിയോടു കൂടി ആഡംബരസമേതം ജിൻജിയിലെത്തി കോട്ടയുടെ പുറത്ത് കൂടാരമടിച്ചു താമസിച്ചു.

പാദ്ഷാഹി ഉദ്യോഗസ്ഥന്മാർ ലാലാടോഡർമാളിനെ ചെന്നു കണ്ടപ്പോൾ ആയാൾ കല്പനകൾ അവരെ കാണിച്ചു കോട്ടയും ജാഗീറും കൈവശപ്പെടുത്തുന്നതാണ് തൻെറ കർത്തവ്യമെന്നു പറഞ്ഞു. പയ്യാ രാമകൃഷ്ണൻ രാജാ ദേസിംഗിനെ വിവരങ്ങളറിയിച്ചിട്ടു ടോഡർ മാളിനെ ചെന്നു കാണാനുപദേശിച്ചു. ദേസിംഗ് അതിഷ്ടപ്പെട്ടില്ല. എന്നാൽ ടോഡർമാൾ പ്രായം ചെന്ന വളരെ ശാന്തനായ ഒരാളാണെന്നും ആയാളെ പോയി കാണുന്നത് സാധാരണ നടപടിയനുസരിച്ചു ചെയ്യേണ്ടുന്ന മര്യാദയാണെന്നും രാമകൃഷ്ണൻ

ചൂണ്ടിക്കാണിച്ചപ്പോൾ അദ്ദേഹം അങ്ങിനെ ചെയ്യാമെന്നു സമ്മതിച്ചു. തന്റെ പരിവാരങ്ങളോടുകൂടി അശ്വാരൂഢനായി ദേസിംഗ് മററു ചില സ്ഥലങ്ങൾ സന്ദർശിച്ചശേഷം കോട്ടയിലേയ്ക്കു മടങ്ങുന്ന വഴി ടോഡർ മാളിന്റെ കൂടാരത്തിലേയ്ക്കു ചെന്നു. ടോഡർമാൾ അദ്ദേഹത്തെ സ്വീകരിയ്ക്കാൻ പുറത്തു വന്നുവെങ്കിലും ദേസിംഗ് ആയാളെ കണ്ടപ്പോൾ കൈകൂപ്പിയെന്നല്ലാതെ കുതിരവിട്ടിറങ്ങാഞ്ഞതുകൊണ്ട് ആയാൾ അകത്തേക്കു തന്നെ പോയി. ദേസിംഗ് തന്റെ പാട്ടിൽ കോട്ടയിലേയ്ക്കു പോകുകയും ചെയ്തു. ആ അനിഷ്ട സംഭവം വകവെക്കാതെ പിറേറന്നു രാവിലെ ടോഡർമാൾ കോട്ടയിൽ ചെന്നു രാജാദേസിംഗിനെ ആചാരപ്രകാരം മുഖം കാണിച്ചു കല്പന പത്രങ്ങൾ സമർപ്പിച്ചു. അടുത്ത് നിന്ന ഒരുദ്യോഗസ്ഥൻ ഫൌജ്ദാരുടെ നിർദ്ദേശം ദേസിംഗിനെ വായിച്ചു കേൾപ്പിച്ചപ്പോൾ അദ്ദേഹം ക്രോധതാമ്രാക്ഷനായി തന്റെ ജാഗീർ കൈവശപ്പെടുത്താൻ ടോഡർമാളിനെ സമ്മതിക്കുകയില്ലെന്നും ആയാൾ അതിന്നായി പരിശ്രമിച്ചാൽ വളരെ തലകൾ തെറിക്കുമെന്നും പരുഷസ്വരത്തിൽ പറഞ്ഞിട്ടു പത്രങ്ങൾ രണ്ടും വാങ്ങി ടോഡർമാളിന്റെ മുമ്പിൽ നിലത്തിട്ടു. ആയാൾ അത് രണ്ടുമെടുത്ത് തിരിച്ചുപോയി സംഭവം ഫൌജ്ദാരെ അറിയിച്ചു. ഫൌജ്ദാർ ബലപ്രയോഗത്താൽ കോട്ട കൈവശപ്പെടുത്താൻ തീർച്ചയാക്കി.

രാജാദേസിംഗിന്ന് അഞ്ഞൂറ് കില്ലേദാരി പടയാളികളെ കൂടാതെ സ്വന്തത്തിൽ മൂന്നൂററിയമ്പത് കുതിരപ്പട്ടാളവുമുണ്ടായിരുന്നു. അതിലും വലിയ സൈന്യബലം ഫൌജ്

ദാക്കണ്ടായിരുന്നുവെങ്കിലും വളരെ വിസ്താരമുള്ള ജിൻജി ദുർഗ്ഗ മാക്രമിക്കുവാൻ ഒരാളുടേയോ രണ്ടാളുടേയോ സൈന്യം മാത്രം മതിയായിരുന്നില്ല. അതിനാൽ ഫൌജ്ദാർ കർണ്ണാററിക്കിലെ എല്ലാ സാമന്തരാജാക്കന്മാൎക്കും കില്ലേദാർമാൎക്കും പട്ടാളമയക്കാൻ കല്പനയയച്ചു. രണ്ടു മാസത്തിലിടയ്ക്കു് പതിനായിരം കാലാളും എണ്ണായിരം കുതിരപ്പട്ടാളവും വന്നു ചേൎന്നു. ഫൌജ്ദാർ യുദ്ധത്തിന്ന് പുറപ്പെട്ടു. ജിൻജിയുടെ അതിൎത്തിയിലെത്തിയപ്പോൾ ആയാളുടെ സൈന്യം ദേവന്തൂർ എന്ന ജിൻജിയിലെ ഗ്രാമം കൊള്ളചെയ്തു. അതിൎത്തിരക്ഷകരായ കില്ലേദാരി ഭടന്മാർ ശത്രുക്കളെ ചെറുത്തില്ല. കേവലം അപ്രതീക്ഷിതമല്ലെങ്കിലും സംഭ്രമജനകമായ ആ സംഭവം പത്മാരാമകൃഷ്ണൻ ഉടനെ ദേസിംഗിനെ അറിയിച്ചു് യുദ്ധമില്ലാതാക്കാൻ ആ അവസാനഘട്ടത്തിലും ഒരു പരിശ്രമം നടത്തി.

പ.രാ:—ദേവന്തൂരിൽ നമ്മുടെ ഭടന്മാർ അങ്ങുമിങ്ങും ചേരാതെ നിൎവ്വീൎയ്യരായിനിന്ന നയംതന്നെയാണ് എല്ലാ കില്ലേദാരിപ്പടയാളികളും കൈക്കൊള്ളാൻ പോകുന്നത്. അങ്ങ് ഗൌരവമായി പൎയ്യാലോചിക്കേണ്ട ഒരു സംഭവവികാസമാണ് ഇതു്. ഫൌജ്ദാരുടെ എണ്ണായിരം സാദികളേയും പതിനായിരം കാലാളേയും തോക്കുകാരേയും ആനകളേയും എതിരിടാൻ അങ്ങയുടെ മൂന്നൂററിയമ്പത് കുതിരപ്പട്ടാളമേ ഉണ്ടാവുകയുള്ളു. അങ്ങു യുദ്ധത്തിന്നൊരുങ്ങരുത്. ഫൌജ്ദാർ ദയാലുവാണ്. സാമന്തരാജാക്കന്മാരുമായി വളരെ രഞ്ജിപ്പോടെ വൎത്തിക്കുന്ന സൎവ്വജനസമ്മതനാണ്. ഇപ്പോഴും സമയം അതിക്രമിച്ചിട്ടില്ല.

അങ്ങ് അദ്ദേഹത്തെ ചെന്നു കാണുക മാത്രമേ വേണ്ടു. അങ്ങയുടെ കില്ലേദാർ സ്ഥാനം അദ്ദേഹം സമ്മതിക്കുമെന്നു മാത്രമല്ല, ദില്ലിക്കെഴുതി പാദ്ഷാവിന്റെ സമ്മതപത്രം വരുത്തിത്തരുകയും ചെയ്യും. അങ്ങയ്ക്കും റാണിക്കും ആപത്തൊന്നുമുണ്ടാകരുതെന്ന ഏകോദ്ദേശ്യത്തോടെയാണ് ഞാനിത്രത്തോളം പറയുന്നത്.

ദേസിംഗ് (രോഷാകുലനായി) :—ഞാൻ ഒരു രജപുത്രനാണെന്ന് ഓർക്കാത്തതെന്താണ്? രജപുത്രൻ അവന്റെ മാനം വിൽക്കില്ല. എന്റെ പിതാവ് സ്വതന്ത്രരാജാവായിട്ടാണ് വാണത്. സാദത്തുള്ളാഖാൻ പഠിച്ച പണിയെല്ലാം നോക്കിയിട്ടും പിതാവിനെക്കൊണ്ട് ആയാളുടെ മേൽക്കോയ്മ സമ്മതിപ്പിക്കാൻ സാധിച്ചില്ല. ഞാനായിട്ട ആയാൾക്കു വഴിപ്പെടുകയോ? അതൊരിക്കലുമുണ്ടാവില്ല. ആകാശം പൊട്ടി വീണാലും കുലുങ്ങുന്നവനല്ല ദേസിംഗ്. രജപുത്രന്റെ ധൈര്യം കണ്ടോളൂ. എന്റെ അശ്വസേനയും ഞാനും മതി സ്വാതന്ത്ര്യം സംരക്ഷിക്കാൻ.

രണ്ട് ദശകങ്ങൾക്കു മുമ്പു ചക്രവർത്തിയുടെ സേനാപതി ഒരു ഗംഭീരമായ സൈന്യത്തോടും അനേകം യുദ്ധസാമഗ്രികളോടും കൂടി ഭഗീരഥപ്രയത്നം ചെയ്തിട്ടും അധികം കാലത്തോളം ആയാൾക്കു ജിൻജിക്കോട്ടയ്ക്കുള്ളിൽ കാലൂന്നാൻ സാധിച്ചിരുന്നില്ല. എണ്ണൂറടി വീതിയിൽ കിടങ്ങും അറുപതടി വണ്ണത്തിൽ കരിങ്കല്ലിന്റെ മതിലുമുള്ള ശക്തിയേറിയ ആ വിശ്രുതദുർഗ്ഗം ഫൌജ്ദാരുടെ ആക്രമത്തിൽനിന്ന് രക്ഷിക്കാൻ തനിക്ക് കോട്ടയിലെ എണ്ണൂറിൽപ്പരം യോദ്ധാ

കളുടെ സഹായത്താൽ നിസ്സംശയം സാധിക്കുമെന്നായിരുന്നു ദേസിംഗിൻെറ വിശ്വാസം. അതിൽ കില്ലേദാരിപ്പടയാളികളുടെ സഹകരണമുണ്ടാവില്ലെന്നറിഞ്ഞപ്പോൾ അദ്ദേഹം നിരാശനായില്ല; അവർ ശത്രുപക്ഷത്തിൽ ചേരാതിരുന്നാൽ തൻെറ സ്വന്തം പട്ടാളക്കാർ മതിയാകുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. പക്ഷെ മറെറാരു വിഷയത്തിൽ ദേവന്നൂരിലെ അനുഭവം അദ്ദേഹത്തെ വ്യാകുലചിത്തനാക്കി. കില്ലേദാരിപ്പടയാളികളിൽ മിക്കവക്കും തന്നോട് ഭക്തിയും സ്നേഹവുമുണ്ടെന്ന് ദേസിംഗിന്നറിയാമായിരുന്നു. എന്നാൽ ദേവന്നൂർ സംഭവത്തിൻെറ വെളിച്ചത്തിൽ അവരെല്ലാവരും ഒരു ധമ്മസങ്കടത്തിലകപ്പെട്ടിരിക്കുകയാണെന്ന് അദ്ദേഹത്തിന് മനസ്സിലായി. തന്നെ ത്യജിച്ച് ഫൌജ്ദാരോട് ചേരുന്നത് അവക്ക് വേദനാജനകവും മാനഹാനികരവുമായി തോന്നീട്ടുണ്ടെങ്കിൽ തന്നോട് ചേന്ന് ഫൌജ്ദാരോട് പോരിന്ന് പോകുന്നത് മുൻബന്ധങ്ങൾക്കും നടപ്പിന്നും വിരുദ്ധമായതുകൊണ്ട് അവർ അത് ആക്ഷേപാർഹവും ആപൽക്കരവുമായി കണക്കാക്കിയിരിക്കണം. അവർ പോരിൽ പങ്കെടുത്താലും നിഷ്പക്ഷത ദീക്ഷിച്ചാലും ശത്രുവിജയത്തിൽ അവരുടെ ഭാവി ഒന്നുതന്നെയായിരിക്കും, ഉന്മൂലനാശം. പതിന്നാലു കൊല്ലത്തോളം തൻെറ പിതാവിനേയും എട്ടൊമ്പത് മാസമായി തന്നേയും സസ്നേഹം സേവിച്ചു വന്ന അവർ താൻ കാരണമായി ആ സങ്കടാവസ്ഥയിൽ പെട്ടതിനെകുറിച്ച് അദ്ദേഹം നന്നെ പരിതപിച്ചു. ദീഘാലോചനയുടെ ഫലമായി അവരെ അതിൽനിന്ന് രക്ഷിക്കുന്നത് തൻെറ ധമ്മമാണെന്ന് നിശ്ചയിച്ച് ഉദാരനിധിയും ധീരോ

ദാത്തനമായ ദേസിംഗ് അവരുടെ സങ്കേതമായ കോട്ടയുടെ പരിസരങ്ങളിൽ വെച്ച് യുദ്ധമുണ്ടാകാതിരിക്കാൻ വേണ്ടി തന്റെ കുതിരപ്പട്ടാളത്തോടുകൂടി ശത്രുക്കളുടെ പാളയത്തിലേക്ക് ചെന്ന് അവിടെ വെച്ച് അവരെ ആക്രമിക്കാൻ തീർച്ചപ്പെടുത്തി. ഫൌജ്ദാരുമായി നേരിട്ട് യുദ്ധം ചെയ്ത് ആയാളെ ബന്ധിച്ച്കൊണ്ടു വരാൻ സാധിച്ചെങ്കിൽ യുദ്ധം അതോടെ അവസാനിക്കുമെന്നും അദ്ദേഹം വിചാരിച്ചു.

കില്ലേദാരിപ്പടയാളികളുടെ രക്ഷ പൂർത്തിയാകണമെങ്കിൽ കോട്ടയുടെ രക്ഷാകർത്തൃത്വത്തിൽനിന്നും അവരെ ഒഴിവാക്കേണ്ടിയിരുന്നു. അതിന്നായി ദേസിംഗ് തന്റെ പട്ടാളക്കാരിൽ ചിലരെ നിയമിച്ചപ്പോൾ യുദ്ധത്തിന്ന് പോകാനുള്ളവരുടെ സംഖ്യ വളരെ ചുരുങ്ങിയതിനാൽ അവിചാരിതമായി ആ അന്ത്യനിമിഷത്തിൽ അദ്ദേഹം അന്യസഹായം തേടാൻ നിർബന്ധിതനായി. തന്റെ പ്രഭുക്കളിൽ പ്രമുഖനായ വഴുതാവൂർ ദേശത്തിലെ കില്ലേദാർ മൊഹാബത്ത് ഖാന്റെ അടുക്കലേക്ക് അദ്ദേഹം ഉടനെ ഒരു ദൂതനെ അയച്ചു.

അന്യനാട്ടുകാരനായ ഹിന്ദുരാജാവും ആയാളുടെ മേൽക്കോയ്മയായി പരിഗണിക്കപ്പെടുന്ന എത്രയോ അധികം സൈന്യബലമുള്ള മുസ്ലിം നവാബും തമ്മിൽ നടക്കാൻ പോകുന്ന യുദ്ധത്തിൽ മറ്റെല്ലാ സാമന്തന്മാരും നവാബിന്റെ സഹായത്തിന് എത്തിച്ചേർന്നിരിക്കുമ്പോൾ രാജാവിന്റെ കീഴിലുള്ള ഒരിടത്തരം മുസ്ലിം കില്ലേദാർ നിസ്സംശയം നാശോന്മുഖനും, അഥവാ ആസന്നമരണനുമായ രാജാവിനെ തുണയ്ക്കാൻ ആ വൈകിയ വേളയിൽ സന്നദ്ധനാകുക എന്നത്

സംഭവ്യമായി ഒരുത്തരും കരുതിയിരുന്നില്ല. എന്നാൽ അ ഭിമാനം മൂർത്തീകരിച്ച പുരുഷകേസരിയായ മൊഹാബത്ത് ഖാൻ തൻെറ കർത്തവ്യത്തെക്കുറിച്ച് ഒട്ടും സംശയിക്കാതെ ദേസിംഗിൻെറ സഹായത്തിന്ന് തൽക്ഷണം പുറപ്പെടാൻ തിച്ചപ്പെടുത്തി. തന്നെ ഒരിക്കലും വിട്ടുപിരിയാത്തവരും കില്ലേദാരിയുമായി ബന്ധപ്പെട്ടവരുമായ രണ്ട് മുസ്ലിം സുഹൃ ത്തുക്കളോട് അദ്ദേഹം അതിന്ന് വേണ്ട ഏർപ്പാടുകളെപ്പററി സംസാരിച്ചു. (സുഹൃത്തുക്കളുടെ പേര് എവിടെയും രേഖ പ്പെടുത്തി കാണുന്നില്ല.)

മൊഹാബത്ത്ഖാൻ:—അമ്പത് കുതിരപ്പട്ടാളം വന്നോട്ടെ. വേഗം ഏർപ്പാട് ചെയ്യൂ.

സുഹൃത്തുക്കൾ:—അത്ര ധൃതിപ്പെടേണ്ട, കുറച്ചൊന്നാലോചി ക്കണം.

മൊ:—എന്താലോചിക്കാൻ?

സു:—മററെല്ലാ പാളയഗാർമാരും കില്ലേദാർമാരും നവാ ബിൻെറ കൂടെയാണല്ലോ ചേർന്നിരിക്കുന്നത്: വെങ്കടഗി രിയാച്ചമനായക്കൻ, കാളഹസ്തിനായക്കൻ, ആർണി കി ല്ലേദാർ വെങ്കടറാവു, ചേത്തുപ്പട്ട് കില്ലേദാർ സലാബ ത്ത്ഖാൻ, കല്ലക്കുറിച്ചിഖാൻ സാഹേബ്?

മൊ:—അതുകൊണ്ട്? അവരുടെയെല്ലാം മേൽക്കോയ്മയാണ് നവാബ്. അവർ ചെയ്യുപോലെ എൻെറ മേൽക്കോയ്മ യായ രാജാദേസിംഗിനോട് ഞാനും ചേരുന്നു.

സു:—സെൻജിയും [46] ഇംഗ്ലീഷുകാരും തമ്മിൽ നടന്നയുദ്ധ ത്തിൽ നിങ്ങൾ സെൻജിയുടെ ഭാഗത്ത്ചേർന്ന് ഇംഗ്ലീഷു

കാര്യമായേററത് ന്യായംതന്നെ. പക്ഷെ സെൻജിയും അതിൻെറ മേൽക്കോയ്മയുമായേല്ലുമ്പോൾ നിങ്ങൾക്ക് സെൻജിയെ സഹായിക്കേണ്ട ബാദ്ധ്യതയില്ല. നവാബ് നിങ്ങളുടേയും മേൽക്കോയ്മയാണ്.

മൊ:—അതാണല്ലൊ വാദവിഷയം. തൻെറ മേൽക്കോയ്മ സ്ഥാനം സത്രുപ്സിംഗിനെക്കൊണ്ട് സമ്മതിപ്പിക്കാൻ നവാബ് പല അടവുകളും പ്രയോഗിച്ചുനോക്കി, സാധിച്ചില്ല. ഇപ്പോൾ മകനെക്കൊണ്ട് സമ്മതിപ്പിക്കാനാണ് ഈ വഴക്കെല്ലാം.

സു:—നവാബിൻെറ പരിധിയിൽ പെട്ടതല്ലേ സെൻജി? ദേസിംഗ് വഴങ്ങുന്നതിലെന്താണ് തെററ്? വഴങ്ങിയാൽ ഈ കലാപങ്ങളെല്ലാമൊഴിക്കാമല്ലൊ.

മൊ:—അച്ഛൻ എങ്ങിനെ നടന്നുവൊ അതുപ്രകാരം നടക്കുകയാണ് തൻെറ മുറ എന്ന് ദേസിംഗ് പറയുന്നത് ന്യായമല്ലേ? അച്ഛൻ കീഴടങ്ങാത്ത ഒരാൾക്ക് മകൻ കീഴടങ്ങണമെന്ന് മാനശാലിയായ ഒരുവൻ ഉപദേശിക്കുമോ? നവാബ് ചെയ്യേണ്ടത് പാദ്ഷാവിന്നെഴുതി സെൻജിമേലുള്ള തൻെറ മേലധികാരം സ്ഥാപിക്കുകയാണ്. സത്രുപ്സിംഗിനെപ്പററി എഴുതിയ പരാതികളൊന്നും പാദ്ഷാ വിലവെച്ചില്ല. പിന്നേയാണ് എഴുപത് ലക്ഷം ഉറുപ്പിക ബാക്കിയുണ്ടെന്നെഴുതിയത്.

സു:—അത് പിരിച്ചയക്കാൻ നവാബിന്നയച്ച കല്പന അദ്ദേഹത്തിൻെറ മേലധികാരം സ്ഥിരപ്പെടുത്തുന്നുണ്ടല്ലൊ.

മൊ:—അതുകൊണ്ടായില്ല. സത്രുപ്സിംഗിനെത്തുടന്ന് ദേസിംഗ് ആ അധികാരം നിഷേധിക്കുമ്പോൾ അത് പാദ്

ഷാവെ അറിയിച്ച് അതിനെപ്പററി ഒരു പ്രത്യേക കല്പന വരുത്തേണ്ടതായിരുന്നു. അതിന്ന് പകരം ബലപ്രയോഗത്തിന് പുറപ്പെട്ടത് വഞ്ചനയാണ്.

സു:—എന്താണ് വഞ്ചന?

മൊ:—പാദ്ഷാവിൻെറ നിർദ്ദേശത്താലാണ് കോട്ട പിടിക്കാൻ സന്നാഹം കൂട്ടുന്നതെന്ന നാട്യം. കോട്ടയും ജാഗീരും ജപ്തിചെയ്ത് കൈവശപ്പെടുത്താൻ പാദ്ഷാ കല്പിച്ചിട്ടില്ല. അതിനുള്ള അധികാരവും നവാബിന് കൊടുത്തിട്ടില്ല. നവാബ് സ്വമേധയാ യുദ്ധത്തിന്നിറങ്ങിയതാണ്. പാദ്ഷാവിൻെറ കല്പന ദേസിംഗ് പരസ്യമായ നാദരിച്ചു എന്ന ഒരു കാരണവും തരത്തിൽ കിട്ടി. ദില്ലിയിൽ ഛത്രപാൽ ബണ്ഡലയ്ക്ക് മുമ്പത്തെപ്പോലെ സ്വാധീനശക്തി ഇപ്പോളില്ലായിരിക്കാം, എന്നാൽ സെയീദ് സഹോദരന്മാരും വസീർഖാൻ ചാന്ദും ഒരു ഹിന്ദുരാജാവെ നശിപ്പിക്കാൻ സമ്മതിക്കുമെന്ന് തോന്നുന്നില്ല. 47

സു:—ദേസിംഗിന്ന് അവരെ വിവരമറിയിക്കരുതേ?

മൊ:—സെൻജിയിലെ ദില്ലി പ്രതിനിധി തടവിലാണ്. അത് നവാബ് കൈക്കൂലി കൊടുത്ത് പററിച്ചെന്നാണ് കേൾവി. പകരം ഇവിടെ നിന്ന് ഒരാളെ അയക്കാനില്ല. ദേസിംഗ് തന്നെ പോകണം. പോയാൽ നവാബ് ഉടനെ കോട്ട കൈവശപ്പെടുത്തുകയും ചെയ്യും.

സു:—കഷ്ടം തന്നെ! ദേസിംഗിൻെറ സ്ഥിതി വളരെ അപകടത്തിലാണ്. അന്യനാട്ടുകാരനായതുകൊണ്ട് ഇവിടങ്ങളിൽ ആർക്കും അദ്ദേഹത്തോട് അനുഭാവവുമില്ല. അ

ദ്ദേഹത്തെ സഹായിക്കേണ്ടതാവശ്യം തന്നെ. പക്ഷെ സ ഹായം ഫലപ്രദമാകുമോ? നവാബിൻെറ വമ്പിച്ച സൈന്യത്തോട് എതിരിടാൻ പത്തെണ്ണൂറാൾക്ക് എങ്ങി നെ സാധിക്കും?

മൊ:—എണ്ണൂറാളില്ല, കില്ലേദാരി സൈന്യം നവാബിന്നെ തിരായി പ്രവൎത്തിക്കുകയില്ല. അതറിഞ്ഞശേഷമാണ് ദേസിംഗ് പെട്ടെന്ന് ദൂതനെ ഇങ്ങോട്ടയച്ചത്. അല്ലെങ്കിൽ എൻെറ സഹായം ആവശ്യപ്പെടുകയില്ലായിരുന്നു. ദേ സിംഗിൻെറ കുതിരപ്പട്ടാളം മാത്രമേ യുദ്ധത്തിന്നുണ്ടാവുക യുള്ളു.

സു:—അപ്പോൾ ഫലത്തെപ്പറ്റി സംശയമേയില്ല. തോൽ വി നിശ്ചയമെന്നറിഞ്ഞിട്ടും നിങ്ങൾ സെൻജിക്ക് പോകു ന്നത് ബുദ്ധിശൂന്യമല്ലെ?

മൊ:—അതെ, പക്ഷെ വേറെ വഴിയെന്തുണ്ട്?

സു:—ഒഴിഞ്ഞുമാറാൻ തക്കതായ കാരണമുള്ളപ്പോൾ എന്താ വൈഷമ്യം?

മൊ:—ഒഴിഞ്ഞുമാറുകയോ? ഞാനോ? എന്താ, എന്നെ പ രീക്ഷിച്ചു നോക്കുകയാണോ? സെൻജിയിൻ കീഴിലാണ് ഈ കില്ലേദാരി. കില്ലേദാരിയുമായി ബന്ധപ്പെട്ടവരാണ് നിങ്ങളും ഞാനും. മേല്ക്കോയ്മ ആവശ്യപ്പെട്ടപ്പോൾ സൈന്യസഹായം ചെയ്യേണ്ടത് നമ്മുടെ ചുമതലയാണ്. അദ്ദേഹം ആപത്തിൽ പെട്ടപ്പോൾ എന്നെ തുണയ്ക്കു് വിളിക്കുന്നു. എൻെറ ധാൎമ്മികമായ ചുമതല നിറവേ റാതെ ഞാൻ ഒഴിഞ്ഞുമാറണമെന്നാണോ നിങ്ങളുടെ ഉ പദേശം?

സു:—അല്ല. കഴിയുന്നത്ര ഭടന്മാരെ അയച്ച് നിങ്ങളുടെ ചുമതല നിറവേററിക്കോളു! അവരുടെ കൂടെ വേണമെങ്കിൽ ഞങ്ങളും പോകാം. പക്ഷെ നിങ്ങൾ പോകാതെ ഒഴിഞ്ഞുമാറണം, അത്രേയുള്ളു.

മൊ:—കാരണം?

സു:—ഈ യുദ്ധത്തിൽ വെറും തോൽവിയല്ല വരാൻ പോകുന്നത്. ദേസിംഗിനെ നല്ലവണ്ണം അറിയാമല്ലൊ. തോററാലും കീഴടങ്ങില്ല. പ്രാണൻ പോകുന്നതുവരെ പൊരുതും. മരണമായിരിക്കും ഫലം. മേൽക്കോയ്മക്ക് വേണ്ടി നിങ്ങൾ മരിച്ചേ തീരു എന്നില്ല. ഭടന്മാരെയും ഞങ്ങളെയും അയച്ചു കൊടുത്തതോടെ നിങ്ങളുടെ ബാദ്ധ്യത കഴിഞ്ഞു. നിങ്ങൾ പോകേണ്ട ആവശ്യമില്ല, പോകരുത്. ഇസ്ലാമിന്ന് വിരോധമായി കാഫറോട് ചേന്ന് പടയിൽപെട്ട് തുലഞ്ഞു എന്ന അപവാദം വരുത്തിവെക്കാതിരിക്കണം.

മൊ:—എന്ത്? മരിക്കുമെന്ന് ഭയപ്പെട്ട ഞാൻ വീട്ടിന്നുള്ളിലിരിക്കുക, നിങ്ങളേയും ഭടന്മാരെയും മരിക്കാനയക്കുക! എന്നോട് ഇത് പറയാൻ ധൈയ്യപ്പെട്ടുവല്ലൊ. മരിക്കുന്നതിൽ ഞാൻ ഭയപ്പെടുകയോ? എന്നായാലും ഒരിക്കൽ മരിക്കണം, പക്ഷെ മൊഹബ്ബത്ത് മാനം കെട്ട് മരിക്കില്ല. കില്ലേദാരുടെ നിലയിൽ എൻെറ ധമ്മം ഞാൻ ധൈയ്യത്തോടെ നിറവേററണം. അല്ലാഞ്ഞാൽ മാനമില്ലാത്തവനാകും. അത് ചെയ്യുന്നതിൽ മുസ്ലിമെന്നോ ഹിന്ദുവെന്നോ ചോദ്യമേയില്ല. നിങ്ങളെന്നെ അപമാനിച്ചതിന്ന തക്കതായ ശിക്ഷ നിങ്ങളെ കൂടാതെ ഞാൻ

സെൻജിയ്ക്കു പോകുന്നതാണ്. പക്ഷെ അതിന്നു ഞാൻ നിങ്ങളെ തടവിലിട്ടടയ്ക്കണമല്ലൊ. അല്ലെങ്കിൽ പോർക്കളത്തിൽ ഞാൻ എത്തിച്ചേരുന്നതിന്റെ മുമ്പു നിങ്ങൾ അവിടെ എത്തിയിരിക്കും. ഇനി അല്പം പോലും താമസിച്ചുകൂടാ. ഞാൻ പുറപ്പെടുകയായി. വേഗത്തിൽ ഒരുങ്ങി സാദികളേയും കൂട്ടി വരൂ.

മൊഹബത്ത്ഖാൻ തന്റെ രണ്ട് സുഹൃത്തുക്കളോടും അമ്പത് കുതിരപ്പട്ടാളത്തോടും കൂടി ജിൻജിയിലെത്തി ദേസിംഗിനെ മുഖം കാണിച്ചു. ദേസിംഗ് ഏററവും സന്തുഷ്ടനായി മൊഹബത്ത്ഖാനെ ആലിംഗനം ചെയ്തു. കോട്ടയിലെ ഉദ്യോഗസ്ഥന്മാരെല്ലാം ചേന്ന് ദേസിംഗിനെ യുദ്ധോദ്യമത്തിൽ നിന്നു വിരമിപ്പിക്കാൻ ഒരന്ത്യശ്രമം ചെയ്തു നോക്കിയത് ഫലിച്ചില്ല. അക്ടോബർ 3_ാംനു- ഞായറാഴ്ച രാവിലെ ദേസിംഗ് ദേവദശ്നം കഴിച്ചു റാണിയുടെ സമ്മതം വാങ്ങി. ഇഷ്ടമുള്ളവർ മാത്രം തന്റെ കൂടെ വന്നാൽ മതി എന്നെല്ലാവരേയുമറിയിച്ചു. യവനികയുടെ മറവിൽ നിന്നിരുന്ന റാണിയോടു "ഞാൻ തിരിച്ചു വന്നിട്ടില്ലെങ്കിൽ മാനം രക്ഷിക്കുന്നമാഗ്ഗം അറിയാമല്ലൊ" എന്ന് പറഞ്ഞ്, അവരുടെ കൈയിൽ നിന്നു താംബൂലം സ്വീകരിച്ചു, ആയുധങ്ങളെടുത്ത്, ദുശ്ശകുനങ്ങളവഗണിച്ചു, അശ്വാരൂഢനായി മൊഹബത്ത്ഖാനോടും അദ്ദേഹത്തിന്റെ രണ്ടു മുസ്ലിം സുഹൃത്തുക്കളോടും കൂടെ യുദ്ധത്തിന്നു പുറപ്പെട്ടു. ഇരുന്നൂറോളം അശ്വഭടന്മാർ അവരെ അനുഗമിച്ചു.

ഫൌജ്ദാരുടെ താവളം കുദളിമലയ്ക്കടുത്തു വരാഹനദിയുടെ അക്കരയിലായിരുന്നു. നദിയിൽ അന്നു പെട്ടെന്നു തടവി

ച്ച പ്രവാഹത്താൽ വെള്ളം കയറി ഇരച്ചലറി ഒഴുകിയിരുന്നു വെങ്കിലും ദേസിംഗ് നിർഭയനായി കുതിരയെ അതിലിറക്കി അക്കരയിലെത്തി. മൊഹാബത്ത്ഖാനും സുഹൃത്തുക്കളും നൂറോളം ഭടന്മാരും അതേവിധം ചെയ്തു. മററവർ പുഴയിലിറങ്ങാൻ ധൈര്യപ്പെട്ടില്ല. ദേസിംഗിൻെറ വരവ് കണ്ട ഫൌജ്ദാർ പടനായകനായ ദൌലത്ത്ഖാനെ മുമ്പോട്ടയച്ചു. ദേസിംഗിനെ വധിക്കാതെ ഏതെങ്കിലും വിധത്തിൽ ബന്ധനത്തിലാക്കണമെന്നായിരുന്നു സാദത്തുള്ളാഖാൻെറ നിർദ്ദേശം. രണ്ടു കക്ഷികളും ഏററുമുട്ടി. ദേസിംഗും മൊഹാബത്ത്ഖാനും സുഹൃത്തുക്കളും അത്യാദ്ഭുതമായ പരാക്രമത്തോടെപോർ ചെയ്തു. അനേകംപേർ അവരുടെ വാളിനും കുന്തത്തിനും ഇരയായി; അനേകം പോരാളികൾ ഓടി രക്ഷപ്പെട്ടു. പോർക്കളത്തിൽ എവിടെയെല്ലാം ദേസിംഗിനെ കണ്ടുവോ അവിടെയെല്ലാം മൊഹാബത്ത്ഖാനേയും രണ്ടു സുഹൃത്തുക്കളേയും കാണാമായിരുന്നു. അവർ മൂന്നു പേരും ദേസിംഗിനെ പിരിയാതെ അടുത്തു നിന്നുകൊണ്ടു ഭയങ്കരയുദ്ധം ചെയ്ത് അനേകം പേരെ കൊന്നു് വീഴ്ത്തിയശേഷം പോർക്കളത്തിൽ വീണു മരിച്ചു. കൂടെയുണ്ടായിരുന്ന നൂറ് ഭടന്മാരിൽ ഓടാത്തവരെല്ലാം മരണപ്പെട്ടു. ദേസിംഗ് തനിച്ചായി; എന്നിട്ടും അദ്ദേഹം യുദ്ധത്തിൽ നിന്നു ഒഴിഞ്ഞില്ല. ജീവനോടെ പിടിക്കണമെന്നു ഗജാരൂഢനായ ഫൌജ്ദാർ വിളിച്ചു പറഞ്ഞു. ദൌലത്ത്ഖാൻ ആയാളുടെ ആനയെ ദേസിംഗിൻെറ അടുക്കലേക്കു നയിച്ചു. ദേസിംഗ് കുതിരയെ ഒരു പാർശ്വത്തിലേക്കു ഓട്ടിയതും കുതിരമേലോട്ടു കുതിച്ചു രണ്ട് മുൻകാലുകളും ആനയുടെ മേൽ വെച്ചതും ദേസിംഗ് നീണ്ട കുന്തം കൊണ്ടു്

ദൌലത്ത്ഖാനെ കുത്തിവീഴ്ത്തിയതും ഒരേ നിമിഷത്തിൽ
കഴിഞ്ഞു. പിന്നെ ഫൌജ്ദാർ കണ്ടത് ദേസിംഗ് തൻെറ
നേർക്ക് മിന്നൽ വേഗത്തിൽ കുതിരയോടിച്ചടുക്കുന്നതായിരു
ന്നു. ഭയാക്രാന്തനായ സാദത്തുള്ളാഖാൻ ഇരുന്നിരുന്ന അ
മ്പാരിയുടെ കയർ ദേസിംഗ് ഒരൊററ വെട്ടുകൊണ്ടറുത്തു.
50 അടുത്ത നിമിഷത്തിൽ അതേ വാളാൽ ആയാളുടെ തല
യും തെറിക്കുമായിരുന്നു, പക്ഷെ ഒരനുചരൻെറ തൽക്ഷണ
ത്തെ ബുദ്ധിപൂർവ്വകമായ പ്രവൃത്തി ആയാളെ രക്ഷിച്ചു. അ
ജയ്യനായ ദേസിംഗിനോട് ഏൽക്കുന്നതിന്ന പകരം അനുച
രൻ കുതിരയുടെ കാൽവെട്ടി മുറിക്കുകയാണ് ചെയ്തത്. ഉ
യർത്തിയ വാളോടു കൂടി ദൂരെ ചാടിയ ദേസിംഗ് നിലത്ത് നി
ന്നു കൊണ്ട് യുദ്ധം തുടന്നു. ഏകനായിരുന്നിട്ടും ഒരാൾക്കും മ
ദ്ദേഹത്തെ തൊടാൻ കഴിഞ്ഞില്ല. വെങ്കടഗിരിസേനയിലെ
ജമേദാർ പലിശകൊണ്ട് ദേഹം മറച്ചു ധൈര്യത്തോടെ മു
ന്നോട്ടു ചെന്നു. ദേസിംഗ് പലിശ തട്ടിത്തെറിപ്പിച്ചു കുന്തം
കൊണ്ട് കുത്തി ആയാളെ തള്ളിവിട്ടു. രോഷാവേശനായ
യെച്ചമനായക്കൻ വെടിവെയ്ക്കാനാജ്ഞാപിച്ചു. വെടിപൊ
ട്ടി. ദേസിംഗ് വെടിയേററ് പ്രാണൻ വിട്ടു നിലം പതിച്ചു.

ധീരധീരനായ രാജാദേസിംഗിൻെറ ശൌര്യപരാക്രമ
ങ്ങൾക്ക് മുമ്പിൽ തലകുനിച്ച സാദത്തുള്ളാഖാന്നു കൂട്ടുകാർ
ക്കും യുദ്ധത്തിൽ വിജയിച്ച മനോഭാവമുണ്ടായില്ല. അവർ
ആദരവോടുകൂടി മൃതശരീരം ആനമേലേററി സന്ധ്യക്കുശേഷം
ജിൻജിയിലെത്തിച്ചു. സാദത്തുള്ളാഖാൻ റാണിയെ ദുഃഖ
വാർത്ത അറിയിച്ചതോടൊപ്പം ഭരണം താനേറെറടുത്തിരി
ക്കുന്നുവെന്നും അറിയിച്ചു. അവർ ജീവിച്ചിരിക്കാനുദ്ദേശിക്കു

ന്നില്ലെന്നും ഉടന്തടിചാടി ഭർത്താവോടുകൂടി ചേരാനാണാശിക്കുന്നതെന്നും നവാബ് ഒരു പിതാവിൻെറ നിലയംഗീകരിച്ച് അത് സദയമനുവദിക്കണമെന്നുമായിരുന്നു റാണിയുടെ മമ്മഭേദകമായ മറുപടി. ആ ദാരുണമായ നിശ്ചയത്തിൽ നിന്ന് അവരെ പിന്തിരിപ്പിക്കുവാൻ സാദത്തുള്ളാഖാൻ ചെയ്ത ശ്രമങ്ങളെല്ലാം വിഫലമായപ്പോാം ആയാാം വിഷണ്ണനായി അതിനുവേണ്ട ഏപ്പാടുകാം റാണിയുടെ ഇഷ്ടാനുസരണം ചെയ്തുകൊടുത്തു. ജിൻജിയിൽ രാജാരാം വാണിരുന്ന കാലത്ത് രാമൻ ചെട്ടി എന്ന ഒരു പൌരൻ കുഴിപ്പിച്ച് കെട്ടിപ്പടുത്ത ചെട്ടിക്കുളം എന്ന തടാകത്തിൻെറ കരയിൽ പിറേറന്ന് രാവിലെ രാജാദേസിംഗിൻെറ ശവസംസ്കാരം നടന്നു. ഭാഗിനേയൻ ചിതയ്ക്ക് തീ കൊളുത്തിയപ്പോാം സ്നാനം ചെയ്ത് പീതാംബരം ധരിച്ച് വിശുദ്ധഗാത്രിയായ ബന്ധുലാറാണി ചിതയ്ക്ക് വലംവെച്ച് ഹാഹാരവങ്ങാംക്കിടയിൽ നിർഭയയായി കത്തിക്കാളുന്ന തീയിൽ ചാടി സതിധമ്മം പാലിച്ചു!

ജിൻജിയിലെ ജനാവലി ശോകജലധിയിൽ മുഴുകി. പശ്ചാത്താപഭാരത്താൽ പരവശഹൃദയനായ സാദത്തുള്ളാഖാൻ രജപുത്രരുടെ ഏതപേക്ഷയും സത്വരം സ്വീകരിക്കാൻ തയ്യാറായി. ആയാളുടെ അനുമതിയോടുകൂടി അവർ പോക്കളത്തിൽചെന്ന് അവരുടെ യശശ്ശരീരനായ വന്ദ്യനേതാവിനുവേണ്ടി വീരമൃത്യുവരിച്ച മഹാമാനശാലിയായ മൊഹാബത്ത്ഖാൻെറയും അദ്ദേഹത്തിൻെറ രണ്ട് സുഹൃത്തുക്കളുടേയും മൃതദേഹങ്ങാം തേടിയെടുത്ത് മതാചാരപ്രകാരമുള്ള സംസ്കാരകമ്മം സാഘോഷം നടത്തി. അവർ കുതിരയേയും

മറവുചെയ്തു. യുദ്ധഭൂമിയും പരിസരങ്ങളും അവരുടെ അപേക്ഷപ്രകാരം സാദത്തുള്ളാഖാൻ അവക്ക് പതിച്ചുകൊടുത്തു. അവിടെ അവർ ഒരു ചെറിയ നഗരം സ്ഥാപിക്കുകയും രാജാദേസിംഗിന്ന് ഒരു ക്ഷേത്രവും മൂന്ന് മുസ്ലിംയോദ്ധാക്കൾക്ക് ഓരോ കുടീരവും നിർമ്മിക്കുകയും ചെയ്തു. ദേസിംഗിൻെറ കുതിരയുടെ സ്മാരകമായും ഒരു കുടീരമുണ്ടാക്കി. തൻെറ പൌത്രിയാവാൻ മാത്രം പ്രായമുണ്ടായിരുന്ന ഭയരഹിതയായ രജപുത്രറാണിയുടെ ദയനീയമായ അന്ത്യംകണ്ട് അകമലിഞ്ഞ സാദത്തുള്ളാഖാൻ അവരുടെ പാവനസ്മരണയ്ക്കായി പാലാർ നദിയുടെ കരയിലുള്ള തൻെറ തലസ്ഥാനമായ ആർക്കാട്ടിന്നടുത്ത് പുഴയ്ക്കക്കരെയിൽ ഒരു നഗരം നിർമ്മിക്കുകയും അതിന്ന് റാണിപ്പേട്ട എന്ന പേരിടുകയും ചെയ്തു.



# V. ഇബ്രാഹിംഖാൻ ഗാർഡി

ഔറങ്ങ്സേബ് അന്തരിച്ച ഉടനെ മുഗളരുടെ പാളയത്തിൽനിന്ന് വിമുക്തനായ രാജാസാഹു നാൽപ്പതുകൊല്ലത്തോളം മഹാരാഷ്ട്രത്തിൻെറ ഛത്രപതിയായി വാണു. തൻെറ മഹാനായ പിതാമഹൻ സ്ഥാപിച്ച സാമ്രാജ്യം ആ യാളുടെ കാലത്ത് പൂർവ്വാധികം വികസിച്ചുവെങ്കിലും അതിൻെറ വിദൂരമല്ലാതിരുന്ന നാശത്തിൻെറ വിത്ത് പാകിയതും അക്കാലത്ത് തന്നെയായിരുന്നു.

യുദ്ധത്തിലെന്നപോലെ രാജ്യതന്ത്രത്തിലും നിസ്തുല നൈപുണ്യമുണ്ടായിരുന്ന ശിവാജി സാധാരണക്കാരുടെ സഹായസഹകരണങ്ങൾ അടിസ്ഥാനമാക്കി 'സ്വരാജ്യം' സുശക്തവും സുസ്ഥിരവുമാക്കണമെന്ന മഹനീയാദർശത്തോടുകൂടിയായിരുന്നു ഭരണകൂടം നിർമ്മിച്ചതും നിയന്ത്രിച്ചതും. ഏകാധിപത്യത്തിന്നോ ഏക സമുദായാധിപത്യത്തിന്നോ അതിൽ സ്ഥാനമുണ്ടായിരുന്നില്ല. അധികാരങ്ങളെല്ലാം തന്നിൽത്തന്നെ നിർത്താതെ അദ്ദേഹം വകുപ്പുകളായി പിരിച്ച് ഓരോന്നും ഓരോ മന്ത്രിക്ക് തിരിച്ചുകൊടുത്തു. അദ്ദേഹത്തിൻെറ മേൽ

നോട്ടത്തിൽ 'അഷ്ടപ്രധാനന്മാർ' എന്ന് വിളിച്ചുവന്ന മന്ത്രിമാരും അവരുടെ കീഴിൽ അനേകം ഉദ്യോഗസ്ഥന്മാരും ഭരണകാര്യങ്ങൾ നിർവ്വഹിച്ചു. ഉദ്യോഗങ്ങളിൽ ജാതിമതഭേദമില്ലാതെ എല്ലാ പൌരന്മാർക്കും പ്രവേശനമനുവദിച്ചിരുന്നു. വിജയനഗരത്തിന്റേയും ബിജാപ്പൂരിന്റേയും വിനാശത്തിന് വഴിവെച്ച ജാഗീർ സമ്പ്രദായം തിരസ്കരിച്ച് ശിവാജി എല്ലാ പ്രജകളേയും ഒരേ ഭരണകൂടത്തിൻ കീഴിൽതന്നെ നിർത്തി. സൈന്യത്തിൽ അദ്ദേഹം പാശ്ചാത്യരുടെ നവീനരീതിയിലുള്ള യുദ്ധസാമഗ്രികൾ നടപ്പിൽ വരുത്തിയെങ്കിലും നിലവിലുള്ള പോരാളികളേയോ അവരുടെ പോരടവുകളേയോ ഉപേക്ഷിച്ചിരുന്നില്ല. ഈട്ടി, കുന്തം മുതലായ ചില്ലറ ആയുധങ്ങളുമെടുത്ത്, കുറെ ദിവസത്തെ ഭക്ഷണത്തിന് വേണ്ടുന്ന അവിൽ സഞ്ചിയിലാക്കി തോളിലിട്ട്, നാൽപ്പത് അമ്പത് നാഴിക ദൂരം ഓടുന്ന തന്റെ വീരവീരന്മാരായ മാവ്ളി കാലാൾപ്പടകളേയും ലഘുതരമായ ആയുധവും ധരിച്ചു ചെറിയ കുതിരമേലേറി വായു വേഗത്തിൽ കുതിക്കുന്ന തന്റെ സുപ്രസിദ്ധരായ അശ്വഭടന്മാരേയും അവരുടെ പഴയ സാമഗ്രികളോടും ചടങ്ങുകളോടുമൊപ്പം അദ്ദേഹം നിലനിർത്തിപ്പോന്നിരുന്നു. ശിവാജിയുടെ നയം നിമിത്തം രാജ്യത്തിനു കൈവന്ന സുദൃഢമായ ശക്തി ഔറംഗ്സേബ് തന്റെ അവസാനത്തെ മുപ്പതുകൊല്ലക്കാലം മഹാരാഷ്ട്രം കീഴടക്കാൻ ചെയ്ത തീവ്രപ്രയത്നത്തിന്റെ പരാജയത്തിൽ നല്ലവണ്ണം പ്രതിഫലിച്ചു കണ്ടു.

അദ്ദേഹത്തിന്റെ നയത്തിലും ഭരണരീതിയിലും സാഹുവിന്റെ കാലത്തുണ്ടായ വ്യതിചലനമാണ് പിന്നീട് സാമ്രാ

ജ്യത്തിന്റെ അധഃപതനത്തിനു വഴിതെളിയിച്ചതു്. സാഹു അഷ്ടപ്രധാനന്മാർ മുഖാന്തരമുള്ള ഭരണം വിട്ടു ബാലാജി വിശ്വനാഥ് എന്ന ബ്രാഹ്മണനെ പേഷ്വാ ആയി നിയമിച്ചു എല്ലാ അധികാരങ്ങളും ആയാളിൽ സമർപ്പിക്കുകയും ക്രമേണ ആ ഉദ്യോഗം ആയാളുടെ കുടുംബസ്വത്താക്കിക്കൊടുക്കുകയും ചെയ്തു. പേഷ്വാമാരുടെ ഭരണകാലത്ത് ഉദ്യോഗങ്ങളധികവും ബ്രാഹ്മണരുടെ കൈയിലായി. അതു് അന്യസമുദായക്കാർക്ക് അതൃപ്തിയും അസൂയയുമുളവാക്കി. രണ്ടാമത്തെ പേഷ്വാ ബാജിറാവു ജാഗീർ വ്യവസ്ഥ നടത്തിച്ചതിന്റെ ഫലമായി നാഗപ്പൂരിലെ ഭോൺസ്ലേ, ഗ്വാളിയോറിലെ സിന്ധ്യ, ഇൻഡോറിലെ ഹോൾക്കർ, ബറോഡയിലെ ഗേയിക്ക്വാർ, ധാരിലെ പ്വാർ എന്നീ മറാഠാ പടനായകന്മാർ അതതു് പ്രദേശങ്ങളിൽ സ്വന്തം കോട്ടയും കൊത്തളവുമുള്ള ഭരണാധികാരികളായി. മൂന്നാമത്തെ പേഷ്വാ ബാലാജി ബാജിറാവു സൈന്യത്തിൽ വരുത്തിയ മാറ്റങ്ങളാൽ ശിവാജിയുടെ വിശ്രുതമായ സൈന്യം മിക്കവാറും നശിച്ചു. ലഘുവായ ആയുധമെടുത്തു കുതികൊള്ളുന്ന കാലാൾപ്പടയ്ക്കും കുതിരക്കാർക്കും സ്ഥാനം നഷ്ടപ്പെട്ടു. ഭടന്മാരെല്ലാം ഘനമേറിയ നവീനരീതിയിലുള്ള ആയുധങ്ങൾ വഹിക്കേണ്ടി വന്നു. വലിയ പീരങ്കികൾ വലിച്ചു പോകേണ്ടിയിരുന്നതിനാൽ, പണ്ടത്തെ വിസ്മയാവഹമായ ദ്രുതഗതിയില്ലാതാവുകയും, സൈന്യത്തിന്റെ ചലനം മന്ദമാകുകയും യുദ്ധകാലം വളരെ ദീർഘിക്കുകയും ചെയ്തു. അതു കാരണം പടയാളികളുടെ കൂടെ സ്ത്രീകൾ പോകാതിരുന്ന പഴയനടപടിക്കു വിരുദ്ധമായി മറാഠാ പടനായകന്മാരുടെ കൂടാരങ്ങൾ മഹിളകളാലും

പട്ടുവസ്ത്രങ്ങളാലും മേലാപ്പിനാലും അലങ്കരിക്കപ്പെട്ടു. പുതിയ പീരങ്കികളുപയോഗിച്ചും പുതിയ രീതിയിലും പൊരുതിപ്പരിചയിച്ച അനേകം പോരാളികളെ പുറമെനിന്നു പേഷ്വാ വരുത്തി തന്റെ സൈന്യത്തിൽ ചേർത്തു.

അങ്ങിനെ വരുത്തിയവരിൽ പ്രമുഖനായിരുന്നു അഫ്ഘാനായ ഇബ്രാഹിംഖാൻ ഗാർഡി. ആയാൾ ഹൈദരാബാദ് സൈന്യത്തിൽ പരന്ത്രീസ്സുകാരായ പട്ടാള ഉദ്യോഗസ്ഥന്മാരുടെ കീഴിൽ കവാത്തിലും നവീനായോധനരീതിയിലും പരിചയം നേടിയ ഒരു പേരുകേട്ട പടത്തലവനായിരുന്നു. പുതുശ്ശേരിയിൽ നിന്നു പുകഴ്പെററ പരന്ത്രീസ്സ് സേനാപതി മാർക്വിസ് ബുസ്സി ഹൈദരാബാദിൽ വന്നു പാർത്തിരുന്ന കാലത്ത് അദ്ദേഹത്തിന്റെ അംഗരക്ഷാസേനയുടെ (ബോഡിഗാർഡ്) തലവനായി ഏററവും വിശ്വസ്തനും ധീരനുമായ യോദ്ധാവെന്ന നിലയ്ക്കു ഇബ്രാഹിംഖാനെ ആയിരുന്നു തിരഞ്ഞെടുത്തത്. അന്നു മുതൽ ആയാളെ ജനങ്ങൾ ഇബ്രാഹിംഖാൻ ഗാർഡിയെന്നു വിളിച്ചുവന്നു. മരാഠാ സൈന്യത്തിൽ ആയാൾ പീരങ്കിവിഭാഗത്തിന്റേയും കാലാൾപ്പടയുടേയും നേതൃത്വമേറെറടുത്തിട്ട് പതിനയ്യായിരം ഭടന്മാരെ പുതിയ രീതിയിൽ പരിശീലിപ്പിച്ചു. പ്രവൃത്തിയിൽ ബദ്ധശ്രദ്ധനും കുശലനുമായിരുന്നതിനു പുറമെ ആയാൾ മതത്തിന്റെ ഇടുങ്ങിയ വഴികളിൽ കൂടി നടക്കാതെ എല്ലാവരോടും ഒരുപോലെ നീതിയോടും മര്യാദയോടും പെരുമാറിയതിനാലും കീഴിലുള്ളവരുടേയെല്ലാം സുഖസൗകര്യങ്ങളെക്കുറിച്ചു എപ്പോഴും ജാഗരൂകനായിരുന്നതിനാലും പട്ടാളക്കാർക്കെല്ലാം ആയാളോട് ഭക്തിയും പ്രീതിയും ജനിച്ചു.

അക്കാലത്ത് വെള്ളക്കാരൊഴികെ വലിയ സേനകളെ വെച്ചു പുലർത്തിയിരുന്നവരാരും പട്ടാളക്കാരുടെ ശമ്പളം ശരിയ്ക്കു മാസന്തോറും കൊടുത്തു വന്നിരുന്നില്ല എന്നാൽ ഇബ്രാഹിംഖാൻ ഗാർഡി ഓരോ മാസവും തന്റെ സൈന്യവിഭാഗത്തിന്റെ ശമ്പളം ആറു ലക്ഷം ഉറുപ്പിക സേനാപതിയോട് നിർബ്ബന്ധപൂർവ്വം വാങ്ങി വിതരണം ചെയ്തു അതുമൂലം മേലാധികാരികൾക്ക് പലപ്പോഴും ആയാളോട് നീരസം തോന്നിയെങ്കിലും ആയാളുടെ പ്രാപ്തി, കൃത്യനിഷ്ഠ സ്വാമിഭക്തി, സത്യദീക്ഷ എന്നീ ഗുണങ്ങളാൽ ആകൃഷ്ടരായ അവർ അവരുടെ പെരുമാററത്തിൽ ആയാൾക്ക അതൃപ്തിവരാതിരിയ്ക്കാൻ നന്നെ ശ്രദ്ധിച്ചു. ആ വിശിഷ്ടഗുണങ്ങൾ എന്നും മറക്കാത്ത നിലയിൽ കാണിച്ചു കൊടുക്കാൻ മരാഠരും അഫ്ഘാൻകാരും തമ്മിലുണ്ടായ ഭയങ്കരയുദ്ധം ആയാൾക്കൊരവസരം നൽകി.

അന്യമതങ്ങളെല്ലാം ഉന്മൂലനം ചെയ്യാനുദ്ദേശിച്ചുകൊണ്ടുള്ള ഔറങ്ങ്സേബിന്റെ ദീർഘകാലത്തെ നിർദ്ദയമായ ഭരണം നാട്ടിൽ നെടുനീളം കലക്കവും കലഹവുമുണ്ടാക്കി. അത് മുഗൾസാമ്രാജ്യത്തെ ക്ഷയിപ്പിക്കുകയും അകത്തും പുറത്തുമുള്ള വൻകിട ശക്തികളെ തലസ്ഥാനനഗരത്തേക്കാകർഷിക്കുകയും ചെയ്തു. പുറത്തു നിന്നു വന്നവർ നാദർഷാ എന്ന പേർഷ്യയിലെ ചക്രവത്തിയും ആയാളെത്തുടൻ അഫ്ഘാനിസ്ഥാനിലെ സുൽത്താൻ അഹമ്മദ ഷാ അബ്ദാലിയുമായിരുന്നു. മൂന്നാമതായി രംഗപ്രവേശം ചെയ്തു മരാഠരായിരുന്നു ഇന്ത്യയ്ക്കുള്ളിലുള്ള ശത്രുക്കൾ. മരാഠർ അഹമ്മദ്ഷാ അബ്ദാലിയുടെ അനുചരന്മാരെ കീഴടക്കി ഡൽഹിക

രസ്ഥമാക്കി. പിന്നീടവർ പഞ്ചാബാക്രമിച്ച് അബ്ദാലിയുടെ മകൻ തിമൂർഷാവെ ലാഹോറിൽ നിന്നു പുറത്താക്കി ഭരണം കൈയേററു. ഉടനെ അബ്ദാലി കാബൂളിൽ നിന്നു തിരിച്ചെത്തി മറാഠരെ യുദ്ധത്തിൽ ജയിച്ചു പഞ്ചാബും ഡെൽഹിയും വീണ്ടും കൈവശപ്പെടുത്തി. അപ്പോൾ ഇരുകക്ഷികൾക്കും തങ്ങളുടെ സർവ്വസന്നാഹങ്ങളോടുകൂടിയ ഒരവസാനത്തെ ശക്തിപരീക്ഷയുടെ ആവശ്യകത പ്രത്യക്ഷപ്പെട്ടു.

ബാലാജി ബാജിറാവു ഒരു വമ്പിച്ച സൈന്യം സജ്ജീകരിച്ചു ആയാളുടെ മച്ചുനൻ സദാശിവറാവുവെ സേനാപതിയായി നിയമിച്ചു. പേഷ്വായുമായുള്ള ആ ബന്ധത്താൽ ജനങ്ങൾ പറകെ 'ഭാവു' (=അളിയൻ) എന്നു വിളിച്ചു വന്ന സദാശിവറാവു കുറച്ചു മാസം മുമ്പ് ഹൈദരാബാദുമായുണ്ടായ പോരിൽ നൈസാമിനെ പരാജയപ്പെടുത്തി ധീരനും സമർത്ഥനുമായ പടനായകനെന്നു പേരെടുത്ത ഒരു യുവയോദ്ധാവായിരുന്നു. ആയാളുടെ നേതൃത്വത്തിൽ മറാഠസൈന്യം ഡെൽഹി പിടിച്ചെടുത്ത ശേഷം വടക്ക് അമ്പത് നാഴിക ദൂരമുള്ള പാനിപത്ത് മൈതാനിയിൽ തമ്പടിച്ചു. ഒരു ഗംഭീരമായ സേനയോടുകൂടി അഹമ്മദ്ഷാ അബ്ദാലിയും നാലാമത്തെ ദിവസം പാനിപത്തിലെത്തിച്ചേർന്നു. അയാൾക്കു മറാഠരേക്കാൾ പതിനയ്യായിരത്തിലധികം യോദ്ധാക്കളുണ്ടായിരുന്നുവെങ്കിലും അവരുടെ പകുതിക്കൂടി പീരങ്കികളുണ്ടായിരുന്നില്ല. എന്നാൽ അഫ്ഗാൻ സേനയ്ക്കു ചില പ്രത്യേകതകൾ ഉണ്ടായിരുന്നു. പോരിൽ തളരുന്നവരെ തുണയ്ക്കാൻ വേണ്ടി പിന്നണിയിൽ 'റിസർവ്'' ആയി നിൽക്കാനുള്ള ഉരുക്കു കവചം ധരിച്ച ഇരുപതിനായി

രം കുതിരപ്പട്ടാളമായിരുന്ന ഒന്ന്. 'പേർഷ്യയിലേയും കാബൂളിലേയും പുലിക്കുട്ടികൾ' (ഷെർ-ബച്ചാ വിലായതി കാബൂളി) എന്ന പേരോട് കൂടിയ ആയിരക്കണക്കിൽ ശൂരന്മാരായ യോദ്ധാക്കളുടെ ഒരു സംഘമായിരുന്ന മറെറാന്ന്. മരാഠാസൈന്യത്തിൽ 'റിസർവ്' ആയി നിത്തുന്ന വിഭാഗമോ കവചധാരികളായ യോദ്ധാക്കളോ, പ്രത്യേകമായി തിരഞ്ഞെടുത്തവരുടെ വിദഗ്ദ്ധസംഘടനയോ ഉണ്ടായിരുന്നില്ല. അഹമ്മദ്ഷാ അബ്ദാലിയുടെ ഭാഗത്ത് ഹിന്ദുസ്ഥാനിലെ പല മുസ്ലിമിങ്ങളും വന്നു ചേൎന്നിരുന്നു. അവരിൽ പ്രമുഖരായിരുന്ന ഔധിലെ നവാബ് ഷൂജാ—ഉദ്—ദൌളയും റോഹിൽഖണ്ഡിലെ നാജീബ്—ഉദ്—ദൌളയും. സദാശിവറാവുവിന്റെ കൂടെ പേഷ്വയുടെ പതിനേഴു വയസ്സ് പ്രായമായ മകൻ വിശ്വാസറാവുവും ഗെയിക്ക്വാർ, സിന്ധ്യാമുതലായ സാമന്തന്മാരും മാത്രമേ ഉണ്ടായിരുന്നുള്ളു. മരാഠരെ സഹായിക്കാൻ ചില ഹിന്ദുരാജാക്കന്മാർ വന്നിരുന്നു, പക്ഷെ പ്രതാപിയായ സദാശിവറാവുവിന്റെ പെരുമാററം അവരെയെല്ലാം വെറുപ്പിച്ചു. അവരിൽ പ്രധാനിയായിരുന്ന ഉത്തരേന്ത്യയിലെ അക്കാലത്തെ രാജപുരുഷന്മാരിൽ വെച്ചു ഏററവും പ്രഗത്ഭമതിയെന്ന പ്രശസ്തി പെററിരുന്ന ഭരതപുരം രാജാവ് സുരാജ്മാൾ. അദ്ദേഹം സ്ത്രീകളേയും കുട്ടികളേയും ഒരു കോട്ടയിൽ താമസിപ്പിയ്ക്കുകയല്ലാതെ യുദ്ധസ്ഥലത്തേക്ക് കൊണ്ടുപോകരുതെന്നും ശിവാജിയുടെ പോരടവ് സ്വീകരിക്കണമെന്നും സേനാപതിയോടുപദേശിച്ചു. സുപ്രസിദ്ധസേനാനിയായ മല്ഹാരിറാവു ഹോൾക്കാർ അദ്ദേഹത്തെ പിൻതാങ്ങി. സദാശിവറാവുവിന്റെ പരി

ഹാസ്യപരമായ മറുപടിയുടെ ഫലമായി സൂരജ്മാളും മ
റെറല്ലാ രാജാക്കന്മാരും മരാഠരെ വിട്ടു, അവരവരുടെ സേ
നയോടു കൂടി സ്വദേശത്തേക്ക് തിരിച്ചു പോയി.

പട്ടാളക്കാർക്കും പലതരത്തിലുള്ള സാമഗ്രികൾക്കും പു
റമെ അസംഖ്യം കുതിരകളും, ഒട്ടകങ്ങളും, ആനകളും അ
നേകം കൂടാരങ്ങളും ഭൃത്യരും സ്ത്രീകളും കുട്ടികളുമുണ്ടായിരുന്ന
മരാഠരുടെ പാളയം ഒരു ജനനിബിഡമായ വലിയ നഗരമാ
യിരുന്നു. ഭക്ഷണസാധനങ്ങൾ സുലഭമല്ലാത്ത ആ സ്ഥല
ത്ത് അത്രയും ജനങ്ങളേയും മൃഗങ്ങളേയും അധികം ദിവസ
ത്തോളം തീററിപ്പോററുക സാദ്ധ്യമല്ലെന്നറിഞ്ഞ പടനായക
ന്മാർ ഒട്ടും വൈകിക്കാതെ യുദ്ധമാരംഭിക്കണമെന്ന അവരു
ടെ അഭിപ്രായം സേനാപതിയെ അറിയിച്ചു. തന്നിഷ്ടക്കാ
രനായിരുന്ന സദാശിവറാവു അത് നിരസിക്കുകയാണ് ചെ
യ്തത്. അഫ്ഘാൻകാർക്ക് വേണ്ടുവോളം ധാന്യങ്ങൾ
കൊടുക്കാൻ റോഹിൽഖണ്ഡിലേയും മററും മുസ്ലിം നിവാസി
കൾ തയ്യാറായിരുന്നു. എന്നാൽ മരാഠരെ അതുപോലെ സ
ഹായിക്കാൻ ആരും അടുത്തുണ്ടായിരുന്നില്ല കാലവിളംബ
ത്താൽ മരാഠർക്കുണ്ടാകാവുന്ന ഭക്ഷണക്ഷാമം മനസ്സിലാക്കി
അഹമ്മദ്ഷാ കഴിയുന്നേടത്തോളം കാലം യുദ്ധത്തിൽ നിന്നു
ഒഴിഞ്ഞുനിന്നു. ദിവസങ്ങൾ പലത് കഴിഞ്ഞു, എന്നിട്ടും ചില
ചില്ലറ ഏററുമുട്ടലുകളുണ്ടായതല്ലാതെ യുദ്ധമാരംഭിച്ചില്ല.
മരാഠർ പുറമേ നിന്നു കൊണ്ടുവന്ന ധാന്യങ്ങൾ അഫ്ഘാൻ
കുതിരപ്പട്ടാളക്കാർ പലപ്പോഴും വഴിയിൽ വെച്ചു തട്ടിക്കൊ
ണ്ട് പോയി. പാളയത്തിൽ ധാന്യത്തെപ്പോലെ വിറകും
പുല്ലും വേണ്ടത്ര കിട്ടാതായി. മരം മുറിക്കാനും പുല്ലരിയാ

നം വെളിയിൽ പോയ ഭൃത്യരിൽ അനേകം പേരെ അഫ്ഘാൻകാർ വധിച്ചു. ആ സമയത്തും തൻെറ പരിചയസമ്പന്നരായ പടനായകന്മാരുടെ ഉപദേശമവഗണിച്ചു സദാശിവറാവു യുദ്ധം തുടങ്ങാതെ നവാബ് ഷൂജാ—ഉദ്—ദൌളയെ എതിർകക്ഷിയിൽ നിന്ന് വേർപെടുത്താനുള്ള വ്യർത്ഥപ്രയത്നങ്ങളിൽ വ്യാപൃതനായിക്കൊണ്ടിരുന്നു. രണ്ടുമാസം കൊണ്ട് മരാഠാ സൈന്യത്തിന്നു പറയത്തക്ക കോട്ടം തട്ടിയിട്ടുണ്ടെന്നു കണ്ട അഹമ്മദ്ഷാ അബ്ദാലി അതിലെ പ്രമുഖസേനാനിയായ ഇബ്രാഹിംഖാൻ ഗാർഡിയെ വശീകരിച്ചു കൊണ്ടുപോകാൻ സമയമായെന്നുറച്ചു രഹസ്യമായി ഒരു ദൂതനെ എഴുത്തോട് കൂടി ആയാളുടെ അടുക്കലേക്കയച്ചു. ഗാർഡി എഴുത്ത് വായിച്ചതിൽ പിന്നെ ദൂതൻ അതേപ്പററി ആയാളുമായി സംസാരിച്ചു.

ദൂതൻ:—സുൽത്താൻെറ തിരുവെഴുത്തിലുള്ള സംഗതി ഞാനറിയും. മറുപടി എഴുതാൻ മടിയുണ്ടെങ്കിൽ എന്നോടു സങ്കോചമില്ലാതെ തുറന്നു പറയാം. അത് നേരിട്ടു ഞാൻ തന്നെ അവിടെ അറിയിക്കുന്നുണ്ട്. മുമ്പയച്ച എഴുത്തുകൾക്കു മറുപടി കിട്ടാത്തതുകൊണ്ടാണ് എന്നെ അയച്ചത്.

ഇബ്രാഹിംഖാൻ:—എന്താണ് എഴുത്തിലെ കാര്യം?

ദൂ:—അങ്ങയെപ്പോലുള്ള പ്രഖ്യാതനായ ഒരഫ്ഘാൻ യോദ്ധാവ് ഹിന്ദുക്കളെ സേവിക്കുന്നതിൽ സുൽത്താന്ന് വളരെ വിഷാദമുണ്ട്. അങ്ങ് ഹൈദരാബാദിൽ തന്നെയായിരുന്നുവെങ്കിൽ അദ്ദേഹം സന്തോഷിക്കുകയേ ചെയ്യുമായി

ുന്നുള്ളൂ. ഹിന്ദുക്കളെ ശരണം പ്രാപിക്കേണ്ടി വന്നതിലാണു അദ്ദേഹത്തിന്റെ പരിതാപം.

ഇ:—ഞാൻ ഒരാളേയും ശരണം പ്രാപിച്ചിട്ടില്ല. ഇവിടെ എന്നെ ക്ഷണിച്ചുവരുത്തുകയാണ് ചെയ്തത്. ഹിന്ദുസ്ഥാനിലെ സ്ഥിതിഗതികൾ അറിയാത്തതുകൊണ്ടാണ് സുൽത്താന് അങ്ങിനെ തോന്നുന്നത്. മുസ്ലിം ഭരണാധികാരികളുടെ കീഴിൽ ഹിന്ദുക്കളും ഹിന്ദുഭരണാധികാരികളുടെ കീഴിൽ മുസ്ലീമിങ്ങളും സേവനമനുഷ്ഠിക്കുന്നത് ഇവിടെ സർവ്വസാധാരണമാണ്. ഡില്ലി പാദ്ഷാ, ബെങ്കാൾ നവാബ്, നൈസാം, ഔധ്നവാബ് ഇവരുടെ അനുചരന്മാരായി അസംഖ്യം ഹിന്ദുക്കളുണ്ട്. പേഷ്വയുടെ സൈന്യത്തിൽ എന്നെപ്പോലെ എത്രയോ മുസ്ലീമിങ്ങളുമുണ്ട്. ഹോൾക്കാർ, സിന്ധ്യ, ഗെയിക്ക്വാർ, ഭോൺസ്ല, മൈസൂർ, ഉടയാർ ഇവർക്കുമുണ്ട് അനേകം മുസ്ലിം യോദ്ധാക്കൾ.

ര:—ആവക സാധാരണക്കാരുടെ കൂട്ടത്തിലല്ല സുൽത്താൻ അങ്ങയെ കണക്കാക്കുന്നത്.

ഇ:—വിശ്വവിശ്രുതനായ ഹൈദരാലി ആ കൂട്ടത്തിൽപെട്ട ആളാണ്. മൈസൂർ സൈന്യത്തിൽ ഏററവും താണപടിയിൽനിന്നുയന്ന ആയാൾ ഇപ്പോൾ അവിടത്തെ സർവ്വസൈന്യാധിപനും സർവ്വാധികാരിയുമാണ്. നൈസാം മൈസൂർ ആക്രമിച്ചപ്പോൾ ആയാൾ മതബന്ധമെല്ലാം പുറംതള്ളി ധൈർയ്യസമേതം പോർചെയ്തു നൈസാമിനെ തോൽപ്പിച്ചോടിച്ചു. പിന്നീട് മരാഠരേയും ജയിച്ച് മൈസൂർ രക്ഷിച്ചു. ഉടയാർ ആയാൾക്ക് ഫത്തേ ഹൈദർ

ബഹദൂർ എന്ന സ്ഥാനം കല്പിച്ചുകൊടുത്ത് ഇപ്പോൾ സർവ്വാധികാരവും ആയാൾക്ക് വിട്ടുകൊടുത്തിരിക്കുകയാണ്.

ഭൃ:—ആയാൾ അഫ്ഘാനല്ലല്ലൊ. സുൽത്താന്റെ സ്വന്തം നാട്ടുകാരനായ അങ്ങ് കാഫർമാരുടെ ഭൃത്യനായതിലാണ് അദ്ദേഹത്തിന് ഖേദം.

ഇ:—ഇവിടത്തെ അവസ്ഥാവിശേഷങ്ങളറിയാത്തതിനാലാണ് സുൽത്താൻ അമ്മാതിരി വിചാരിക്കുന്നത്. ഷൂജാ-ഉദ് ദൌള അടുത്തുണ്ടല്ലൊ. ആയാളോട് ചോദിച്ചാൽ ആയാൾ കാര്യമെല്ലാം പറഞ്ഞുകൊടുക്കും. ഇവിടത്തെ മുസ്ലിമിങ്ങളിൽ അപരിഷ്കൃതരായ അല്പം ചിലർ മാത്രമേ ഹിന്ദുക്കളെ പരക്കെ കാഫർമാർ എന്ന് കരുതാറുള്ളു. പാദ്ഷാവിന്റെ പരമ്പരയിൽ അധികം പേർ ഹിന്ദുസമുദായത്തിലെ മതം മാററാത്ത രാജസ്ത്രീകളുടെ മക്കളാണ്. ഹിന്ദുക്കളുടെ ഉത്സവങ്ങളിൽ മുസ്ലിമിങ്ങളും മുസ്ലിമിങ്ങളുടെ ആഘോഷങ്ങളിൽ ഹിന്ദുക്കളും പങ്കെടുത്തുവരുന്നു. ദില്ലി രാജധാനിയിൽ ഹിന്ദുക്കളുടെ ദസറ മുടങ്ങാതെ കൊണ്ടാടാറുണ്ട്. അതിൽ ഹിന്ദുക്കളോടൊപ്പം ധാരാളം മുസ്ലിമിങ്ങളെയും കാണാം. ഈയിടെ ബെങ്കാൾ നവാബിന്റെ സ്ഥാനമൊഴിഞ്ഞ മീർജാഫറും ആയാളുടെ മുൻഗാമി സിറാജ്—ഉദ്—ദൌളയും ബന്ധുസുഹൃത്തുക്കളോടുകൂടി ഹിന്ദുക്കളുടെ ഹോളിയാഘോഷത്തിൽ പരസ്യമായി ചേരാറുണ്ടായിരുന്നു. നമ്മുടെ ഷാഹും ഹിന്ദുക്കൾ ചേരാതെ എവിടേയും ആഘോഷിക്കാറില്ല. ഇപ്പോഴത്തെ പേഷ്വയുടെ പിതാവ് പ്രസിദ്ധനായ ബാ

ജിറാവു ഒരു അമാനുഷനായിരുന്നു. സുൽത്താൻ അദ്ദേഹത്തെപ്പററി കേട്ടിരിക്കണം. നാദർഷാവിൻെറ കൂടെ സുൽത്താൻ ഒന്നാമതായി ദില്ലിയിൽ വന്നപ്പോൾ ബാജിറാവു ആയിരുന്നു പേഷ്വ. അദ്ദേഹം പിറേറത്തെകൊല്ലം നാല്പത്തിരണ്ടാമത്തെ വയസ്സിൽ മരിച്ചു. ഒരു മുസ്ലിം യുവതിയായിരുന്നു അദ്ദേഹത്തിൻെറ ഒരു ഭാര്യ. ഭർത്താവോടുള്ള പ്രേമാധിക്യത്താൽ അവർ ഉടനടി ചാടി പ്രാണൻ ത്യജിച്ചു. ഞാൻ പേഷ്വയുടെ സൈന്യത്തിലുദ്യോഗം വഹിക്കുന്നതുകൊണ്ട് ഖേദിക്കാൻ യാതൊരു കാരണവുമില്ലെന്ന് സുൽത്താനെ അറിയിക്കണം.

ദ്ദു:—ഒരു സംഗതി പ്രത്യേകിച്ചും അങ്ങയോട് പറയാൻ സുൽത്താൻ എന്നെ ഏല്പിച്ചിട്ടുണ്ട്. യുദ്ധത്തിൽ മരാഠർ നശിക്കും. അത് തീർച്ചയാണ്. ഭക്ഷണത്തിൻെറ കാര്യത്തിൽ അവക്ക് ഒരു നിക്കക്കള്ളിയുമില്ല. അതുകൊണ്ട് എങ്ങിനെയെങ്കിലും ഇവിടെ നിന്ന് കടന്നുകളയാനാണ് ഭാവുവിൻെറ ഇപ്പോഴത്തെ ആലോചന. അത് സുൽത്താൻ സമ്മതിക്കില്ല. യുദ്ധം ചെയ്യിപ്പിക്കും. യുദ്ധത്തിൽ മരാഠർ നശിക്കുകയും ചെയ്യും. അതിൽനിന്ന് അങ്ങയെ രക്ഷിക്കണമെന്നാണ് സുൽത്താൻെറ ആഗ്രഹം. അല്പം ദിവസമേ വേണ്ടു യുദ്ധത്തിന്. അതിചിടയ്ക്ക് അങ്ങ് ഇവരെ വിട്ട് സുൽത്താനെ വന്നു കാണണം. അദ്ദേഹത്തിന് അങ്ങയോട് വളരെ അനുഭാവമുണ്ട്. അങ്ങയ്ക്കെന്ത് വേണമെങ്കിലും തരാൻ അദ്ദേഹം ഒരുക്കമാണ്. ദില്ലി, പഞ്ചാബ്, കാശ്മീർ, അഫ്ഘാനിസ്ഥാൻ എവിടെ വേണമെങ്കിലും ഏതുദ്യോഗമോ ജാ

ഗീറോ അങ്ങയ്ക്കു് ചോദിക്കാം. അത് അദ്ദേഹം ഉടനെ തരും. ഇവരുടെ കൂട്ടത്തിൽ പെട്ടു് അങ്ങ് നശിക്കരുത് എന്നു മാത്രമേ അദ്ദേഹത്തിനുള്ളൂ.

ഇ:—ഇതുവരെ ചോറു തന്നവരെ വിട്ട് ശത്രു ഭാഗത്ത് ചേന്ന് അവരോട് യുദ്ധം ചെയ്യുകയോ? ഞാൻ അത്രത്തോളം ധമ്മബോധമില്ലാത്തവനും മാനംകെട്ടവനുമാണെന്ന് സുൽത്താൻ വിചാരിക്കുന്നതിൽ എനിക്ക് വളരെ വിഷാദമുണ്ടെന്ന് അദ്ദേഹത്തെ അറിയിക്കൂ.

ദൂ:—യുദ്ധം ചെയ്യണമെന്നില്ല. അങ്ങ് ഇവരുടെ ഭാഗത്ത് നിന്ന് അകന്നു നിന്നാൽ മതി.

ഇ:—ഞാൻ പേഷ്വയുടെ ശമ്പളക്കാരനാണ്. മുമ്പ് നൈസാമിൻെറ ശമ്പളക്കാരനായിരുന്നു. പേഷ്വയെ വിട്ട് മൂന്നാമതൊരാളെ, പ്രത്യേകിച്ചും വിഖ്യാതനായ എൻെറ ജന്മഭൂമിയുടെ സുൽത്താനെ, സേവിക്കുന്നതിൽ എനിക്ക് വിരോധമില്ല. പക്ഷെ അത് സമാധാനകാലത്ത് മാത്രമേ ചെയ്യാൻ ഒക്കുകയുള്ളൂ. യുദ്ധകാലത്ത് നിവൃത്തിയില്ല.

ദൂ:—അങ്ങ് മരാഠരെ തൽക്ഷണം വിടണമെന്ന് കൂടിയില്ല. അവരോട് ചേന്ന് യുദ്ധത്തിൽ പങ്കെടുക്കാതിരിക്കണം, അത്രേയുള്ളൂ.

ഇ:—കഷ്ടം! ഒരു ശത്രുവു പോലും, അതിന്ന് ചോറ് കൊടുക്കുന്നാൾക്ക് ആപത്ത് വരുമ്പോൾ ആയാളെ അതിൽനിന്ന് രക്ഷിക്കാൻ നോക്കുമല്ലൊ. ഇതുവരെ ഞാൻ പടത്തലവനോട് ശമ്പളം വാങ്ങിയിട്ട് ഇപ്പോൾ പട തുടങ്ങുമ്പോൾ ആയാളെ വിട്ട് പിന്മാറി നില്ക്കണം, അല്ലേ?

ദൂ:—ഇന്ന് കുറച്ച് മുമ്പ് നടന്ന സംഭവം അങ്ങ് അറിഞ്ഞിരിക്കയില്ല. ഞാൻ പുറപ്പെട്ടപ്പോളാണ് സുൽത്താന്ന് വിവരം കിട്ടിയത്. ഇനിമേൽ ഭാവുവിന്ന് അങ്ങെയ്ക്ക് ശമ്പളം തരാൻ സാധിക്കില്ല. ദില്ലിയിൽ നിന്നയച്ച ഭാരിച്ച ധനം മുഴുവനും ഞങ്ങളുടെ കുതിരപ്പട്ടാളം പത്തു നാഴികക്കപ്പുറത്ത് വെച്ച് പിടിച്ചെടുത്തിരിക്കുന്നു. ഭാവുവെ സംഭവമറിയിക്കാൻ വാഹകന്മാരാരും ജീവനോടില്ല. അങ്ങെയ്ക്കെന്നല്ല. ഒരാൾക്കും ശമ്പളം കൊടുക്കാൻ ഭാവുവിന്ന് ഇനി സാധിക്കില്ല എപ്പോൾ ശമ്പളമില്ലാതായോ അപ്പോൾ മുതൽ അങ്ങ് ശമ്പളക്കാരനല്ല, സ്വാതന്ത്ര്യനാണ്. ഉടനെ മരാഠരെ വിട്ട് ഞങ്ങളുടെ കൂടെ ചേരണം.



ഇ:—അങ്ങിനെയാണെങ്കിൽ ശമ്പളമില്ലാതെ അവനവന്റെ ചുമതല നിർവ്വഹിക്കേണ്ട ഘട്ടമാണിത്. ഭാവുവിന്ന് ആപത്തുകൾ മേലെയ്ക്ക്മേലെ വരുന്ന ഇക്കാലത്ത് ശമ്പളത്തിന്ന്ശഠിക്കുകയോ, ശമ്പളം കിട്ടാത്തതിനാൽ ഒഴിഞ്ഞുമാറുകയോ ചെയ്യുന്നത് അന്തസ്സിന്ന് നിരക്കാത്ത പ്രവൃത്തിയായിരിക്കും. ഞാൻ ഒരു വെറും ശമ്പളക്കാരൻ മാത്രമല്ല, മഹാരാഷ്ട്രത്തിലെ ഒരു പൌരനും കൂടിയാണ്. തല്ക്കാലം മഹാരാഷ്ട്രമാണ് എന്റെ സ്വദേശം. ഈ സമയത്ത് ഞാൻ തലവലിച്ചാൽ എന്നെപ്പോലെ ഒരു കൃതഘ്നൻ മററുണ്ടാവില്ല. മാനംകെട്ട മനുഷ്യനെന്ന് എന്നെ എല്ലാവരും പഴിക്കും. ഉണ്ട ചോററിന്ന് കൂറ് കാണിക്കേണ്ട സമയമാണിപ്പോൾ. സുൽത്താനോട് എനിക്ക് അളവററ ബഹുമാനമുണ്ട്, നിങ്ങളോടെല്ലാം യഥാർത്ഥസ്നേഹവുമുണ്ട്. എന്നാൽ ഈ സ്നേഹബഹുമാനങ്ങൾക്ക്

ഉപരിയാണ് എന്റെ പൌരധൎമ്മവും അഭിമാനവും. അത് ഞാൻ കളിച്ച് കളിക്കില്ല. ഇതുവരെ ഞാൻ ആരുടെ കൂടെ പൌരനായി വൎത്തിച്ചുവോ, ആരോട് ശമ്പളം വാങ്ങിയോ, അവരുടെ ആപത്ത് കാലത്ത് അവരോടൊപ്പം നിന്ന് അവരെ തുണയ്ക്കുന്നതാണ് എന്റെ ധാൎമ്മികമായ കൎത്തവ്യം. മുസ്ലിമെന്നോ ഹിന്ദുവെന്നോ ഭേദമില്ലാതെ ആ കൎത്തവ്യം ഞാൻ നിറവേററി എന്റെ മാനം രക്ഷിക്കണം.

സു:—ഒരു സംഗതികൂടി അങ്ങയെ ധരിപ്പിക്കാൻ സുൽത്താൻ താല്പൎയ്യപ്പെടുന്നു; കാഫർമാരോട് ചേൎന്ന് മുസ്ലിമിങ്ങളോട് പടവെട്ടുന്ന മുസ്ലിം പരിശുദ്ധ ഖുൎആൻ പ്രകാരം മഹാപാപമൎഹിക്കുന്നവനെന്ന്.

ഇ:—അസത്യവും വിശ്വാസവഞ്ചനയും പരിശുദ്ധ ഖുൎആൻ ഒരിടത്തും സ്വീകരിക്കുന്നില്ല. മുസ്ലിംകളല്ലാത്തവരൊക്കെ കാഫർമാരാണെന്ന് പറയുന്നുമില്ല. ഞാൻ ഇപ്പോഴും പരിശുദ്ധ ഖുൎആനിലെ നിബന്ധനകളെ അനുസരിച്ചു നടക്കുന്ന ഒരു മുസ്ലിം ഭക്തനാണ്. എന്നാൽ ഈ വേളയിൽ ഞാൻ മറുപക്ഷം കൈക്കൊണ്ടാൽ നിങ്ങളുടെ ഭാഗത്ത് ചേരുന്നതായാൽ കാഫറാകും. സുൽത്താനെ എന്റെ ക്ഷമായാചനം അറിയിക്കണം. അദ്ദേഹത്തിന്റെ കീഴിൽ ജോലി ചെയ്യുന്നത് എനിക്ക് ഏററവും ഹൃദ്യമായ കാൎയ്യമാണ്. പക്ഷെ തത്സമയം ഇവിടം വിടുന്നത് എന്റെ പൌരധൎമ്മത്തിന്നും മതത്തിന്നും യോജിച്ചതല്ല. സുൽത്താനോട് എന്റെ വിനയപൂൎവ്വമായ സലാം പറയുന്നതോടൊപ്പം ഈ വസ്തുത കാൎയ്യകാരണങ്ങളോട് കൂടി വിവരിച്ച് കേൾപ്പിക്കണം.

അഹമ്മദ്ഷാവിൻെറ ദൂതൻ പറഞ്ഞതുപോലെ ഡെൽഹിയിൽനിന്ന് രണ്ടായിരം മറാഠാ യോദ്ധാക്കൾ പാനിപത്ത് പാളയത്തിലേക്ക് ഖജാനാ കൊണ്ടുവരുമ്പോൾ അഫ്ഘാൻ കുതിരപ്പട്ടാളം അവരെ വധിച്ച് ഖജാനാ തട്ടിക്കൊണ്ടുപോയിരുന്നു. പാളയത്തിലെ സ്ഥിതി സംഭ്രമജനകമായി. ആൾക്കും ശമ്പളം കിട്ടിയില്ല. ഭക്ഷണദൌർല്ലഭ്യം മൂർദ്ധന്യത്തിലെത്തി. എല്ലാവർക്കും ധാന്യം വളരെ കുറച്ചേ കിട്ടിയുള്ളു. അധികം ദിവസത്തെ ചുരുങ്ങിയ ആഹാരം നിമിത്തം പടയാളികളുടെ ഓജസ്സ് നന്നെ ക്ഷയിച്ചു. യുദ്ധം ചെയ്യാതെ ഒഴിഞ്ഞുമാറുകയാണ് നല്ലതെന്നെല്ലാവർക്കും തോന്നി. ഏതു കക്ഷി എന്താവശ്യപ്പെട്ടാലും സമ്മതിക്കാൻ സദാശിവറാവു സന്നദ്ധനായി. ഉടനെ ഒരു സന്ധിയേർപ്പാട് ചെയ്യാൻ ആയാൾ ഷൂജാ_ഉദ്-ദൌളയ്ക്കു് വളരെ വിലപിടിച്ച ഒരു സമ്മാനത്തോട്കൂടി ഒരെഴുത്തയച്ചു. രണ്ടുമാസത്തെ അലസതയാൽ ആയാൾ തനിക്കും താൻെറ വമ്പിച്ച സൈന്യത്തിനും കൂടെയുള്ള അസംഖ്യം പേർക്കും വരുത്തിവെച്ച ആപത്ത് ശത്രുക്കളെ സന്തോഷിപ്പിച്ചതേയുള്ളു; അതിൽനിന്ന് അവരെ രക്ഷിക്കാൻ ആരും മുതിർന്നില്ല.

വേറെ ഒരു വഴിയുമില്ലാതായപ്പോൾ സദാശിവറാവു യുദ്ധത്തിന്നൊരുങ്ങി. രണ്ടു സൈന്യങ്ങളും പാനിപത്തിലെത്തിച്ചേർന്നതിൻെറ എഴുപത്തഞ്ചാം ദിവസം അരുണോദയത്തിൽ മറാഠർ ശിഥിലമായ പ്രാതലും കഴിച്ച് വ്യൂഹം ചേർന്നു മുന്നോട്ട് നീങ്ങി. അഫ്ഘാൻകാരും അടുത്തടുത്ത് വന്നു. ഏറ്റുമുട്ടലിൻെറ തുടക്കത്തിൽ മറാഠാ സൈന്യത്തിൻെറ ഇടത്പക്ഷം നയിച്ച ഇബ്രാഹിംഖാൻഗാർഡി അതിവേഗ

ത്തിൽ കുതിരയോടിച്ച് സൈന്യത്തിന്റെ മദ്ധ്യത്തിൽ സദാ
ശിവറാവുവും വിശ്വാസറാവുവും സ്ഥാനമുറപ്പിച്ച സ്ഥലത്ത്
ചെന്ന് സേനാപതിയോട് ഉച്ചത്തിൽ പറഞ്ഞു:—"രാം
രാം, ഓരോ മാസവും ഞാൻ ധൈര്യസമേതം അങ്ങയെ നിർബ്ബ
ന്ധിച്ച് ഖജാനയിൽനിന്ന് ഒരുലക്ഷം ഉറുപ്പിക തരാൻ അ
ങ്ങയുടെ കല്പന വാങ്ങിയതുകൊണ്ടു അങ്ങേയ്ക്ക് എന്നോട് വള
രെ വെറുപ്പുണ്ടായിരുന്നു. ഈ മാസം അങ്ങയുടെ ഖജാന കൊ
ള്ള ചെയ്യപ്പെട്ടു. ഞങ്ങൾക്ക് പണത്തിന്ന് കല്പന കിട്ടീട്ടില്ല.
അത് എന്തെങ്കിലുമായ്ക്കോട്ടെ. ഇന്ന് ഞാൻ എന്റെ ക
ർത്തവ്യം നിറവേററും, കണ്ടോളൂ." ഇത്രയും പറഞ്ഞിട്ട് ആ
യാൾ തന്റെ ഭാഗത്തേക്ക് കുതിച്ച് ഒരു കൊടിയും തോക്കും
കൈയിലെടുത്ത് യുദ്ധമാരംഭിച്ചു.

മറാഠരുടെ പീരങ്കികൾ വളരെ വലിപ്പമുള്ളവയായിരു
ന്നു. അതുകൊണ്ട് ഉണ്ടകളെല്ലാം അതിദൂരത്തിൽ അഫ്
ഘാൻ സൈന്യത്തിന്റെ പിന്നിലാണ് പോയി വീണത്. അ
തിനാൽ അഫ്ഘാൻകാരേക്കാൾ ഇരട്ടിയിലധികം പീരങ്കി
കൾ ഉണ്ടായിരുന്നതിന്റെ ആനുകൂല്യം മറാഠർക്കനുഭവപ്പെ
ട്ടില്ല. വെടിവെക്കുന്നത് നിർത്തിയിട്ട ഇബ്രാഹിംഖാൻ തോക്കി
ന്മേൽ ബയനററ് ഘടിപ്പിച്ചു ആക്രമിക്കാനാജ്ഞാപിച്ചു.
മൂന്ന പടനായകന്മാരെയും അവരുടെ വമ്പിച്ച സൈന്യത്തെ
യുമായിരുന്നു ആയാൾക്കെതിരിടേണ്ടിയിരുന്നത്. നാലര
മണിക്കൂർ നേരം ഭയങ്കരമായ പോർ നടന്നു! ഇബ്രാഹിം
ഖാൻ ഗാർഡിയുടെയും അനുചരന്മാരുടെയും ശൌര്യപരാക്ര
മങ്ങൾ അനന്യസാധാരണമായിരുന്നു. ശത്രുക്കളിൽ ഒരു പ
ടനായകനുൾപ്പെടെ അനേകം പേർ മരിച്ചു. അനേകം

പേർ ഓടി. ഏററവും വലിയ സൈന്യവിഭാഗം സേനാപതിയുടെ നേതൃത്വത്തിൽ മദ്ധ്യത്തിലുള്ളതായിരുന്നു. സദാശിവറാവുവും സേനയും ധൈര്യസമേതം അഫ്ഘാൻകാരുടെ മുന്നണിഭേദിച്ചു മുന്നോട്ടു കയറി. അവരെ തടുക്കാൻ അഫ്ഘാൻകാൎക്ക് കഴിഞ്ഞില്ല. യുദ്ധം ഭയാനകമായി. 'പുലിക്കുട്ടികൾ' ആയിരക്കണക്കിൽ ചത്തു വീണു, അഫ്ഘാൻ സൈന്യം ഓടാൻ തുടങ്ങി. സേനാപതിയും പ്രധാന വസീറുമായ ഷാവലിഖാൻ കുതിരവിട്ടിറങ്ങി. നിലത്തിരുന്നു മണ്ണു് വാരി വായിലിട്ട്, "സഖാക്കളെ, വിലായതി വളരെ ദൂരത്താണ്, എവിടേക്കാണ് നിങ്ങൾ ഓടുന്നത്?" എന്നുച്ചത്തിൽ നിലവിളിച്ചു. വലത്തെ പാൎശ്വത്തിൽ നാജീബ്—ഉദ്—ദൌളയുടെ നിരന്തരബാണവൎഷം മരാഠരെ പീഡിപ്പിച്ചു വെങ്കിലും ആയാളുടേയും സിന്ധ്യയുടേയും ബലം ഏറെക്കുറെ തുല്യമായിരുന്നു. യുദ്ധത്തിന്റെ ഗതി പിന്നിൽനിന്നു സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്ന അഹമ്മദ്ഷാ ഓടുന്ന ഭടന്മാരെ തടഞ്ഞു നിൎത്തുവാൻ കൈയിൽ ചമ്മട്ടിയോടു കൂടി കുറെ പേരെ നിയോഗിക്കുകയും പാളയത്തിലെ ഭൃത്യന്മാരെയെല്ലാം പടയിൽ പങ്കെടുക്കാൻ മുമ്പോട്ടയക്കുകയും ചെയ്തു. ആറുമണിക്കൂർ നേരത്തെ യുദ്ധത്തിൽ വിജയം കൈവരിച്ച മരാഠർ വിശപ്പാലും ദാഹത്താലും വളരെ തളൎന്ന് പരവശരായപ്പോൾ അഹമ്മദ്ഷാ അബ്ദാലി തന്റെ കൂടെ പിന്നിൽ നിൎത്തിയിരുന്ന അശ്വാരൂഢരായ കവചധാരികളെ അഴിച്ചുവിട്ടു. സദാശിവറാവുവിന്നു അങ്ങിനെ ഒരു 'റിസർവ്' ഉണ്ടായിരുന്നില്ല. ഉരുക്കു കവചം ധരിച്ച ഇരുപതിനായിരം കുതിരപ്പട്ടാളത്തിന്റെ വിദ്രുതപ്രവാഹ

ത്തിൽ ക്ഷീണഗാത്രരായ മരാഠർ നിമഗ്നരായി. ഒരു മണി ക്കൂറോളം അവർ പിന്നേയും പൊരുതി നോക്കി. അവരിൽ അസംഖ്യം പടയാളികൾ വീണുമരിച്ചു. അനേകം പേർ ഓടി. വിശ്വാസറാവു മരണമടഞ്ഞു. വാഹനം പോയ ശേഷവും സദാശിവറാവു നിലത്ത് നിന്നുകൊണ്ട് യുദ്ധം ചെയ്തു മരിച്ചു വീണു. ഓടിയവരെ അഫ്ഗാൻകാർ പ ത്തുനാഴിക ദൂരത്തോളം പിന്തുടന്നു നിർദ്ദയം ഹനിച്ചു. അവർ മരാഠാപാളയം കൈയേറി വളരെപ്പേരെ കൊന്നു. സ്ത്രീക ളേയും കുട്ടികളേയും അടിമകളാക്കി പിടിച്ചു. രണ്ടുലക്ഷത്തോ ളം മരാഠർക്ക ജീവപായം വന്നതായിട്ടാണ് പിന്നീട്ട കണക്കാ ക്കിയത്. ഒരഖിലേന്ത്യാ സാമ്രാജ്യം സ്ഥാപിക്കാമെന്ന പേ ഷ്വയുടെ സ്വപ്നം എന്നെന്നേയ്ക്കും അസ്തമിച്ചു.

ഇബ്രാംഹിംഖാൻഗാർഡിയോട് ചേന്നുനിന്നു പൊരു തിയ ദാമാജി ഗെയിക്ക്വാർ ഓടി രക്ഷപ്പെട്ടു. എന്നാൽ ഗാഡ്ഡി ഓടാൻ കൂട്ടാക്കാതെ അവസാനംവരെ യുദ്ധം ചെയ്തു. കുന്തംകൊണ്ടും അമ്പുകൊണ്ടും മുറിവേററ ആയാൾ വെടി യേററ് അവശനായ നിലയിൽ തടവുകാരനാക്കപ്പെട്ടു. അ ഹമ്മദ്ഷാ ആയാളെ തൻെറ മുമ്പിൽ വരുത്തി "ഒരു ധീര നായ പുരുഷന്ന് ഉചിതമായതാണോ ഈ സ്ഥിതി?" എന്നു ചോദിച്ചു. "ഒരാൾക്കും വിധി തടയാനാവില്ല; ഞാൻ ഈ സ്ഥിതിയിലെത്തുന്നതിൻെറ രണ്ടു നാഴിക മുമ്പ് എൻെറ മേ ധാവി ഭാവു മരിച്ചു" എന്നായിരുന്നു ഗാർഡിയുടെ അലക്ഷ്യ മായ മറുപടി. താൻ ആരുടെ കീഴിലുദ്യോഗം വഹിച്ചുവോ ആയാളുടെ അന്ത്യംവരെ ആയാളോടൊപ്പംനിന്നുകൊണ്ട്, മറുപക്ഷത്തിൽ ചേന്നാൽ ലഭിക്കാവുന്ന സ്ഥാനമാനങ്ങളും

സ്വത്തും പുല്ലുപോലെ കണക്കാക്കി, മതഭേദം മറന്ന്, പൌരധർമ്മവും മാനവും മുൻനിർത്തി, ശത്രുക്കളുമായി ഘോരഘോരം പോർ ചെയ്ത് തൻെറ കർത്തവ്യം നിർഭയം നിറവേററി, അനശ്വരയശസ്സാർജ്ജിച്ച ആ അഭിമാനമൂർത്തി വീരമൃത്യു വടഞ്ഞു. പോരിലേററ മുറിവുകളാൽ മരണം സംഭവിച്ചുവെന്നാണ് ദൃക്സാക്ഷിയുടെ വിവരണം. എന്നാൽ 'ഹുസ്സൈൻ ഷാഹി' എന്ന അബ്ദാലി ഗോത്രക്കാരുടെ ചരിത്രത്തിൽ അഹമ്മദ്ഷാ ആയാളുടെ ശിരഃഛേദനം ചെയ്തുവെന്നു രേഖപ്പെടുത്തിയിരിക്കുന്നു.



# VI. മതവും പൌരധൎമ്മവും.

ഗാർഡി, മൊഹാബത്ത്, സാവിത്രിബായി, റായിബാഗിൻ, ഫ്ലാട്ഗേ ഇവർ ആപൽഗർഭമായ ചുററുപാടുകളിൽ, മതപരമായും വ്യക്തിപരമായുമുള്ള വികാരങ്ങൾക്കടിമപ്പെടാതെ, അവരുടെ പദവിക്കൊത്ത കൎമ്മം നിർഭയം നിൎവ്വഹിച്ച് ചരിത്രപ്രസിദ്ധിയാൎജ്ജിച്ച കഥയാണല്ലൊ മുൻഅദ്ധ്യായങ്ങളിൽ വിവരിച്ചത്. എല്ലാ രാജ്യങ്ങളിലേയും പൌരന്മാരാൽ ആദരണീയമാണ് അവരുടെ വീരകൃത്യത്തിന്ന് പ്രേരകമായ വിശിഷ്ട തത്വം.

അനേകം ഹിന്ദുക്കൾ ഇന്ത്യയ്ക്ക് പുറത്ത് സിലോൺ, മലയ, പാക്കിസ്ഥാൻ മുതലായ പല രാജ്യങ്ങളിൽ പൌരത്വം സ്വീകരിച്ചിട്ടുണ്ട്. പാക്കിസ്ഥാന് പുറമെ ഇന്ത്യ, ഇൻഡോനീഷ്യ, സിലോൺ തുടങ്ങിയ അസംഖ്യം രാജ്യങ്ങളിലും മുസ്ലിമിങ്ങൾ പൌരന്മാരാണ്. ഒട്ടധികം ക്രിസ്തുമതാനയായികളും ബുദ്ധമതക്കാരും ജൈനരും സിക്കകാരും പാർസികളും ഇതരരുമുണ്ട് ഇവിടങ്ങളിലെല്ലാം. അവരെല്ലാം ഏതു

രാജ്യത്തെ പൌരത്വമാണോ വരിച്ചിരിക്കുന്നത് ആ രാജ്യത്തോടായിരിക്കണം അവരുടെ കൂറ്. മതപരമായും മററും കൂട്ടുകെട്ടുള്ള അന്യരാജ്യത്തോടല്ല. എല്ലാ രാജ്യങ്ങളും ഇന്ത്യയെപ്പോലെ മതേതരമായ രാഷ്ട്രങ്ങളല്ല, എന്നാലും പൌരധർമ്മം എവിടേയും മതത്തിൻെറ പിടിയിൽ പെടാതെ സ്വശക്തമായിരിക്കേണ്ടതത്യാവശ്യമാണ്. 'സീസറുടേത് സീസർക്കും ദൈവത്തിൻേറത് ദൈവത്തിനും കൊടുക്കുക' എന്ന ക്രിസ്തുദേവൻെറ നിർദ്ദേശം മതവും രാഷ്ട്രീയകാര്യവും വെവ്വേറെ നിർത്തണമെന്ന തത്വമാണ് പ്രതിപാദിക്കുന്നത്. മതഭേദം കാരണം പൌരധർമ്മത്തിന് ഒരിക്കലും ഉടവ് തട്ടാൻ പാടില്ല. ഈ വിലയേറിയ തത്വമാണ് മേല്പറഞ്ഞ കഥകളിൽനിന്ന് നാം പഠിക്കേണ്ടത്.

പ്രസ്തുത വിഷയത്തിൽ ചരിത്രം സൃഷ്ടിച്ചവർ ഇംഗ്ലീഷുകാരാണ്. പതിനാറാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ഒന്നാമത്തെ എലിസബത്ത് രാജ്ഞിയുടെ കാലത്ത് പ്രോടസ്റ്റൻറ് ഇംഗ്ലൻഡും കത്തോലിക്കാ സ്പെയിനും തമ്മിൽ അടിക്കടി കലഹങ്ങളുണ്ടായിക്കൊണ്ടിരുന്നു. യൂറോപ്പിൽ കത്തോലിക്കരായിരുന്നു ഭൂരിപക്ഷം ജനങ്ങൾ. ഇംഗ്ലൻഡും ഒന്നോ രണ്ടോ മററു ചെറിയ രാജ്യങ്ങളുമൊഴികെ എല്ലാ രാജ്യങ്ങളും അവരുടേതായിരുന്നു. ലോകത്തിലെ അന്നത്തെ ഏററവും വലിയ ശക്തിയായിരുന്ന സ്പെയിൻ കത്തോലിക്കരുടെ നേതൃത്വം വഹിച്ചു. ഇംഗ്ലൻഡിൽ കത്തോലിക്കരും പ്രോടസ്റ്റൻറുകാരും കീരിയും പാമ്പും പോലെ കഴിഞ്ഞുകൂടുന്ന കാലമായിരുന്നു അത്. മേരിരാജ്ഞിയുടെ കാലത്ത് കത്തോലിക്കർ ചില പ്രോടസ്റ്റൻറ് വൈദികരെ ജീവനോടെ ദഹിപ്പി

ക്കുകൂടി ചെയ്തു! രക്തം ചിന്തരുതെന്ന വേദപുസ്തകത്തിലെ നിബന്ധന പാലിക്കാനായിരുന്നപ്പോൾ തീയിന്റെ സഹായം തേടിയത്! എലിസബത്ത് രാജ്യഭാരമേറെറടുത്തപ്പോൾ അധികാരം പ്രോട്ടസ്റ്റൻറുകാരുടെ കൈയിലായി. രാജ്യത്തിലുടനീളം മതദ്വേഷം പടൎന്നുപിടിച്ചു. അന്യരാജ്യങ്ങളിൽ നിന്നു കത്തോലിക്കർ വേഷപ്രച്ഛന്നരായി ഇംഗ്ലണ്ടിൽ ചോൎന്നു കടന്നു വിപ്ലവാത്മകമായ പ്രവൎത്തനങ്ങൾ തുടങ്ങി. രാജ്ഞിയെ വധിക്കാൻ ഗൂഢാലോചനകൾ നടന്നു. ആ ഘട്ടത്തിലായിരുന്നു ഇംഗ്ലണ്ടിനോട് ഒരു ഗംഭീരമായ യുദ്ധത്തിന് സ്പെയിൻ വട്ടംകൂട്ടിയത്. യൂറോപ്പിലും അമേരിക്കയിലും വ്യാപിച്ചുകിടന്ന സ്പെയിൻ സാമ്രാജ്യത്തെ പുരസ്കരിച്ച് ഇംഗ്ലണ്ട് തന്നെ ചെറുതും കഴിവുകുറഞ്ഞതുമായ രാജ്യമായിരുന്നു. അതിവിപുലമായ തോതിലായിരുന്നു സ്പെയിൻ സന്നാഹങ്ങളൊരുക്കിയതും. ഗൗരവമായ ആഭ്യന്തരകലഹം ഇംഗ്ലണ്ടിന്റെ ബലം തുലോം കുറച്ചു. ഇംഗ്ലണ്ടിലെ നാവികസേനാധിപൻ ഒരു കത്തോലിക്കാ പ്രഭുവായിരുന്നു. യുദ്ധമാരംഭിച്ചാൽ ആയാളും അനുചരന്മാരും സ്പെയിനിന്റെ ഭാഗം ചേരുമെന്നും രണ്ടോ മൂന്നോ ദിവസത്തിനിടയ്ക്ക് ഇംഗ്ലണ്ട് മുട്ടുകുത്തുമെന്നുമായിരുന്നു യൂറോപ്പുകാരുടെ പ്രതീക്ഷ. ചരിത്രപ്രസിദ്ധമായ സ്പെയിൻകാരുടെ ആർമാഡ (യുദ്ധക്കപ്പലുകളുടെ വ്യൂഹം) ഇംഗ്ലണ്ടിലേക്ക് പുറപ്പെട്ടു. ലക്ഷക്കണക്കിൽ ജനങ്ങൾ ഉൽക്കണ്ഠാകുലരായി. ചരിത്രത്തിലെ ഏററവും ആവേശകരമായ സംഭവവികാസങ്ങളിലൊന്ന് ലോകത്തിന്ന് അപ്പോൾ അനുഭവപ്പെട്ടു പെട്ടെന്നുറവുപൊട്ടിയ സ്വരാജ്യസ്നേഹത്തിന്റെ പ്രവാഹത്തിൽ ഒരു വമ്പിച്ച

ജനക്കൂട്ടത്തിൻെറ പെരുമാററത്തിലാകമാനമുണ്ടായ അത്ഭുതാശ്ചര്യകരമായ മാററമായിരുന്നു അത്! ഇടുങ്ങിയ മതവിദ്വേഷം ഓടിയൊളിച്ചു, വിശാലമായ പൌരധർമ്മം എങ്ങും വിജയിച്ചു! ഇംഗ്ലണ്ടിലെ കത്തോലിക്കരും പ്രോട്ടസ്റ്റൻ്റുകാരും ഒരു നിമിഷത്തിൽ പൂർവ്വവിരോധങ്ങളെല്ലാം മറന്ന് ഒത്തൊരുമിച്ച് രാജ്യരക്ഷയ്ക്ക് സന്നദ്ധരായി. സ്പെയിനോട് ചേരുന്നതിന്നു പകരം നാവികസേനാധിപനും കൂട്ടുകാരും ആർമാഡയെ ആക്രമിച്ച് ഘോരഘോരം പോർചെയ്തു. ഒററക്കെട്ടായിനിന്നു പൊരുതിയ ഇംഗ്ലീഷുകാരെ പ്രകൃതിയും സഹായിച്ചു. അത്യുൽക്കടമായി വീശിയ കൊടുങ്കാററിൽ ആർമാഡ ഛിന്നിച്ചിതറിപ്പോയി. ഒരു ജനാവലിയുടെയിടയിൽ മതവിരോധവും പൌരധർമ്മവും തമ്മിലുണ്ടായ വടംവലിയിൽ പൌരധർമ്മത്തിന്നു കൈവന്ന ഉത്തുംഗവിജയത്തിൻെറ മകുടോദാഹരണമാണ് ഇത്.

ഇതേ വിധം പുളകം കൊള്ളിക്കുന്ന മറെറാരു സംഭവമുണ്ടായത് പതിനെട്ടാം നൂററാണ്ടിൽ വടക്കെ അമേരിക്കയിൽവെച്ചായിരുന്നു. അവിടെ ആധിപത്യത്തിന്നുവേണ്ടി വളരെകാലം ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിൽ യുദ്ധം നടന്നു. ക്രി. പി. 1759–ൽ ക്വീബെക്കിൽവെച്ച് ധീരനായ ജനറൽ വൂൾഫിൻെറ നേതൃത്വത്തിൽ ഇംഗ്ലീഷുകാർക്കുണ്ടായ പുകൾപെററ വിജയത്തെ തുടർന്നു കാനഡാരാജ്യം മുഴുവൻ അവരുടെ കൈയിലായി. അന്ന് കാനഡയിൽ കുടിയേറിപ്പാർത്തിരുന്നവരുടെയിടയിൽ ജനപ്പെരുപ്പംകൊണ്ട് ഫ്രഞ്ചുകാർ മുന്തിനിന്നു. മതം, ഭാഷ, പാരമ്പര്യം, ഭരണരീതി, സംസ്കാരം, സാമൂഹ്യവ്യവസ്ഥ ഇവയൊന്നിലുംതന്നെ കെൽടിക്ക്

ഗോത്രക്കാരും കത്തോലിക്കരുമായ ഫ്രഞ്ചുകാൎക്കും ട്യൂട്ടൻ വൎഗ്ഗത്തിൽ പെട്ട പ്രോടെസ്റ്റൻടുകാരായ ഇംഗ്ലീഷുകാൎക്കും തമ്മിൽ യോജിപ്പുണ്ടായിരുന്നില്ല എന്നിരിക്കിലും ഇംഗ്ലണ്ടിന്റെ നാവികശക്തിമൂലം ഫ്രഞ്ചുകാൎക്ക് വളരെ അകലെ സമുദ്രത്തിനപ്പുറമുള്ള അവരുടെ മാതൃഭൂമിയുമായി സമ്പൎക്കം പുലൎത്താനെളുപ്പമല്ലാതിരുന്നതിനാൽ കാലാന്തരത്തിൽ കാനഡയിലെ ഫ്രഞ്ചുകാർ തങ്ങളുടെ ഭാഷയും മതവും നടപടികളും സ്വീകരിക്കാൻ നിർബ്ബന്ധിതരാകുമെന്നായിരുന്നു ഇംഗ്ലീഷുകാരുടെ വിശ്വാസം. പക്ഷെ അത് സംഭവിക്കുകയുണ്ടായില്ല. ഇന്നും കാനഡയിൽ മതവും ഭാഷയും സാമൂഹ്യവ്യവസ്ഥയും സംബന്ധിച്ചേടത്തോളം ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും വെവ്വേറെ രണ്ടു ജനതയായിത്തന്നെയാണ് നിലകൊള്ളുന്നത്. ക്വിബെക്കിലെ പരാജയത്തിനുശേഷം ഫ്രഞ്ചുകാർ കീഴടങ്ങിയെങ്കിലും അവർ ഇംഗ്ലീഷുകാരെ കഠിനമായിവെറുത്തു. ഓരോ കൊല്ലം ചെല്ലുന്തോറും ഇന്ത്യമുതലായ മറുനാടുകളിൽ ഇംഗ്ലീഷുകാൎക്ക് തുടരെത്തുടരെയുണ്ടായ ജയവും ഫ്രഞ്ചുകാരുടെ തോൽവിയും വിരോധത്തിന് മൂൎച്ചകൂട്ടിയതേയുള്ളു. അങ്ങിനെ പതിനഞ്ചുകൊല്ലം കഴിഞ്ഞപ്പോൾ അയൽപക്കത്തുള്ള ഇംഗ്ലീഷുകോളനികളും (ഇപ്പോഴത്തെ ഐക്യസംസ്ഥാനങ്ങൾ) ഇംഗ്ലണ്ടും തമ്മിൽ ഒരു യുദ്ധം പൊട്ടിപ്പുറപ്പെട്ടു. കോളനികളെ സഹായിക്കാമെന്ന് ഇംഗ്ലണ്ടിന്റെ ചിരകാലശത്രുവായ ഫ്രാൻസ് ഉറപ്പുകൊടുത്തു. കോളനിനേതാക്കൾ കാനഡ ആക്രമിക്കാനൊരുങ്ങി. അവൎക്ക് അവിടത്തെ ഫ്രഞ്ചുകാർ അരുനിൽക്കുമെന്നതിൽ തരിമ്പും സംശയമുണ്ടായിരുന്നില്ല. ഇംഗ്ലീഷുകാരെ പുറത്താക്കി കാനഡ ഫ്രഞ്ചു

കാക്ക് വിട്ടുകൊടുക്കാമെന്നായിരുന്നു നിശ്ചയം. ചിരകാല വൈരികളും മതദ്വേഷികളുമായ ഇംഗ്ലീഷുകാരോട് പകവീട്ടാൻ ഒരു സുവർണ്ണാവസരമായിരുന്നു ഫ്രഞ്ചുകാക്ക് അത്. കോളനിസൈന്യം കവീബെക്കു വളഞ്ഞു. ഫ്രഞ്ചുകാർ സമ്മേളിച്ച് അവരുടെ കർത്തവ്യത്തെപ്പററി ഒരു തീർപ്പിലെത്തി. 1775-ാമത് കൊല്ലത്തെ അവസാനദിവസമായ അന്ന് ചരിത്രത്തിലെ വിശ്രുതമായ ഒരു തീയതിയാണ്. ലോകം പ്രതീക്ഷിച്ചതിന്ന് കടകവിരുദ്ധമായിരുന്നു ഫ്രഞ്ചുകാരുടെ തീർപ്പ്! തങ്ങളുടെ നഗരത്തിന്റെ ചുററും ഒരു വിദേശസൈന്യത്തെ കണ്ടനിമിഷം അവരുടെ വൈരമെല്ലാം പറപറന്നു! സ്വരാജ്യരക്ഷ ഒന്നുമാത്രമേ അവരുടെ മനസ്സിൽ സ്ഥലം പിടിച്ചുള്ളു. അതിന്നുവേണ്ടി എന്തും സഹിക്കാൻ അവർ തയ്യാറായി. പൂർവ്വവിരോധം നിശ്ശേഷം മറന്ന് അവർ ഇംഗ്ലീഷുകാരുടെ അണിയിൽ ചേർന്നുനിന്ന് ആക്രമികളെ ചെറുത്തു! പൌരധർമ്മത്തിന്റെ വിജയപതാക പാറന്നു. ലോകം വിസ്മയത്തിൽ മുഴുകി. അമ്പരന്ന കോളനിക്കാർ പിന്മാറി (ഇന്ന് പല തുറകളിലും വമ്പിച്ചതോതിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്ന വലിയ രാജ്യങ്ങളിലൊന്നാണ് കാനഡാ. ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും രണ്ടു ജനതയായിത്തന്നെ തുടരുന്നുണ്ടെങ്കിലും പൌരന്മാരെന്ന നിലയിൽ അവർ ഒന്നാണ്. ഒട്ടാവയിലെ ജനപ്രതിനിധിസഭയിൽ ഇംഗ്ലീഷിലും ഫ്രഞ്ചിലും പ്രസംഗങ്ങൾ കേൾക്കാമെങ്കിലും, സക്കാരുത്തരവുകൾ ഇരുഭാഷയിലും പ്രസിദ്ധപ്പെടുത്താറുണ്ടെങ്കിലും, കാനഡക്കാരെന്ന ഏകീകൃതമനോഭാവത്തിലാണ് അവർ പൊതുകാര്യങ്ങൾ തച്ച്യയാക്കുന്നതും നടത്തുന്നതും. ഉദ്യോഗങ്ങളിൽ രണ്ടു ഭാഗ

ക്കാരെയും ധാരാളം കാണാം. അടുത്തകാലത്തെ പ്രധാനമന്ത്രിമാരിൽ വളരെ പ്രശസ്തിയാർജ്ജിച്ചവരും സർവ്വജനസമ്മതന്മാരുമായ സേർവിൽഫ്രഡ് ലോറിയറും ലൂയിസെൻസ്ലോറൻടും ഫ്രഞ്ചുകാരാണ്.)

ഇംഗ്ലണ്ടിലും കാനഡയിലും നടന്നതിന്നു നേരെ വിപരീതമായിരുന്നു പതിനെട്ടാം നൂററാണ്ടിൽ ഹൈദരാലിയുടേയും ടിപ്പുവിൻേറയും ആക്രമണകാലത്ത് മലബാറിന്നുണ്ടായ ദയനീയമായ അനുഭവം. ഭാഷ, ഉടുപ്പ്, ജീവിതസമ്പ്രദായം, സംസ്കാരം ഇവയെല്ലാം വ്യത്യസ്തമായിരുന്നിട്ടും മതമൊന്ന് എന്ന ഒരേ ഒരു കാരണത്താൽ മലബാറിലെ ഏക മുസ്ലിം രാജകുടുംബം പാരമ്പര്യമെല്ലാം മറന്നു ശത്രുപക്ഷത്തോടു ചേർന്നു. മാപ്പിളപ്പട്ടാളം മൈസൂർകാരോടു ചേർന്ന് സ്വന്തം നാട്ടുകാരെ നിർദ്ദയം മർദ്ദിച്ചു. അനേകം പേർ നാടു വിട്ടു. അസംഖ്യം പേർ നശിച്ചു. ഒട്ടേറെ പേർ കാടു കയറി. പലരേയും മതം മാററി. മലബാർ മൈസൂരിന്നധീനമായി. അല്പകാലത്തിലിടയ്ക്കു ഇംഗ്ലീഷുകാർ ടിപ്പുസുൽത്താനെ ജയിച്ചു മലബാർ കൈവശപ്പെടുത്തിയപ്പോഴും മററു നാട്ടുരാജാക്കന്മാരോടൊപ്പം അവർക്കും സ്വാതന്ത്ര്യത്തിൻെറയും ഭരണാധികാരം നഷ്ടപ്പെട്ടു.

ഇപ്പോഴും കുറച്ചുകാലമായി നമ്മുടെ നാട്ടിൽ വിദ്യാഭ്യാസത്തിലും ദേശീയ ബോധത്തിലുമുണ്ടായ അത്ഭുതപൂർവ്വമായ വളർച്ചയും അതിനെ തുടർന്നു കൈവന്ന സ്വാതന്ത്ര്യവും നാനാമതസ്ഥരുടേയും വീക്ഷണഗതിയിൽ ഒരു സുവിശേഷമായ മാററം വരുത്തിട്ടുണ്ട്. അവരുടെയിടയിൽ ഈയിടെയായി

ഏറെക്കുറെ കണ്ടുവരുന്ന സൌഹാർദ്ദവും സഹകരണബുദ്ധിയും ആശങ്കാരഹിതമായ ഒരു ഭാവിയെ സൂചിപ്പിക്കുന്നുണ്ടെന്നു വേണം അനുമാനിക്കാൻ. ബഹുജനങ്ങളെ ബാധിക്കുന്ന പൊതുതിരഞ്ഞെടുപ്പ് മുതലായ കാര്യങ്ങളിൽ മതാധികാരികളും മതത്തിൻെറ അടിസ്ഥാനത്തിൽ രൂപം കൊണ്ട സംഘടനകളും കൈചെലുത്തുന്നത് തീരെ നിലച്ചിട്ടില്ലെങ്കിലും പ്രായേണ അതിൻെറ ഊക്കു കുറഞ്ഞു വരുന്നുണ്ടെന്നാണ് കരുതേണ്ടത്. ഇംഗ്ലണ്ട്, കാനഡാ മുതലായ മുന്നണി രാജ്യങ്ങൾ പുലർത്തിപ്പോരുന്ന, പൊതു ക്ഷേമം മാത്രം ലക്ഷ്യം വെച്ചു കൊണ്ടുള്ള, പൌരധർമ്മം ഇവിടെ പ്രചരിപ്പിയ്ക്കാൻ അനുകൂലങ്ങളാണ് ഇപ്പോഴത്തെ സാഹചര്യങ്ങൾ. രാജ്യം സുരക്ഷിതമാക്കുന്നതിൽ ഓരോ വ്യക്തിയുടേയും കടമ എന്താണെന്നു എല്ലാ ജനങ്ങളേയും ഉൽബോധിപ്പിക്കുകയാണ് ഒന്നാമതായി ചെയ്യേണ്ടത്. ആ പ്രവൃത്തി ഏറെറടുക്കേണ്ടവർ അഭ്യസ്തവിദ്യരായ പൌരന്മാരാണ്.

എല്ലാ രാജ്യങ്ങളേയും സ്പർശിക്കുന്ന മട്ടിലായിരിക്കണം ഉൽബോധനം. പാക്കിസ്ഥാനിലെ ഹിന്ദു പൌരൻ, ഇന്ത്യക്കെതിരായി പ്രവർത്തിക്കേണ്ടി വരുമ്പോൾ, മററു കെട്ടുപാടുകളെല്ലാം കൈവിട്ട് ഒരു പാക്കിസ്ഥാൻ പൌരൻെറ കർത്തവ്യം മാത്രം മുൻനിർത്തി തന്നാലാവുംവിധമെല്ലാം പാക്കിസ്ഥാനെ സഹായിച്ചു സ്വാഭിമാനം പാലിക്കണം. അതേമാതിരി ഇന്ത്യയിലെ മുസ്ലിം പൌരൻ, പാക്കിസ്ഥാനു പ്രതികൂലമായി പ്രവർത്തിക്കേണ്ടി വന്നാൽ, മതപരമായ മമതയെല്ലാം മറന്ന് ഇന്ത്യയിലെ പൌരനെന്ന നിലയ്ക്കു ആയാളുടെ കടമ നിസ്സങ്കോചം നിർവ്വഹിച്ചു ആവുന്നത്ര ഇന്ത്യയെ തുണ

ച്ചു ആ്യയാളുടെ മാനം പുലത്തണം. ഇന്ത്യയോ പാക്കിസ്ഥാ
നോ ഒരു ക്രൈസ്തവശക്തിയെ നേരിടേണ്ടി വന്നാൽ, അവി
ടങ്ങളിലെ ക്രിസ്ത്യാനികളായ പൌരന്മാർ മതസംബന്ധമാ
യും മററുമുള്ള കൂറെല്ലാമവഗണിച്ചു ആ രാജ്യങ്ങൾക്കു വേ
ണ്ടി അവരുടെ കഴിവുകൾ മുഴുവനുപയോഗിച്ചു അവരുടെ
മാനം സംരക്ഷിക്കണം. അത്രത്തോളം ധർമ്മനിഷ്ഠയും മന
ക്കരുത്തുമുള്ള മാനശാലികളാണ് അവരെന്നു എല്ലാ പൌര
ന്മാരും അവരുടെ പെരുമാററത്താൽ വ്യക്തമാക്കുമെങ്കിൽ
രാഷ്ട്രങ്ങൾ തമ്മിലുണ്ടായേക്കാവുന്ന സംഘട്ടനങ്ങളുടെ സാ
ദ്ധ്യത തന്നെ വളരെ ചുരുങ്ങി വരും.

അടിയുറച്ച സ്വരാജ്യസ്നേഹത്തിൽ നിന്നുടലെടുക്കേണ്ട
അത്തരം മഹത്തായ പൌരധർമ്മത്തിൻെറ വളർച്ചയ്ക്കു് വിവി
ധമതസ്ഥർ തമ്മിൽ എപ്പോഴും സുസ്ഥിരമായ സൌമനസ്യ
വും സഹകരണവും നിലനിത്തിപ്പോരേണ്ടതത്യാവശ്യമാണ്.
വിദ്യാസമ്പന്നരായ പൌരന്മാരുടേതായിരിക്കണം ഏറിയകൂ
റും അതിൻേറയും ഉത്തരവാദിത്വം. അവർ അതിനു വഴി
കാട്ടുന്നത് പ്രസംഗങ്ങളാലും ഉപദേശങ്ങളാലും മാത്രം പോ
രാ, അവരുടെ ദൈനംദിനജീവിതത്തിൽ അവർ പൌരധർമ്മ
ത്തിനു വിധേയമാക്കിച്ചെയ്യുന്ന ചെറുതും വലുതുമായ പ്രവൃ
ത്തികൾ മൂലവുമായിരിക്കണം. എല്ലാവരേയും ഒരുപോലെ
സ്പർശിക്കുന്ന കാര്യങ്ങളിൽ മതത്തിൻെറ വലയത്തിൽ കടു
ങ്ങാത്ത നിഷ്പക്ഷവും വിശാലവുമായ നിലപാടായിരിക്കണം
എപ്പോഴും കൈക്കൊള്ളുന്നത്. വിട്ടുവീഴ്ച വേണ്ടടത്തു്
ലോഭം കൂടാതെ വിട്ടുവീഴ്ചകളനുവദിക്കണം. തരം കിട്ടുന്നേ
ടത്തെല്ലാം മതം പൊക്കിപ്പിടിച്ചു് മുതലെടുക്കുന്ന പഴക്കിക്കെ

ട്ട പതിവ് പാടേ തുടച്ചുനീക്കണം. ഭേദഭാവനയുണ്ടെന്ന ശ ങ്കയ്ക്കു് ഒരിക്കലും ഇടംകൊടുക്കാത്ത അങ്ങിനെയുള്ള തുറന്ന പാതകളിൽ കൂടി നടന്നു ശീലിയ്ക്കാൻ സാധാരണക്കാർക്ക് അ ഭ്യസ്തവിദ്യരുടെ സമനിലയിലുള്ള നടപടിയായിരിക്കണം പ്ര ചോദനം നല്കുന്നത്. ഒരിക്കൽ അഴിച്ചുവിടപ്പെട്ട മതവിദ്വേ ഷപ്പിശാചിനെ വീണ്ടും പിടിച്ച് അടക്കംകൊള്ളുവാൻ അളവ റ്റ ക്ലേശങ്ങൾ അനുഭവിക്കേണ്ടിവരുമെന്നു എല്ലാമതസ്ഥരും ഓർക്കേണ്ടതാണ്. ദുസ്സഹമായ അനേകം യാതനകൾക്ക് ശേഷവും പ്രാണൻ ബലിയർപ്പിക്കാൻ കൂടി തയ്യാറായ നി സ്വാത്ഥികളുടെ ഭഗീരഥപ്രയത്നങ്ങൾകൊണ്ടു മാത്രമേ അ ത് സാധിക്കുകയുള്ളുവെന്നു പല സ്ഥലത്തേയും ദാരുണസംഭ വങ്ങൾ നമുക്ക് കാട്ടിത്തന്നിട്ടുണ്ട്. സ്വാതന്ത്ര്യലബ്ധിക്കട്ട ത്ത മുമ്പും പിമ്പും ബങ്കാൾ, ബീഹാർ, പഞ്ചാബ്, ഡെൽഹി ഇവിടങ്ങളിൽ പൊട്ടിത്തെറിച്ച ഭയങ്കര ലഹളകളും കത്തി ക്കാളിയ മതഭ്രാന്തിന്റെ പൈശാചികമായ ക്രൂരതയും നിറ ഞ്ഞ കണ്ണുകളോടു കൂടിയല്ലാതെ ഇന്നും ലക്ഷോപലക്ഷം ഹി ന്ദുക്കൾക്കും സിക്കുകാർക്കും മുസ്ലിമിങ്ങൾക്കും ഓർക്കാൻ കഴിയു കയില്ല. അന്നത്തെ അത്യാഹിതങ്ങൾ കണ്ടും കേട്ടും പരമ ദുഃഖത്തിലാണ്ട മഹാത്മാഗാന്ധി സമാധാനം വീണ്ടെടുക്കാൻ വേണ്ടി തന്റെ എഴുപത്തിയൊമ്പതാമത്തെ വയസ്സിൽ മരണംവരേയുള്ള നിരാഹാരവ്രതത്തിൽ പ്രവേശിച്ചതും ലോ കമാസകലം സന്തപ്തമായതും ചരിത്രപ്രസിദ്ധമായ സംഭവ മാണല്ലോ. മതഭ്രാന്തിന്നു കുപ്രസിദ്ധി നേടിയ നവഖാലി ജില്ല യിലെ ഒരു ഗ്രാമത്തിൽ ഗാന്ധിജിയുടെ ശിഷ്യ കുമാരി അം തുൾസലാം എന്ന മുസ്ലിം യുവതി ഏകാകിനിയായി ചെന്ന്

സാമുദായികമൈത്രി പുനഃസ്ഥാപിക്കാൻ ജീവത്യാഗത്തിനൊരുങ്ങി ഇരുപത്തിയഞ്ചു ദിവസത്തോളം നിരാഹാരവ്രതമനുഷ്ഠിച്ച് ക്രൂരന്മാരിലും വെച്ച് ക്രൂരന്മാരായിരുന്നവരുടെ കരളലിയിപ്പിച്ച കഥയും എന്നും മറക്കാനാവാത്തതാണല്ലൊ. സ്വാതന്ത്ര്യത്തിന്ന് മുമ്പ് സാമുദായികമൈത്രി അത്യന്താപേക്ഷിതമായി കരുതിയിരുന്നുവെങ്കിൽ ഇന്ന് പലദിക്കിലും കണ്ടുവരുന്ന ശീതസമരത്തിൻെറ ആവിർഭാവത്തിനുശേഷം, അതിൻെറ പ്രാധാന്യം പതിന്മടങ്ങ് പെരുകിട്ടുണ്ടെന്നു വേണം പറയാൻ. ശീതസമരത്തിൻെറ ചടങ്ങുകളിൽ സർവ്വസാധാരണമായ ഒന്നാണ് അനിഷ്ടരാജ്യത്തിൻെറ ആഭ്യന്തരകാര്യങ്ങളിൽ കൈകടത്തി പ്രജകളുടെയിടയിൽ പിളർപ്പുണ്ടാക്കി രാജ്യത്തിൻെറ ഭദ്രതയ്ക്ക് തുരങ്കംവെയ്ക്കുകയെന്നത്. അമ്മാതിരി കൈകടത്തൽ പല രൂപവും പല മാർഗ്ഗവും കൈക്കൊണ്ടെന്നുവരാം. എന്നാൽ അനേകം മതങ്ങളും പ്രചാരത്തിലുള്ള നമ്മുടേതുപോലെയുള്ള ഒരു നാട്ടിൽ ഛിദ്രവാസനയ്ക്ക് എളുപ്പത്തിൽ മൂർച്ചകൂട്ടുന്ന മതദ്വേഷം കുത്തിയിളക്കി ഭിന്നിപ്പുണ്ടാക്കാനായിരിക്കും അധികംപക്ഷവും പരിശ്രമം നടക്കുക. അതുകൊണ്ട് എല്ലാ മതസ്ഥരും തമ്മിൽ സുദൃഢമായ മൈത്രി പുലർത്തിക്കൊണ്ടുപോരാൻ മുമ്പേത്തേക്കാളും ഊർജ്ജിതമായ രീതിയിൽ മുൻകരുതലുകളെടുക്കേണ്ടിയിരിക്കുന്നു. പഠിപ്പുള്ള പൌരന്മാരെല്ലാം പഠിപ്പു കുറഞ്ഞ സ്വന്തം മതസ്ഥരുമായിടപഴകി അവരേവരും പുറമെനിന്നുള്ള ഏഷണിക്കോ ഭീഷണിക്കോ വഴങ്ങാതെ മററു സമുദായങ്ങളോട് സൌഹാർദ്ദമായി പെരുമാറിക്കൊണ്ടിരിക്കാൻ അവരെ അടിക്കടി പ്രേരിപ്പിക്കണം. എന്നിട്ടും, നണ

പറഞ്ഞു പരത്തുന്നവരുടെ വലയിൽ പെട്ട് വല്ലവരും തങ്ങളുയർത്തി സമാധാന ഭംഗത്തിന്നൊരുമ്പെടുകയാണെങ്കിൽ ഉടനെ അവർ മററു സമുദായങ്ങളുടെ പ്രതിനിധികളോടൊപ്പം കക്ഷികളെ സമീപിച്ച് തർക്കങ്ങൾ പറഞ്ഞു തീർത്ത് അവരെ ഇണക്കി സമാധാനം പാലിക്കാൻ എല്ലാ കഴിവുകളും വിനിയോഗിക്കണം.

ഐക്യവും സമാധാനവും ഏതു രാജ്യത്തിൻേറയുമെന്നപോലെ മുഴുവൻ ലോകത്തിൻേറ പുരോഗമനത്തിന്നു ഒഴിച്ചുകൂടാത്തതാകുന്നു. അനേകം നൂററാണ്ടുകളുടെ പഴക്കമുള്ളതാണ് 'ലോകാസ്സമസ്താഃ സുഖിനോ ഭവന്തു' (സർവ്വലോകങ്ങൾക്കും സുഖം കൈവരുമാറാകട്ടെ) എന്ന ഹിന്ദുക്കളുടെ എല്ലാ പൂജകളുടേയുമന്ത്യത്തിലുള്ള പ്രാർത്ഥന. ലോകത്തിലെ സർവ്വരാജ്യങ്ങൾക്കും സർവ്വജനങ്ങൾക്കും ക്ഷേമമുണ്ടായാൽ മാത്രമേ ഓരോ രാജ്യത്തിൻേറയും വ്യക്തിയുടേയും ക്ഷേമത്തിന്നു യാഥാർത്ഥ്യവും പൂർത്തിയും കൈവരുകയുള്ളൂ എന്ന വിശിഷ്ടതത്വമാണ് ഈ പ്രാർത്ഥനയുടെ കാതൽ. രണ്ടാം മഹായുദ്ധത്തിലെ ഭയാനകമായ അനുഭവങ്ങൾക്കു ശേഷം ലോകം ഈ തത്വത്തിൻേറ വിശ്വോത്തരമഹത്വം അറിഞ്ഞഭിവന്ദിക്കാനും അതനുസരിച്ചു ലോകക്ഷേമപരമായ ചില പ്രവർത്തനങ്ങൾ നടപ്പിൽ വരുത്താനും തുടങ്ങിട്ടുണ്ട്. ലോകാരോഗ്യസംഘടന മുതലായ സംഘടനകളും പിന്നണി രാജ്യങ്ങളുടെ ഉന്നമനത്തിന്നു വേണ്ടി വികസിതരാജ്യങ്ങളുടെ വക സഹായസഹകരണപദ്ധതികളും അതിൽ പെട്ടതാണ്. കടുത്തദേശിയതത്വത്തിൽ നിന്നു വിശാലമായ അന്താരാഷ്ട്രിയതത്വത്തിലേക്കുയന്ന ഈ പരിഷ്കൃത മനോഭാവം തടസ്സമില്ലാം.

തെ സമ്പൂർണ്ണമായി വികസിക്കണമെങ്കിൽ ലോകമൊട്ടുക്കും ശാന്തിയും സമാധാനവും പരിലസിച്ചു കൊണ്ടിരിക്കണം. ഓരോ രാജ്യത്തിൻേറയും ഭദ്രത സുശക്തമായിരുന്നാൽ മാത്രമേ അത് സാദ്ധ്യമാകുകയുള്ളു. തൻെറ നാടിൻെറ രക്ഷയ്ക്കു വേണ്ടി പാടുപെടുന്ന പൌരൻ ഭൂഗോള സമാധാനത്തിന്നു വേണ്ടിയാണ് പ്രയത്നിക്കുന്നത്.

ഇതു സംബന്ധിച്ചു ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്ത മറെറാരതി പ്രധാനമായ വസ്തുതയാണ് പണ്ടുകാലത്തെ യുദ്ധവും ഇന്നത്തെ യുദ്ധവും തമ്മിൽ തരിമണലും പെരുമലയും തമ്മിലെന്നോണമുള്ള അന്തരവും ഇന്നു യുദ്ധത്തിലിറങ്ങുന്നവരേവർക്കും സംഭവിച്ചേക്കാവുന്ന അതിരററ നാശവും. പണ്ടു ആയുധങ്ങളുടെ നശീകരണ ശക്തി വളരെ പരിമിതമായ തോതിലായിരുന്നു. എന്നാൽ ഇന്ന് ജീവജാലമാകെ നാമാവശേഷമാകത്തക്ക തരത്തിലുള്ളവയാണ് ചില വൻകിട ശക്തികൾ കിണഞ്ഞധ്വാനിച്ചു കരസ്ഥമാക്കിയ മാരകാസ്ത്രങ്ങൾ. ഏതു ചില്ലറ സംഘട്ടനവും ഇന്നു ഒരാഗോളയുദ്ധമായി കലാശിച്ചേക്കാമെന്ന ഭീതി അസ്ഥാനത്തിലല്ലതാനും. ആ സ്ഥിതിയ്ക്ക്, വല്ല രണ്ടു രാജ്യങ്ങളും തമ്മിലുണ്ടായേക്കാവുന്ന ഏററുമുട്ടൽ, തുടക്കത്തിൽ ചെറുതോതിലായിരിക്കാമെങ്കിലും വേഗത്തിൽ വലുതായി, മററു ശക്തികളെ അതിലേക്കു വലിച്ചിഴച്ച്, കണക്കില്ലാത്ത ആപത്തുകൾ വരുത്തിവെച്ച്, ഒടുവിൽ രണ്ടു രാജ്യങ്ങളുടേയും സ്വാതന്ത്ര്യം നശിപ്പിച്ചേക്കാനാണിടയുള്ളത്. വേണ്ടുമാത്ര സ്വരക്ഷച്ചുയില്ലാത്ത ഇരു രാജ്യങ്ങളിലെ പൌരന്മാർ അവരവരുടെ നാട്ടിൽ അക്രമവാസന തടഞ്ഞ് പരക്കെ സൌഹാർദ്ദം പുല

ത്താൻ പരിശ്രമിക്കുന്നതോടൊപ്പം അന്യരാജ്യത്തിൽ മതപരമായും മററും അവർക്കുണ്ടായേക്കാവുന്ന സ്വാധീനശക്തി, രാജ്യങ്ങൾ തമ്മിൽ സമാധാനം പുലർത്താനുപയോഗിക്കുന്നതിലും ഒട്ടും അമാന്തിക്കരുത്. സ്വന്തം നാട്ടിന്റെ ഭദ്രത സുസ്ഥിരമാക്കുന്നതു തന്നെ ലോകത്തിന്റെ ഇന്നത്തെ അടിയന്തരാവശ്യമായ സമാധാനപാലനത്തിന്നു അത്യന്തം സഹായകമാകും മതഭേദം വിലങ്ങടിക്കാനനുവദിക്കാതെ എല്ലാ പൌരന്മാരുമൊത്തൊരുമിച്ചു എന്തു യാതനകൾ സഹിച്ചും ഊനം തട്ടാതെ നിലനിർത്തേണ്ടതാണ് സ്വാതന്ത്ര്യസൌധത്തിന്റെ തറക്കല്ലായ സ്വദേശരക്ഷ.




ശുഭം.

# കുറിപ്പുകൾ.

1) ഷാജിയെ ഒരു വിരുന്നിന് ക്ഷണിച്ചുവരുത്തി തടവുകാരനാക്കിയെന്നാണ് ഒരു ചരിത്രകാരൻ പറയുന്നത്. "ബിജാപ്പൂരിലേക്ക് കൊണ്ടുചെന്നപ്പോൾ സുൽത്താൻ ആയാൾക്ക് വേണ്ടിയുണ്ടാക്കിയ വളരെ ഇടുങ്ങിയ ഒരു മുറിയിൽ ആയാളെ ഇരുത്താൻ കല്പിച്ചു. ഒരാൾക്കിരിക്കാൻ മാത്രമേ അതിൽ സ്ഥലമുണ്ടായിരുന്നുള്ളൂ. ശിവാജി പിടിച്ചടക്കിയ പ്രദേശങ്ങളും കോട്ടകളും വിട്ടുകൊടുക്കാഞ്ഞാൽ മുറിയുടെ വാതിൽ ചുമര് കെട്ടിമുട്ടിക്കുമെന്ന് സുൽത്താൻ ഷാജിയെ ഭീഷണിപ്പെടുത്തി. അച്ഛൻെറ എഴുത്ത് കിട്ടിയ ഉടനെ ശിവാജി ഡെക്കാൻ സുബേദാരും ചക്രവർത്തി ഷാജഹാൻെറ പുത്രനുമായ മുറാദ്‌രാജകുമാരനെ സമീപിച്ചു. ബിജാപ്പൂരും ഗോൽക്കൊണ്ടയും കരസ്ഥമാക്കണമെന്ന ഷാജഹാൻെറ ചിരാഭിലാഷം ശിവാജി അറിഞ്ഞിരുന്നു. പണ്ട് ഡെക്കാൻ സുബേദാരായിരുന്ന കാലത്ത് പല യുദ്ധങ്ങളിലും ഷാജിയുടെ ബലവീര്യങ്ങൾ നേരിട്ട് കണ്ടറിഞ്ഞ ഷാജഹാൻ, ഷാജിയെ തൻെറ ഭാഗത്ത് കിട്ടിയാൽ പരമസന്തുഷ്ടനാകുമെന്നതായി

രുന്നു ശിവാജിക്കറിവുണ്ടായിരുന്ന മറ്റൊരു സംഗതി. അഹമ്മദ്നഗർ സുൽത്താന് വേണ്ടി മുമ്പ് തന്റെ അച്ഛൻ മുഗളുക്കെതിരായി ചെയ്ത സാഹസമെല്ലാം മറന്ന്, അച്ഛനെ പെട്ടെന്ന് കാരാഗൃഹത്തിൽനിന്ന് വിടുവിച്ചാൽ ചക്രവർത്തിയുടെ ആഗ്രഹം സഫലമാക്കാൻ വേണ്ട പ്രയത്നങ്ങളെല്ലാം താൻ ചെയ്യാൻ തയ്യാറാണെന്ന് ശിവാജി രാജകുമാരൻ മുഖേന ഷാജഹാനെ അറിയിച്ചു. ശിവാജിയെക്കുറിച്ച് അത്ഭുതാവഹമായ പല കഥകളും കേട്ടിരുന്ന ഷാജഹാൻ അദ്ദേഹത്തിന്റെ സഖ്യം സ്വീകരിക്കുകയും ഷാജിയെ തൽക്ഷണം മോചിപ്പിക്കണമെന്ന് ബിജാപ്പൂര് സുൽത്താന് നിർദ്ദേശമയക്കുകയും ചെയ്തു. സുൽത്താനും ചക്രവർത്തിയും തമ്മിൽ ഒരു സന്ധിയുണ്ടായിട്ട് കുറച്ച് കാലമേ ആയിരുന്നുള്ളൂ. ചക്രവർത്തിയുടെ നിർദ്ദേശം നിരസിക്കാൻ സുൽത്താന് ധൈര്യമുണ്ടായില്ല. ഷാജി വേഗത്തിൽ വിമുക്തനായി

2) ഇരുപത് കൊല്ലം മുമ്പ്, ക്രി. പി. 1639–ൽ, ബിജാപ്പൂര് സേനാനികളായ രണ്ടുള്ളാഖാനും ശിവാജിയുടെ പിതാവ് ഷാജിയും ബങ്കളൂർ നഗരം പിടിക്കാനുദ്ദേശിച്ച് യുദ്ധത്തിന്ന് പുറപ്പെട്ടപ്പോൾ മാർഗ്ഗമദ്ധ്യേയുള്ള ശിരാ എന്ന കോട്ട കൈവശപ്പെടുത്താൻവേണ്ടി അവർ അഫ്സൽഖാനെ മുൻകൂട്ടി അയച്ചു. കോട്ടയുടെ അധിപനായ കസ്തൂരിരംഗനായക്കൻ കുറെനേരം യുദ്ധംചെയ്തശേഷം അഫ്സൽഖാന്റെ വാക്ക് വിശ്വസിച്ച് കീഴടങ്ങാമെന്നു സമ്മതിച്ചു. ആയാളുടെ സ്വാതന്ത്ര്യത്തിനോ ജീവനോ യാതൊരു ഹാനിയും വരാതെ രക്ഷിക്കുമെന്ന് അഫ്സൽഖാൻ സത്യംചെയ്തുകൊടുത്തു. അത് വിശ്വസിച്ച് നായക്കൻ യുദ്ധത്തിൽനിന്ന് വി

രമിക്കുകയും അഫ്സൽഖാൻെറ കൂടാരത്തിൽ ചെല്ലുകയും ചെയ്തു. ആയാളെ കണ്ട ഉടനെ ഖാൻ ആയാളെ നിർദ്ദയം വെട്ടിക്കൊന്നു! കനകഗിരി കോട്ടയുടെ മുമ്പിൽവെച്ചായിരുന്നു അഫ്സൽഖാൻ മറെറാരു മഹാ വഞ്ചനചെയ്തതു്. ആ കോട്ട നിരോധിക്കാൻ ഷാജിയുടെ സീമന്തപുത്രനും ശിവാജിയുടെ ജ്യേഷ്ഠസഹോദരനുമായ സംഭാജിയെ ബിജാപ്പൂര് സർക്കാർ നിയോഗിച്ചു. ആയാളുടെ പിന്തുണയായി അഫ്സൽഖാനെ അയച്ചപ്പോൾ അഫ്സൽഖാൻ രഹസ്യമായി ശത്രുപക്ഷത്തിൽ ചായുകയും പാളയഗാർ അപ്പാഖാന്ന് ഒററ്നിന്ന് സംഭാജിയെ വധിപ്പിക്കുകയും ചെയ്തു.

3) അഫ്സൽഖാൻെറ അമ്മ ബിജാപ്പൂര് അരമനയിലെ അരിവെപ്പുകാരികളിൽ ഒരുവളായിരുന്നു. ആ വഴി അഫ്സൽഖാൻ പാചകവേലയിൽ പരിശീലനം കഴിച്ചു ഒരന്നശാലയിൽ പാചകനായി. പിന്നെ കുറെ കഴിഞ്ഞപ്പോൾ സൈന്യത്തിൽ ചേന്നു.

4) അഫ്സൽഖാന് അറുപത്തിമൂന്ന് ഭാര്യമാരുണ്ടായിരുന്നുവെന്നും ശിവാജിയുമായി നടക്കാൻ പോകുന്ന യുദ്ധത്തിൽ താൻ മൃതിയടഞ്ഞാൽ അവർ അന്യരുമായി രമിക്കാതിരിക്കണമെന്നുദ്ദേശിച്ചു ബിജാപ്പൂരിൻെറ ഉപനഗരമായ അഫ്സൽപുരത്തിലെ തൻെറ പ്രാസാദത്തിൽ വെച്ചു ആയാൾ അവരെയെല്ലാം നിർദ്ദയം നിഗ്രഹിച്ചുവെന്നും അവരുടേതെന്നു പറയുന്ന ചില ശവകുടീരങ്ങൾ നാമാവശേഷമായിപ്പോയ ആ ഗ്രാമത്തിൽ ഇപ്പോഴുമുണ്ടെന്നും മാർഷൽ എന്ന ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്നു.

5) യുദ്ധയാത്രയിൽ അഫ്സൽഖാൻ തുൽജാപുരത്തിലെ സുപ്രസിദ്ധമായ ഭവാനിക്ഷേത്രം കൈയേറി. അവിടെ വെച്ചു പശുവെ അറക്കുകയും ദേവിയുടെ ശിലാവിഗ്രഹം പുഴക്കിയെടുത്ത് അടിച്ചുടച്ചു ചൂർണ്ണമാക്കുകയും ചെയ്തു. പിന്നെ കൈയേറിയത് 'ഭൂവൈകുണ്ഠം' എന്ന് വിളിച്ചു വരുന്ന പണ്ഡരിപുരം മഹാക്ഷേത്രമായിരുന്നു. അവിടെ നൂററാണ്ടുകളായി ഭക്തകോടികൾ ആരാധിച്ചുവന്ന വിത്തോബാ (ശ്രീകൃഷ്ണ)ബിംബം നശിപ്പിച്ചു. ഷിങ്നാപുരത്തിലെത്തിയപ്പോൾ അവിടത്തെ ശംഭുമഹാദേവക്ഷേത്രത്തിൽ പ്രവേശിച്ച് ക്ഷേത്രം മലിനമാക്കി.



മുമ്പത്തെ സുൽത്താൻ മുഹമ്മദ് ആദിൽഷാ പല ഹിന്ദുപ്രജകളേയും ഹിംസിച്ച് മതം മാററിയിരുന്നു. അവരിൽ ഒരാളായിരുന്നു ബാജാജി നിംബാൽക്കർ എന്ന മരാഠാപ്രഭു. സുൽത്താൻെറ മരണശേഷം ആയാൾ ശിവാജിയുടേയും അമ്മറാണി ജിജാബായിയുടേയും നിർബ്ബന്ധത്താൽ പ്രായശ്ചിത്തം ചെയ്ത് രണ്ടാമതും ഹിന്ദുമതം സ്വീകരിച്ചു. അത് ഇസ്ലാമിനെ നിന്ദിച്ചതാണെന്നും ആ കുററത്തിന് നിംബാൽക്കർ വധാർഹനാണെന്നും വിധികല്പിച്ച മതോന്മത്തനായ അഫ്സൽഖാൻ തൻെറ യാത്രയിൽ ആയാളുടെ പിന്നാലെ കൂടി. നിംബാൽക്കർക്ക് രക്ഷപ്പെടാൻ സാധിച്ചില്ല. ഖാൻ ആയാളെ പിടികൂടി നിർദ്ദയം ഹനിച്ചു.

(6) ഒരു രാഷ്ട്രീയ പ്രഖ്യാപനമായി കരുതാവുന്ന രീതിയിൽ 'സ്വരാജ്യം' എന്ന പദം ഭാരതീയരുടെയിടയിൽ ശിവാജിയാണ് ഒന്നാമതായി ഉപയോഗിച്ചത്. തൻെറ അനന്തരവികളിൽ ഒരു ഇടപ്രഭുവായിരുന്ന ദാദാജിനരസ്സിന്ന് ശി

വാജി 16—5—1645ൽ അയച്ച ഒരു സന്ദേശത്തിലാണ് ആ വാക്ക് പ്രത്യക്ഷപ്പെടുന്നത്. ദാദാജിക്ക് സുൽത്താൻ മുഹമ്മദ് ആദിൽഷാ ഒരു കൎശനമായ കല്പന അയച്ചു. ശിവാജിയുമായുള്ള കൂട്ടുകെട്ട് ഉടനെ ഉപേക്ഷിച്ചിട്ട് ബിജാപ്പൂരുദ്യോഗസ്ഥന്മാൎക്ക് കീഴടങ്ങാതിരുന്നാൽ ആയാളും മരണശിക്ഷക്കൎഹനാകുമെന്ന താക്കീതായിരുന്നു അത്. എന്ത് മറുപടിയാണയക്കേണ്ടതെന്നന്വേഷിച്ചുകൊണ്ട് ആയാളും അത് ശിവാജിക്കയച്ചുകൊടുത്തു. ദാദാജിയുടെ ദേശത്തിന്നാധീശനായ രായരീശ്വരനെന്ന ദേവന്റെ ആയുധങ്ങളാണ് താനും ദാദാജിയുമെന്നും 'ഹിന്ദവി—സ്വരാജ്യം' സ്ഥാപിക്കുവാൻ വേണ്ടുന്നത്ര ശക്തി ആ ദേവൻ പ്രദാനം ചെയ്യുമെന്നും യാതൊന്നും ഭയപ്പെടേണ്ടതില്ലെന്നുമായിരുന്നു ശിവാജിയുടെ മറുപടി.

(7) മദിരാശിയിൽവെച്ച് 1928ൽ നടന്ന ശിവാജി ജന്മദിനാഘോഷത്തിൽ സേർ യദുനാഥ് സൎക്കാർ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ശിവാജി എല്ലാ പ്രജകൾക്കും ഒരുപോലെ ജാതിമതഭേദമെന്യേ സമത്വവും സ്വാതന്ത്ര്യവും തുല്യാവകാശവും അനുവദിച്ചു കൊടുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നുവെന്ന് പ്രസ്താവിച്ചു. താണജാതിയോ അന്യമതമോ ഉദ്യോഗലബ്ധിക്ക് തടസ്സമായിരുന്നില്ല. മാഹർ എന്നും മാങ് എന്നും പറയുന്ന അധഃകൃതവൎഗ്ഗക്കാരിൽ അനേകം പേർ ശിവാജിയുടെ മലങ്കോട്ടകൾ കാത്തുരക്ഷിക്കുന്ന പടയാളികളായിരുന്നു. കോളി, രമോഷി എന്ന പിന്നണി സമുദായക്കാർ സൈന്യത്തിൽ ചേൎന്ന് നാനാദേശങ്ങളിലും യുദ്ധത്തിൽ പങ്കെടുത്തു. ജീവമഹല്യ എന്ന ശിവാജിയുടെ

പ്രസിദ്ധയോദ്ധാവ് ജാതിയിൽ അമ്പട്ടനായിരുന്നു. ശിവാജിയുടെ കരസൈന്യത്തിലെന്നപോലെ കടൽ സൈന്യത്തിലും മുസൽമാന്മാരും ഹിന്ദുസമുദായത്തിലെ വിവിധവർഗ്ഗക്കാരും ഉദ്യോഗം വഹിച്ചു. ഭരണപരമായ തസ്തികകളിലും ജാതിമതവ്യത്യാസം വിഗണിച്ചാണ് ശിവാജി ഉദ്യോഗസ്ഥന്മാരെ നിയമിച്ചിരുന്നത്. പിന്നീട് 'പേഷ്‌വാ ഭരണകാലത്ത് തുടങ്ങിയതും രാജ്യനാശത്തിന്ന് വഴിതെളിയിച്ചതുമായ ബ്രാഹ്മണരുടെ ഉദ്യോഗകുത്തക ശിവാജിയുടെ ഭരണകൂടത്തിൽ കേവലമുണ്ടായിരുന്നില്ലെ'ന്ന് പ്രിൻസിപ്പാൾ റോളിൻസൺ ആയാളുടെ 'മരാഠാ ശിവാജി' എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ശിവാജിയുടെ രാജകീയമുദ്രയിൽ കൊത്തിയ സംസ്കൃതശ്ലോകത്തിലെ 'മുദ്രാഭദ്രായ രാജതെ' എന്ന വാക്യം സൂചിപ്പിക്കുന്നത്പോലെ പൊതുജനക്ഷേമം അടിസ്ഥാനപ്പെടുത്തിയായിരുന്നു അദ്ദേഹം ഭരണം നിയന്ത്രിച്ചത്. ശിവാജിയുടെ സ്വരാജ്യത്തിൽ എല്ലാ ജനങ്ങൾക്കും അവരവരുടെ മതാചാരപ്രകാരം സ്വൈരജീവിതം നയിക്കാൻ സർവ്വസൌകര്യങ്ങളും ലഭിച്ചു.

(8) കെൽസിയിലെ ബാവായാക്കൂത്ത് എന്ന അവുളിയയുടെ കുടീരത്തിന്ന് ശിവാജി പതിച്ചുകൊടുത്ത ഭൂസ്വത്ത് ഇപ്പോഴും അതിൻെറ മേൽനോട്ടക്കാരായ മുസൽമാന്മാർ അനുഭവിച്ചുവരുന്നു. റങ്ക്നാ കോട്ടയ്ക്കടുത്ത പട്ഗാം ഗ്രാമത്തിൽ കുടിയിരുന്നു വന്ന മൌനിബാവാ എന്ന അവുളിയയ്ക്കും ശിവാജി സംഭാവനകൾ കൊടുത്തിരുന്നു.

(9) എപ്പോഴും ശിവാജിയുടെ കൂടേയുണ്ടായിരുന്ന അനുചരന്മാരിൽ ഒരാളായ പള്ളിയറ വിചാരിപ്പുകാരൻ മദാ

രിമേഥർ ഒരു മുസ്ലീമായിരുന്നു. പേർഷ്യൻ ഭാഷയിൽ കത്തിടപാടുകൾ നടത്തിവന്ന മുല്ലാ ഹൈദർ എന്ന മുസ്ലീം മുൻഷിയെ ശിവാജി വളരെ സ്നേഹിച്ചു. മുഗൾ സുബേദാരുടെ അടുക്കലേക്ക് ആയാളെ ശിവാജി ഒന്നുരണ്ടു തവണ ദൂതനായയച്ചിട്ടുണ്ട്. ശിവാജി കോടിക്കണക്കായി പണം ചെലവ്ചെയ്ത് വിജയദുർഗ്ഗം, സിന്ധുദുർഗ്ഗം, സുവർണ്ണദുർഗ്ഗം, കൊലാബാ എന്ന സുപ്രസിദ്ധ നാവികകേന്ദ്രങ്ങൾ നിർമ്മിക്കുകയും പോർത്തുഗിസ്കാരോട് കിടപിടിക്കത്തക്കവണ്ണം സർവ്വ സാമഗ്രികളോടുകൂടി ഒരു കടൽ സൈന്യം സൃഷ്ടിക്കുകയും ചെയ്തപ്പോൾ അതിലെ പ്രധാന ഉദ്യോഗസ്ഥന്മാരായി അധികം മുസൽമാന്മാരെയായിരുന്നു നിയമിച്ചത്. സമുദ്രയാത്ര ചെയ്ത സവർണ്ണരെ ജാതിയിൽനിന്ന് ബഹിഷ്കരിക്കുന്ന ബുദ്ധിശൂന്യമായ സമ്പ്രദായം ശിവാജി നിർത്തൽ ചെയ്തതോടെ മയിനക്ക് ഭണ്ഡാരി മുതലായ പേരുകേട്ട യോദ്ധാക്കൾ നാവികസേനയിൽ പ്രവേശിച്ചുവെങ്കിലും ദൌലത്ത്ഖാൻ, സിദ്ദിമിസ്രി, ഇബ്രാഹിംഖാൻ മുതലായ മുസൽമാന്മാരെയായിരുന്നു ശിവാജി പ്രധാന തുറകളിലേക്ക് തിരഞ്ഞെടുത്തത്. അനേകം മുസൽമാന്മാർ അദ്ദേഹത്തിൻെറ കീഴിൽ ജോലി ചെയ്തിരുന്നുവെന്ന് സൂറത്തിലെ ഇംഗ്ലീഷ് കച്ചവടക്കാർ അവരുടെ ലേഖനങ്ങളിൽ രേഖപ്പെടുത്തിട്ടുണ്ട്.

(10) എട്ടു പേരടങ്ങിയ ഒരു മന്ത്രിസഭ വഴിക്കായിരുന്നു ശിവാജി രാജ്യഭാരം നടത്തിയത്. അവരെ 'അഷ്ടപ്രധാനന്മാർ' എന്നു വിളിച്ചുവന്നു. അവരുടെ സ്ഥാനവും അധികാരവും ഇങ്ങിനെയായിരുന്നു:—

(i) പേഷ്വാ—മുഖ്യപ്രധാനൻ (ii) സർനോബത്ത് സേനാപതി, (iii) മജ്ലുംദാർ, അല്ലെങ്കിൽ അമാത്യൻ—ഓ

രോ കോട്ടയുടേയും ജില്ലയുടേയും പട്ടാളവകുപ്പിൻേറയും വരവ് ചെലവ് കണക്ക് തൻെറ അനേകം കീഴുദ്യോഗസ്ഥന്മാരെക്കൊണ്ട് പരിശോധിപ്പിക്കുന്ന മന്ത്രി, (iv) സചിവൻ–പ്രാദേശിക ഉദ്യോഗസ്ഥന്മാർ, ഭരണകർത്താക്കന്മാർ, സേനാനികൾ ഇവരുമായുള്ള കത്തിടപാടുകൾ സചിവൻെറ മേൽനോട്ടത്തിലായിരുന്നു നടന്നിരുന്നത്. ആവശ്യമുള്ളപ്പോൾ ആയാൾ കീഴുദ്യോഗസ്ഥന്മാരെ ജില്ലകളിലേയ്ക്കു് പരിശോധനക്കയച്ചു. (v) വാക്ക്നവീസ്—ഈയാൾ രാജാവിൻെറ സ്വകാര്യ എഴുത്തുകുത്തുകൾ സൂക്ഷിച്ചു. സർവ്വാധിപതിയുടെ നിലയിൽ കൊട്ടാരം സിൽബന്തികൾ, അംഗരക്ഷാസൈന്യം, കലവറ, ഭണ്ഡാരം, നാണ്യനിർമ്മാണശാല, മരുന്നറ, ആയുധശാല, ലായം മുതലായവയും ഈയാളുടെ വരുതിയിൽ പെട്ടവയായിരുന്നു, (vi) സുമന്ത്, അല്ലെങ്കിൽ ദബീർ - അന്യരാഷ്ട്രങ്ങളുമായുള്ള ബന്ധനിയന്ത്രണം, (vii) ന്യായശാസ്ത്രി, അല്ലെങ്കിൽ പണ്ഡിതറാവു—പണ്ടാരം വക ഉത്സവങ്ങൾ, വ്രതാനുഷ്ഠാനങ്ങൾ, ദാനങ്ങൾ, സന്മാർഗ്ഗപരമായ നിബന്ധനകൾ, ഇവയുടെ മേൽനോട്ടം (viii) ന്യായാധീശ്—മുഖ്യവ്യവഹാരങ്ങളിൽ തീർപ്പ് കല്പിക്കൽ, പഞ്ചായത്തുകളുടേയും ന്യായാധിപന്മാരുടേയും തീർപ്പിന്മേൽ ഉപരിവിധി കല്പിക്കൽ. ശമ്പളം വിതരണം ചെയ്യാൻ സബ്നീസ് എന്നൊരാളും ഈ എട്ട് പേർക്ക് പുറമെ ഉണ്ടായിരുന്നു.

ഈ സംഭവത്തിൻെറ പത്ത്കൊല്ലം മുമ്പ്തന്നെ പേഷ്വാ മുതലായ ചില മന്ത്രിമാരെ ശിവാജി നിയമിച്ചു. ക്രമേണ അവരുടെ സംഖ്യ വർദ്ധിപ്പിച്ച് എട്ടുമന്ത്രിമാരാക്കി ന്യായശാസ്ത്രി, ന്യായാധീശ് എന്നിവരൊഴികെ എല്ലാ മ

ന്ത്രിമാർക്കും യുദ്ധത്തിൽ പങ്കെടുക്കേണ്ടുന്ന ബാദ്ധ്യതയുണ്ടായിരുന്നു. മന്ത്രിമാർക്ക് ശമ്പളത്തിന്ന് പകരം ഗ്രാമങ്ങൾ ജാഗിറായി പതിച്ചുകൊടുക്കുന്ന മുസ്ലിം രാജാക്കന്മാരുടെ സമ്പ്രദായം ശിവാജി സ്വീകരിച്ചില്ല. അഷ്ടപ്രധാനന്മാരുൾപ്പെടെ തൻെറ കീഴിലുള്ള എല്ലാ ഉദ്യോഗസ്ഥന്മാർക്കും ശിവാജി അവരുടെ അന്തസ്സിനനുസരിച്ച് ലോഭമില്ലാതെ ശമ്പളം കൊടുത്തുവന്നു. പേഷ്വയ്ക്ക് പതിനയ്യായിരവും മജുംദാർക്ക് പന്തീരായിരവും ബാക്കി ഓരോ മന്ത്രിക്ക് പതിനായിരവും 'ഹൺ' ആയിരുന്നു പ്രതിവർഷം ശമ്പളം.

(11) ഇബ്രാഹിം ആദിൽഷാ സുൽത്താനെ അദ്ദേഹത്തിൻെറ ഹിന്ദുപ്രജകൾ ഒരു രാജർഷിയായി പരിഗണിക്കുകയും 'ജഗത് ഗുരു' എന്ന് വിളിച്ചുവരുകയും ചെയ്തു. അത്രത്തോളമുണ്ടായിരുന്നു അവർക്ക് അദ്ദേഹത്തോട് ഭക്തിയും വിശ്വാസവും ബഹുമാനവും.

(12) ഇബ്രാഹിം ആദിൽഷാ ഹിന്ദുക്കളെ എത്രത്തോളം സ്നേഹിച്ചുവോ, അത്രത്തോളം അദ്ദേഹത്തിൻെറ മകനും പിൻഗാമിയുമായ മുഹമ്മദ് ആദിൽഷാ (1627_56) അവരെ ദ്വേഷിച്ചു. മന്ത്രി മുസ്തഫാഖാൻെറ സഹായത്തോടുകൂടി ഹിന്ദുക്കൾക്ക് വിരോധമായി പല നിയമങ്ങളും ആയാൾ നടപ്പിൽവരുത്തി. ഹിന്ദു പ്രജകളെ ബലാൽക്കാരമായി ഇസ്ലാംമതത്തിൽ ചേർത്തു. ദില്ലി ചക്രവർത്തിയുടെ പുത്രനായ ഔറങ്ഗസേബ് ഗുജറാത്തിലെ സുബേദാരായിരുന്നപ്പോൾ 1644ൽ അഹമ്മദാബാദിലെ ചിന്താമണിക്ഷേത്രം കൈയേറുകയും ക്ഷേത്രത്തിൽവെച്ച് പശുവെ അറക്കുകയും ക്ഷേത്രം തട്ടിനീക്കി അതിൻെറ സ്ഥാനത്ത് ഒരു പള്ളിയുണ്ടാക്കുകയും

ചെയ്തു. ഈ നീചകൃത്യം മുഹമ്മദ് ആദിൽഷാ സുൽത്താനെ പരമ സന്തുഷ്ടനാക്കി. ആയാളും അതേമാതിരി ക്ഷേത്രങ്ങൾ നശിപ്പിച്ച് പള്ളികൾ നിർമ്മിക്കുവാൻ തുടങ്ങി. അനേകം ഹിന്ദു ദേവാലയങ്ങളുടെ സ്വത്തുക്കൾ പിടിച്ചടക്കി. ആയാളുടെ അസഹ്യമായ ഹിംസനിമിത്തം 'തൊപ്പിയിടാൻ' നിർബ്ബന്ധിതരായവരിൽ ഒരാളായിരുന്നു ഭോജരാജവംശജനായ ബാജി നിംബാൽക്കർ എന്ന മറാഠാപ്രഭു. ഹിന്ദുപ്രജകളോടുള്ള സുൽത്താൻെറ ക്രൂരമായ പെരുമാററം ചെറുത്തതിനാൽ പ്രസിദ്ധനായ മുരാരിജഗദേവ് എന്ന പ്രധാനമന്ത്രിയുടേയും മററു പലരുടേയും ജീവൻ നഷ്ടപ്പെട്ടു. അഫ്സൽഖാൻെറ ആക്രമണകാലത്ത് പ്രധാനമന്ത്രിയായിരുന്ന ഖാവാസ്ഖാന് അത്രത്തോളം മതോന്മാദമുണ്ടായിരുന്നില്ല. എന്നാലും മുഹമ്മദ് ആദിൽഷാ സുൽത്താൻെറ ഹിംസാത്മകമായ നിയമങ്ങൾ നിലവിൽ നിന്നുപോന്നു.

(13) ആഗ്രയിൽ ശിവാജിയെ ബന്ധനത്തിൽവെച്ച വസതിക്ക് ചുററും അയ്യായിരത്തോളം മുഗൾ പട്ടാളക്കാർ കാവൽ നിന്നിരുന്നു. അവരുടെ സമ്മതം കൂടാതെ ആർക്കും അകത്ത് കടക്കാനോ പുറത്ത് പോകാനോ നിവൃത്തിയുണ്ടായിരുന്നില്ല. ഔറംഗ്സേബിൻെറ പിടിയിൽനിന്ന് ശിവാജി രക്ഷപ്പെടുമെന്ന് ആർക്കും പ്രതീക്ഷിക്കാൻ കഴിയാത്തവിധത്തിൽ അത്ര ഊർജ്ജിതമായിരുന്നു കൊത്ത്വാൾ പോലാദ്ഖാൻെറ നേതൃത്വത്തിലുള്ള ബന്തോവസ്ത്.

കാവൽക്കാരുടെ അകമ്പടിയോടുകൂടി രാജധാനിയുടെ ചുററുപാടും സഞ്ചരിക്കാമെന്ന ചക്രവർത്തിയുടെ സമ്മതം ശിവാജി മുഗൾ പ്രഭുക്കളെ അവരുടെ വസതികളിൽ പോയ

കാണുന്നതിലും അവരുമായി സൌഹാർദ്ദബന്ധം പുലർത്തുന്നതിലും വിനിയോഗിച്ചു. പൊതുവിൽ അവർക്കെല്ലാം അദ്ദേഹത്തോട് ബഹുമാനവും സ്നേഹവുമുണ്ടായി. താൻ സ്വദേശത്തേക്ക് മടങ്ങാനുദ്ദേശിക്കുന്നില്ലെന്നും ചക്രവർത്തിയെ സേവിച്ചുകൊണ്ട് ആഗ്രയിൽതന്നെ കഴിച്ചുകൂട്ടാനാണ് തീർച്ചപ്പെടുത്തിയിരിക്കുന്നതെന്നും അദ്ദേഹം അവരേയും അവർ മൂലമായി ചക്രവർത്തിയേയും ധരിപ്പിച്ചു. പ്രഭുക്കൾക്കെല്ലാവർക്കും ഇടക്കിടെ ധാരാളം വിശേഷപ്പെട്ട പലഹാരങ്ങൾ ശിവാജി തന്റെ വസതിയിൽ നിന്നയച്ചുകൊടുത്തു. ഈരണ്ട് വാഹകന്മാർ കാവടിയായി എടുത്ത ഗംഭീരമായ കൊട്ടകളിലായിരുന്നു പലഹാരങ്ങൾ അയച്ചത്. കാവൽക്കാർ എല്ലാ കൊട്ടകളും നല്ലവണ്ണം പരിശോധിച്ചശേഷമേ പുറത്തേയ്ക്കും വിട്ടുള്ളൂ.

തന്റെ അനുചരന്മാരെ ഡെക്കാനിലേക്ക് തിരിച്ചയക്കാൻ ശിവാജി സമ്മതം ചോദിച്ചത് ഔറംഗ്സേബ് സസന്തോഷം നൽകി. അവർ ഓരോരുത്തരായി ശിവാജിയെ വിട്ടു പിരിഞ്ഞു അവരുടെ സ്ഥാനത്ത് ശിവാജി സ്ഥലത്തെ ഹിന്ദുസ്ഥാനി പൌരന്മാരെ നിയമിച്ചു. ഈ സംഭവം താൻ സ്വദേശത്തേക്ക് മടങ്ങാനുദ്ദേശിക്കുന്നില്ലെന്ന ശിവാജിയുടെ പ്രസ്താവനയിൽ മുഗിളർക്ക് വിശ്വാസം ജനിപ്പിച്ചു. അദ്ദേഹത്തിന്റെ അനുഭാവപൂർണ്ണമായ പെരുമാററത്താലും ഉദാരസംഭാവനകളാലും കാവൽക്കാർക്കും അവരുടെ മേധാവികൾക്കും ശിവാജിയോട് മതിപ്പും തൃപ്തിയുമുണ്ടായി.

മതപരമായ ഒരു വ്രതം സംബന്ധിച്ച ചടങ്ങാണെന്ന് പറഞ്ഞിട്ട് പിന്നെ ശിവാജി വ്യാഴാഴ്ചതോറും ബ്രാഹ്മണർക്കും

വൈരാഗികൾക്കും കൊട്ടകളിൽ പലഹാരമയക്കാൻ തുടങ്ങി. പള്ളികളിലേക്കും പക്കിരികൾക്കും കൂടിയായപ്പോൾ കൊട്ടകളുടെ സംഖ്യവർദ്ധിച്ചു. ക്രമേണ കാവൽക്കാർ എല്ലാ കൊട്ടകളും പരിശോധിക്കുന്ന സമ്പ്രദായമുപേക്ഷിച്ചിട്ട് ആദ്യത്തെ രണ്ടു മൂന്നു മാത്രംനോക്കി തൃപ്തരായി.

കുറച്ച്കഴിഞ്ഞപ്പോൾ ശിവാജി രോഗഗ്രസ്തനായി കിടപ്പിലാണെന്ന് കാവൽക്കാർ കേട്ടു. ആഗ്രയിലെ പല വൈദ്യന്മാരും വന്ന്നോക്കി ചികിത്സവിധിച്ചു. ഹിരോജി എന്ന മരാഠാ ഉദ്യോഗസ്ഥനും പള്ളിയറക്കാരനായ ഒരു മരാഠായുവാവുമായിരുന്നു അവരുടെ അടുക്കലേക്ക് പോയി മരുന്നു വാങ്ങിവന്നത്. രോഗത്തിന്ന് വളരെ ഭേദമുണ്ടെന്ന ആശ്വാസകരമായ വാർത്തകേട്ട ഉടനെ അധികം പലഹാരക്കൊട്ടകൾ പുറത്ത്പോകുന്നത് കാവൽക്കാർ കണ്ടു. പ്രഭുക്കൾക്കും ബ്രാഹ്മണർക്കും പക്കിരികൾക്കും വൈരാഗികൾക്കും പുറമെ വൈദ്യന്മാർക്കും പലഹാരങ്ങൾ അയച്ചുകൊടുത്തു.

മകൻ സംഭാജിയും ഹിരോജിയും പള്ളിയറയുവാവുമൊഴികെ മറ്റെല്ലാ മരാഠരേയും ശിവാജി പറഞ്ഞയച്ചിരുന്നു. ഒരു ദിവസം മധുരയിലെ ബ്രാഹ്മണർക്കും പക്കിരികൾക്കുംവേണ്ടികുറെ പലഹാരക്കൊട്ടകൾ അയക്കണമെന്ന് ശിവാജി ആവശ്യപ്പെട്ടത് കാവൽക്കാർ അറിഞ്ഞു. വൈകുന്നേരം കൊട്ടകൾ നിറച്ചു. കാവൽക്കാർ ഒന്നു രണ്ടു കൊട്ടകൾ പരിശോധിച്ച് എല്ലാം പുറത്തേക്ക്കൊണ്ടുപോകാൻ വാഹകന്മാരെ അനുവദിച്ചപ്രകാരം അവർ എല്ലാം കൊണ്ടുപോയി. കൊട്ടകളിലൊന്നിൽ ശിവാജിയും മറ്റൊന്നിൽ സംഭാജിയും ഒളിച്ചിരുന്നിരുന്നു. മുമ്പ് ദെക്കാനിലേക്കാണെന്ന് പറഞ്ഞ്

ആഗ്ര വിട്ട്പോയിരുന്ന മരാഠാ ഉദ്യോഗസ്ഥന്മാർ നഗരത്തിന് വെളിയിൽ ഒരു മേത്തരം കുതിരയെ നിർത്തിവെച്ചു. ശിവാജി മകനോട്കൂടി അതിന്മേൽ കയറി മററു അനുചരന്മാരെല്ലാം സങ്കേതിച്ചിരുന്ന സ്ഥലത്തേക്ക് വായുവേഗത്തിൽ ഓടിച്ചുപോയി.

ശിവാജി തടവ് ചാടിയ വിവരം പിറേറന്ന് ഉച്ചവരെ ആരും അറിഞ്ഞില്ല. രാത്രി മുഴുവൻ അദ്ദേഹത്തിൻെറ കിടക്കയിൽ ഹിരോജി ശയിച്ചുകൊണ്ടിരുന്നു. ശിവാജിയുടെ മുദ്രമോതിരം ധരിച്ച കൈമാത്രം പുറത്ത് നീട്ടി ദേഹമാസകലം പുതച്ചു മൂടിക്കിടന്നു. പിറേറന്ന് പുലന്ന് കുറെ നേരമായിട്ടും ശിവാജി എഴുന്നേല്ക്കാതിരുന്നപ്പോൾ കാവലുദ്യോഗസ്ഥന്മാർ വാതിലിന്നരുകിലെത്തിനോക്കി. ശിവാജിയാണെന്ന് പ്രത്യക്ഷത്തിൽ തോന്നിയ ഒരാൾ പുതച്ചു മൂടിക്കിടന്നതും പള്ളിയറയുവാവ് അദ്ദേഹത്തിൻെറ കാൽതലോടിക്കൊണ്ടിരുന്നതും അവർ കണ്ടു. യുവാവ് പുറത്തുവന്നിട്ട് തലേന്നരാത്രി മഹാരാജാവിന്ന് ഉഗ്രമായ തലനോവുണ്ടായെന്നും അത് തീരെ സുഖമായിട്ടില്ലെന്നും പറഞ്ഞത് അവർ വിശ്വസിച്ച് പിന്മാറി. പിന്നെ അവർ കണ്ടത് കുറെനേരം കഴിഞ്ഞ് ഹിരോജിയും യുവാവുംകൂടി പുറത്തേക്ക് പോകുന്നതായിരുന്നു. വൈദ്യരെക്കണ്ട് മരുന്നുവാങ്ങാനാണ് അവർ പോകുന്നതെന്ന് പറഞ്ഞതുകൊണ്ട് കാവൽക്കാർ അവരെ പുറത്തേക്കുവിട്ടു. മഹാരാജാവ് ഉറങ്ങുകയാണെന്നും ശബ്ദമുണ്ടാക്കരുതെന്നും അവർ പറഞ്ഞതിനാൽ കാവല്ക്കാർ ദൂരേ മാറിനിന്നു. ഉച്ചയായിട്ടും ഹിരോജിയും യുവാവും തിരിച്ചെത്തിയില്ല. ഉള്ളിൽനിന്ന് ശബ്ദമൊന്നും കേട്ടതുമില്ല. കാവ

ക്ലാർ വാതുക്കൽ ചെന്നുനോക്കി. കിടക്കയിൽ ആരേയും കണ്ടില്ല. ഹിന്ദുസ്ഥാനി പരിചാരകന്മാരെ കണ്ടന്വേഷിച്ചതിൽ ശിവാജിയെപ്പററി അവക്കൊരറിവുമില്ലെന്ന് മനസ്സിലായി. ശിവാജിയേയും സംഭാജിയേയും കാണാനില്ലെന്നറിഞ്ഞ പോലാദ്ഖാൻ ഭയംകൊണ്ട് നടുങ്ങി. പട്ടാളക്കാർ പല ദിക്കിലും തിരഞ്ഞു. ഒരു വിവരവും കിട്ടിയില്ല. ഒടുവിൽ പോലാദ്ഖാൻ വേപഥുഗാത്രനായി ചക്രവത്തിയെ മുഖം കാണിച്ച് സംഗതി അറിയിച്ചു. ഔറംങ്സേബിൻെറ നിരാശയ്ക്കും ക്രോധത്തിന്നും അതിരുണ്ടായിരുന്നില്ല. പൊടുന്നനവെ നാനാഭാഗങ്ങളിലേയ്ക്കും അശ്വാരൂഢരായ സൈന്യസംഘങ്ങൾ കുതിച്ചു. രാജ്യത്തിലുടനീളം തിരച്ചിൽ നടത്താൻ സാമ്രാജ്യത്തിലെ ഉയന്ന ഉദ്യോഗസ്ഥന്മാക്ക് നിദ്ദേശങ്ങൾ പറന്നു. വളരെ ദിവസത്തോളം പല ദിക്കുകളിലും തിരച്ചിൽ നടന്നു ഒരു ഫലവുമുണ്ടായില്ല. ശിവാജിയും അനുചരന്മാരും നേരിട്ട് തെക്കോട്ട് പോകാതെ ഗോസായിമാരുടെ കൂട്ടത്തിൽചേന്ന് അവരുടെ വേഷവിധാനവും നടപടിയുമംഗീകരിച്ച് കാശി, പ്രയാഗ്, മഥുര മുതലായ ക്ഷേത്രങ്ങൾ സന്ദശിച്ച് വഴിയിലുണ്ടായ വിപത്തുകളെല്ലാം ബുദ്ധിചാതുയ്യത്താൽ തരണംചെയ്ത് പല നാളുകൾക്ക് ശേഷം സ്വദേശത്തിൽ തിരിച്ചെത്തി.

(14) അറബിഭാഷയിൽ ദ്വീപ് എന്നത്ഥമായ 'ഝെസിറാ' എന്ന വാക്കിൻെറ ദുഷിച്ച രൂപമാണ് 'ഝെൻഝിറാ'. രാജ്പുരിക്കെതിരിലുള്ള ദ്വീപിന്നാണ് ഈ പേർ സിദ്ധിച്ചത്. അവിടെ അഹമ്മദ്നഗരിലെ നൈസാംഷാ സുൽത്താന്ന്വേണ്ടി ധീരനായ സിദ്ദിയാക്കൂത്ത്ഖാൻ എന്ന

അബിസീനിയക്കാരൻ ക്രി. പി. 1490-ൽ ഒരു നാവികകേന്ദ്രം സ്ഥാപിച്ചു. അഹമ്മദ്നഗർ രാഷ്ട്രം നാമാവശേഷമായതോടെ ഝെൻഝിറാ കോട്ട കടൽക്കള്ളന്മാരായ അബിസീനിയാ മുസൽമാന്മാരുടെ സങ്കേതമായി.

(15) ആ കാലത്ത് സൂറത്ത്നഗരത്തിൽ ഫാദർ അമ്പ്രോസ് എന്നാ ഒരു ക്രിസ്ത്യാനി മിഷ്യനറിയുണ്ടായിരുന്നു ശിവാജി അദ്ദേഹത്തോട് വളരെ ബഹുമാനാദരങ്ങൾ കാണിച്ചു. പാതിരിമാർ യഥാർത്ഥഭക്തന്മാരാണെന്നും അവരെ ഒരു വിധത്തിലും ദ്രോഹിക്കരുതെന്നും പറഞ്ഞിട്ട് ശിവാജി ഫാദർ അമ്പ്രോസിൻെറ വസതി കൊള്ളയിൽ നിന്നൊഴിവാക്കാൻ കല്പനകൊടുത്തു.

(16) ഡെക്കാൻ സുബേദാരായിരുന്ന ഷായിസ്റ്റഖാൻ, അമീർ-ഉൽ-ഉമറാ, ക്രി. പി. 1661-ൽ ശിവാജിയുടെ അധീനത്തിൽനിന്ന് കല്യാൺകോട്ട പിടിച്ചെടുക്കാൻവേണ്ടി പൂനയിൽനിന്ന് ഒരു വമ്പിച്ച മുഗൾ സൈന്യത്തെ കൽത്തർബ്ഖാൻ എന്ന വീരയോദ്ധാവിൻെറ നേതൃത്വത്തിലയച്ചു. മാഹൂർ നാടുവാഴിയായിരുന്ന 'റായിബാഗിൻ' എന്ന സുപ്രസിദ്ധ ദേശമുഖ്യയും ഖാൻെറ സഹായത്തിന്ന്കൂടെയുണ്ടായിരുന്നു. യുദ്ധസാമഗ്രികളോട്കൂടി സൈന്യം വളരെ പ്രയാസപ്പെട്ട് സഹ്യാദ്രി കയറി കിഴക്കാംതൂക്കവും ഇടുങ്ങിയതുമായ ഉമ്പർഖിൻഡ് എന്ന ചുരം വഴിയിറങ്ങുമ്പോൾ എട്ടു നാഴിക നീളമുള്ള ചുരത്തിൻെറ രണ്ടുററവും ശിവാജിയുടെ മാവ്ലീ ഭടന്മാർ മരത്തടികളും പാറക്കല്ലുകളുമിട്ടടച്ചുകളഞ്ഞു. യാത്രാക്ലേശംകൊണ്ടും ദാഹംകൊണ്ടും വിവശരായ മുഗളരുടെ മേൽ ഇരുഭാഗത്തെയും പർവ്വതശിഖരങ്ങളിൽനിന്ന് മരാഠർ.

പാഷാണജാലം വർഷിക്കാനും വെടിവെക്കാനും തുടങ്ങി. തോളോട് തോൾ ചേർന്ന് രണ്ടിലധികം പേർക്ക് നിൽക്കാൻ സ്ഥലമില്ലാത്ത ആ പഞ്ജരത്തിൽനിന്ന് ഒരു വിധത്തിലും രക്ഷ നേടാൻ മാർഗ്ഗമില്ലെന്ന് കണ്ട കർത്തൽബ്ഖാൻ ഭയവിഹ്വലനായി ശിവാജിയോട് അഭയമിരന്ന് വാങ്ങാൻ ദേശമുഖ്യയോടപേക്ഷിച്ചു. തന്റെ ഭടന്മാരിലൊരാൾക്കും ജീവാപായം വരാതെ മുഴുവൻ മുഗൾ സൈന്യത്തേയും ആ അഗാധമായ കാലടിപ്പാതയിൽവെച്ച് കാലപുരിക്കയക്കാൻ ശിവാജിയ്ക്ക് കഴിയുമായിരുന്നെങ്കിലും ഉദാരമതിയായ അദ്ദേഹം റായിബാഗിന്റെ അപേക്ഷയ്ക്ക് വശംവദനായി കർത്തർബ്ഖാനോട് ഒരു വലിയ തുക പിഴയായി വാങ്ങീട്ട് മുഗളരെ അവർ വന്ന വഴി മടങ്ങി പോയ്ക്കൊള്ളാനനുവദിച്ചു.

(17) പന്ത്രണ്ടാം നൂററാണ്ടിൽ രണ്ടാമത്തെ ചാലൂക്യ സാമ്രാജ്യം പടിഞ്ഞപ്പോൾ പൊന്തിവന്ന രാജാക്കന്മാരിൽ പ്രധാനികളായിരുന്ന ദേവഗിരിയിലെ ശ്രീകൃഷ്ണവംശജന്മാരായ യാദവന്മാർ (ക്രി. പി. 1182). അവർ ശക്തനായ സിംഗണൻ എന്ന രാജാവിന്റെ കാലത്ത് (1210—1247) ഏററവും പ്രബലന്മാരായിത്തീർന്നു. ആ ശതകത്തിന്റെ അന്ത്യത്തിൽ ദില്ലിസുൽത്താൻ അലാവുദ്ദീൻ കിൽജി ദക്ഷിണാപഥം ആക്രമിച്ച് ദേവഗിരി രാജാവായിരുന്ന രാമദേവരാവുവിനെ കീഴടക്കി (ക്രി. പി. 1294). യാദവന്മാരുടെ അധഃപതനം ആ പരാജയത്തോടുകൂടിയാരംഭിച്ചു. അലാവുദ്ദീന്റെ പേർകേട്ട പടത്തലവനായ മാലിക്ക് കാഫർക്ക് അവർ കീഴടങ്ങിയ ശേഷം (ക്രി. പി. 1307) കുറച്ചു കൊല്ലത്തിനുള്ളിൽ രാജ്യഭാരം മുസൽമാന്മാർക്ക് ഒഴിഞ്ഞുകൊടുക്കേണ്ടി

വന്നു. അവരുടെ വംശത്തിൽ പിറന്ന ലഖ്ജിയാദവറാവു എന്ന സിന്ധ്ഖേഡ് ദേശത്തിൻെറ നാടുവാഴിയായിരുന്നു ജിജാബായിയുടെ പിതാവ്. അഹമ്മദ് നഗരിലെ സുൽത്താൻെറ സൈന്യത്തിൽ പന്തീരായിരം കുതിരപ്പട്ടാളത്തിൻെറ അധിപനായ അദ്ദേഹത്തോട് ബലവീര്യത്തിലും പൌരുഷത്തിലും തുല്യരായി മഹാരാഷ്ട്രത്തിൽ അധികം പേരുണ്ടായിരുന്നില്ല.

(18) ശിവാജിയുടെ പിതാമഹൻ മാലോജിയും അദ്ദേഹത്തിൻെറ സോദരൻ വിത്തോജിയും ലഖ്ജിയാദവറാവുവിൻെറ സാദിസൈന്യത്തിൽ ശിലേദാർമാരായിരുന്നു. യാദവറാവുവിന്ന് അവരോട് വളരെ ഇഷ്ടമായിരുന്നതിന്ന് പുറമെ മാലോജിയുടെ മനോഹരനായ പുത്രൻ ഷാജി അദ്ദേഹത്തിൻെറ കണ്ണിലുണ്ണിയായിത്തീൎന്നു. കുട്ടിയെ കൂടക്കൂടെ കൊട്ടാരത്തിൽ വരുത്തി നല്ല വസ്ത്രങ്ങൾ ധരിപ്പിച്ച് മോടികൂട്ടുക അദ്ദേഹത്തിൻെറ ഒരു പതിവായി. ഷാജിയേക്കാൾ രണ്ടു മൂന്നു വയസ്സ് കുറഞ്ഞ ജിജാബായി യാദവറാവുവിൻെറ ഏകപുത്രിയായിരുന്നു. കുട്ടികൾ രണ്ടാളും അധികം സമയം ഒന്നായി കളിയിൽ കഴിച്ചുകൂട്ടി. ക്രി. പി. 1599ലെ 'ഹോളി' ഉത്സവത്തിൻെറ അഞ്ചാം ദിവസം കൊട്ടാരത്തിൽ നടന്ന വിരുന്നിൽ അനേകം അതിഥികളുടെ മുമ്പിൽവെച്ച് കുട്ടികളുടെ വിനോദങ്ങൾ നോക്കി രസിച്ചുകൊണ്ടിരുന്ന യാദവറാവു ജിജാബായിയോട് ഷാജിയെ വരനായി സ്വീകരിക്കാനിഷ്ടമുണ്ടോ എന്ന് കളിയായിട്ട് ചോദിച്ചു. കാൎയ്യമെന്തെന്നറിയാതെ ജിജാബായി അടുത്ത് വെള്ളിത്താമ്പാളത്തിൽവെച്ചിരുന്ന കുങ്കുമപ്പൊടിയെടുത്ത് ഷാജിയുടെ മേൽ വിതറി.

ഷാജി അവളുടെ ദേഹത്തിലും അതേമാതിരി ചെയ്തു. കാണികൾ സന്തോഷഭരിതരായിട്ട് ദമ്പതിമാരാവാൻ അവൎക്ക് തികച്ചും യോഗ്യതയുണ്ടെന്നഭിപ്രായപ്പെട്ടു. യാദവറാവു വെറും നേരമ്പോക്കായി കരുതിയ ഈ സംഭവം മാലോജി കാൎയ്യമാക്കുകയും വിവാഹമുഹൂൎത്തം തീൎച്ചയാക്കാൻ തിരക്കുകയും ചെയ്തു. പ്രതാപിയായ നാടുവാഴി തൻെറ കീഴുദ്യോഗസ്ഥൻെറ മക്കടമുഷ്ടി അഹംഭാവമായി പരിഗണിച്ചിട്ട് ക്രുദ്ധനായി മാലോജിയേയും സോദരനേയും ഉദ്യോഗത്തിൽ നിന്ന് പിരിച്ചുവിട്ടു. അവർ മുമ്പേത്തെപ്പോലെ കൃഷീവലരായി; എന്നാൽ ആ പരിവൎത്തനം അവിചാരിതമായ രീതിയിൽ ശ്രേയസ്കരമായി പരിണമിക്കുകയാണ് ചെയ്തത്. അവരുടെ ഭൂമിയിൽ നിന്ന് അവൎക്ക് ഒരു ഭാരിച്ച നിധി കിട്ടി. മാലോജി ആ ധനംകൊണ്ട് പരോപകാരപരമായി അനേകം കിണറുകളും കുളങ്ങളും കുഴിപ്പിക്കുകയും ശംഭുമഹാദേവക്ഷേത്രം മുതലായ ദേവാലയങ്ങൾക്കരികിൽ ധൎമ്മശാലകൾ സ്ഥാപിക്കുകയും ചെയ്തതിനാൽ ജനങ്ങളുടെയിടയിൽ പ്രഖ്യാതനായി. എന്നാൽ ഇതുകൊണ്ടൊന്നും യാദവറാവുവിൻെറ പെരുമാററത്തിൽ യാതൊരു മാററവുമുണ്ടായില്ല. വിവാഹാലോചന രണ്ടാമതും അദ്ദേഹം തള്ളിക്കളഞ്ഞു. ഫൽട്ടാൻ പ്രദേശത്തെ ദേശമുഖ്യനായ മാലോജിയുടെ ശ്വശുരനും മററു ബന്ധുക്കളും ഇടപെട്ടതുകൊണ്ടും പ്രയോജനമുണ്ടായില്ല. ഒടുവിൽ മാലോജി അഹമ്മദ്നഗർ സുൽത്താനെ ശരണം പ്രാപിച്ചു. യോഗ്യന്മാരായ പല സുഹൃത്തുക്കളുടെയും സന്നിധിയിൽ വെച്ച് വിവാഹം നടത്താമെന്ന് യാദവറാവു വാഗ്ദാനം ചെയ്തുവെന്നും പിന്നീട് ഭാൎയ്യയുടെ വാക്ക് കേട്ട് തെററി

ക്കളഞ്ഞുവെന്നും ആയാൾ സുൽത്താനോട് പരാതിപ്പെട്ടു. തനിക്കന്തസ്സ് പോരാത്ത കുറവാണ് വാക്ക് തെററാൻ ഒരു കാരണമെന്ന് മാലോജി പറഞ്ഞത് വിശ്വസിച്ചിട്ട് സുൽത്താൻ ആയാളെ അയ്യായിരം കുതിരപ്പട്ടാളത്തിൻെറ അധിപനായി നിയമിച്ചു. അതിന്നും പുറമെ ആയാൾക്ക് പൂനാ, സുപേ എന്നീ ജാഗീർകളും ചാകൻ, ശിവനേരി എന്നാ കോട്ടകളുടെ ആധിപത്യവും കൊടുത്തിട്ട് 'രാജാ' എന്ന സ്ഥാനവും കല്പിച്ചു കൊടുത്തു. യാദവറാവു അപ്പോഴും വിവാഹത്തിന്നെതിരായിത്തന്നെ നിന്നു. പക്ഷെ സുൽത്താൻെറ നിർബ്ബന്ധത്തിന്നധീനനായി ഒടുവിൽ മനമില്ലാമനസ്സോടെ സമ്മതിച്ചു. ദൌലത്ത്ബാദിൽ വെച്ച് സുൽത്താൻേറയും അനേകം പ്രഭുക്കളുടേയും സാന്നിദ്ധ്യത്തിൽ വിവാഹം ക്രി. പി. 1604-ൽ സാഘോഷം നടന്നു. അന്ന് ഷാജിയ്ക്കു് പത്തും ജിജാബായിയ്ക്കു് എട്ടും മാത്രമേ വയസ്സുണ്ടായിരുന്നുള്ളു.

(19) മുഗളരും അഹമ്മദ്നഗർ സുൽത്താനുമായുണ്ടായ യുദ്ധത്തിൽ ദൌലത്ത്ബാദ് കോട്ട ആക്രമിച്ച മുഗൾ സേനാധിപനായ മൊഹാബത്ത്ഖാൻ ഷാജിയെക്കൊണ്ട് പൊരുതിമുട്ടി. എങ്ങിനെയെങ്കിലും സുൽത്താൻെറ ഭാഗത്ത് നിന്ന് ഷാജിയെ അകററിനിർത്തണമെന്ന് തീർച്ചയാക്കി, അതിന്നുവേണ്ട വഴികൾ ഒന്നൊന്നായി പര്യാലോചിച്ചുകൊണ്ടിരുന്നു. ഇതസമയം ജിജാബായി ഔറങ്കാബാദിൽ നിന്ന് 25 നാഴികയകലെ ബൈസാപുരം എന്ന സ്ഥലത്ത് താമസിക്കുകയായിരുന്നു. അവരെ തടവുകാരിയാക്കുന്നത് ഒരു നല്ല മാർഗ്ഗമാണെന്ന് ഒരു മുസൽമാൻ ഉപദേശിക്കുകയും മൊഹാബത്ത്ഖാൻ ആ ദുരുപദേശം സ്വീകരിക്കുകയും ചെ

യ്യു. കുറെ മുസൽമാന്മാർ ഉപായത്തിൽ ജിജാബായിയെ ബന്ധനത്തിലാക്കി മൊഹാബത്ത്ഖാൻെറ മുമ്പിലെത്തിച്ചു. ജിജാബായിയുടെ തൻേറടവും നിർഭയത്വവും ആയാളെ ചകിതചിത്തനാക്കി. താൻ ചെയ്യപോയ നീചകൃത്യത്തെപ്പററി ആയാറം ലജ്ജിച്ച് തലകുനിക്കുകയും ഉടനെ അവരെ യാദവറാവുവിൻെറ സോദരൻ ജഗദേവറാവുവിൻെറ വസതിക്കയക്കുകയും ചെയ്യു.

(20) പുത്രഭാര്യയല്ല, പുത്രിയായിരുന്നുവെന്നാണ് ഒരു ചരിത്രകാരൻ പറയുന്നത്.

(21) ഔറങ്ങ്സേബ് പാരായണം ചെയ്യുവന്ന ചെറിയ വേദപുസ്തകവും ഓരോ ദിവസം പുതുതായി ഇസ്ലാംമതം സ്വീകരിച്ച ദ്വിജന്മാരുടെ യജ്ഞോപവീതങ്ങളും ത്രാസ്സിലിട്ട് തൂക്കി വേദപുസ്തകത്തിൻെറ തൂക്കത്തേക്കാറം കുറയാതെ യജ്ഞോപവീതങ്ങളുണ്ടെന്ന് കണ്ടാൽ മാത്രമേ ഔറങ്ങ്സേബ് അന്നത്തെ മദ്ധ്യാഹ്നഭക്ഷണം കഴിക്കാറുണ്ടായിരുന്നുള്ളുവെന്ന ഒരൈതിഹ്യം കാശ്മീരിൽ ഇന്നും പ്രചാരത്തിലുണ്ട്.

(22) ക്രി. പി. 1669–ൽ ഔറങ്ങ്സേബിൻെറ കല്പനയാൽ കാശിയിലെ പ്രസിദ്ധപ്പെട്ട വിശ്വനാഥക്ഷേത്രവും ബിന്ദുമാധവ ക്ഷേത്രവും മുസൽമാന്മാർ നശിപ്പിച്ചു. മഥുരയിലെ ക്ഷേത്രങ്ങളും അവർ ഇടിച്ചുതള്ളി. ശ്രീകൃഷ്ണപൂജയായിരുന്നു ഔറങ്ങ്സേബിൻെറ തീവ്രവിദ്വേഷത്തിന് വിഷയമായത്. മഥുര നഗരത്തിന്ന് ആയാറം ഇസ്ലാമബാദ് എന്നു പേരിട്ടു. ദീപാവലി, ഹോളി എന്നീ മഹോത്സവങ്ങറംകൊണ്ടാടുന്നത് കുററമാക്കി. ഹിന്ദുക്കളുടെ മേൽ ജസിയാ എന്ന നികുതി ചുമത്തി. 'അവിശ്വാസികളുടെ' ക്ഷേത്രങ്ങളും

വിദ്യാലയങ്ങളും നശിപ്പിക്കണമെന്നും അവരുടെ മതപരമായ പാഠങ്ങളും അനുഷ്ഠാനങ്ങളും നിൎത്തൽ ചെയ്യണമെന്നും ഹിന്ദുക്കളെ ഭരണപരമായ ഉദ്യോഗങ്ങളിൽനിന്ന് ബഹിഷ്ക്കരിക്കണമെന്നും ഈ നിൎദ്ദേശങ്ങൾ നടപ്പിൽവരുത്തുന്നതിന്റെ മേൽ നോട്ടത്തിന്ന് ഭരണകൂടത്തിൽ ഒരു പ്രത്യേക വകുപ്പ് ഏൎപ്പെടുത്തണമെന്നും 1669 ഏപ്രിൽ 9-ാംനു- ഔറങ്ങ്സേബ് ഒരു കല്പന പുറപ്പെടുവിച്ചു.

(23) ഷാജിയ്ക്കു് പ്രായം എഴുപതായിട്ടും നായാട്ടിലുള്ള കമ്പം വിട്ടിരുന്നില്ല. ബെഡ്നൂരിൽനിന്ന് ബെങ്കളൂൎക്കുള്ള മടക്കയാത്രയിൽ അദ്ദേഹം 1664 ജനവരി 23-ാംനു- ബസവപട്ടണത്തിന്നടുത്ത ഒരു കാട്ടിൽ നായാട്ടിന്നു പോയി. കുതിരപ്പുറത്തു കയറി ഒരു വന്യമൃഗത്തെ അതിവേഗത്തിൽ പിന്തുടരുമ്പോൾ കുതിരയുടെ കാൽ ഒരു മാളത്തിൽ പെടുകയും കുതിര താഴേ വീഴുകയും ചെയ്തു. ദൂരത്തിൽതെറിച്ച് നിലംപതിച്ച ഷാജി തൽക്ഷണം മരണപ്പെട്ടു.

(24) 1674 ജൂൺ 5-ാംനു- വെള്ളിയാഴ്ച ശിവാജി ഛത്രപതിയായി അഭിഷേകം ചെയ്യപ്പെട്ടു. പിറേറന്ന് ശുക്ലത്രയോദശിയിൽ കിരീടധാരണവും നടന്നു. അതിന്റെ പതിനൊന്നാമത്തെ ദിവസം 17—6—1674_ൽ റാണി ജിജാബായി പരലോകം പ്രാപിച്ചു.

(25) വിജയനഗരത്തിലെ ഒടുവിലത്തെ ചക്രവൎത്തിയായ ശ്രീരംഗരായി മൂന്നാമൻ (1642—73) 1673_ൽ അന്തരിച്ചു. പിറേറത്തെ കൊല്ലത്തിലാണ് ശിവാജി ഛത്രപതിയായി അവരോധിക്കപ്പെട്ടത്.

(26) ക്രി. പി. 1565_ൽ തളിക്കോട്ട അല്ലെങ്കിൽ രക്ഷസ്തഗ്ഡി എന്ന സ്ഥലത്ത്വെച്ച് വിജയനഗരചക്രവത്തിയും ബാമിനി സുൽത്താന്മാരും തമ്മിലുണ്ടായ ഭയങ്കരയുദ്ധത്തിൽ മുസൽമാന്മാക്ക്കൈവന്ന സമ്പൂർണ്ണവിജയത്തെ തുടന്ന് അവർ സാമ്രാജ്യത്തിൻെറ തലസ്ഥാനവും വിശ്വവിശ്രുതവുമായ വിജയനഗരം അഞ്ചുമാസത്തോളം കൊള്ളചെയ്തു, അഗ്നിക്കിരയാക്കി, പാടേ നശിപ്പിച്ചുകളഞ്ഞു. ഈ അത്യാഹിതത്തിൻെറ ശേഷവും ഒരു നൂററാണ്ടോളം സാമ്രാജ്യം നിലനിന്നുപോന്നു. ആ കാലത്ത് നായക്കന്മാരെന്ന് വിളിച്ചുവന്ന പ്രാദേശിക ഭരണാധികാരികൾ സ്വാധികാരപ്രമത്തന്മാരായി ക്രമേണ ചക്രവത്തിയെ അവഗണിച്ച് സ്വതന്ത്രരാജാക്കന്മാരുടെ പദവിയും പ്രൌഢിയും കൈക്കൊണ്ടു. പെനുക്കൊണ്ട, വെങ്കടഗിരി, വെല്ലൂർ, ചന്ദ്രഗിരി, ഷിറാ' ഇക്കേരി (ആധുനിക സാഗർ), ജിൻജി, മധുര, തഞ്ചാവൂർ ഇവിടങ്ങളിലെ നായക്കന്മാർ യഥാർത്ഥത്തിൽ സ്വന്തം കോട്ടയും കൊത്തളവും സൈന്യവുമുള്ള രാജാക്കന്മാരായി. മധുരയിലെ തിരുമലനായക്കൻ, ഇക്കേരിയിലെ ശിവപ്പനായക്കൻ, വെങ്കടഗിരിയിലെ യാച്ചമനായക്കൻ, ജിൻജിയിലെ കൃഷ്ണപ്പനായക്കൻ മുതലായവർ പുകൾപെററ യോദ്ധാക്കളും നരപുംഗവന്മാരുമായിരുന്നു. നായക്കന്മാർ അന്യോന്യം യുദ്ധം ചെയ്തു. ചക്രവത്തിയുടെ ആജ്ഞയ്ക്ക് അവർ വഴങ്ങിയില്ലെന്ന് മാത്രമല്ല ചക്രവത്തിയോടും യുദ്ധത്തിനൊരുമ്പെട്ടു. തമ്മിൽ തമ്മിലുള്ള കലഹത്തിലും ചക്രവത്തിയുമായുള്ള പിണക്കിലും അവർ ബിജാപ്പൂര്, ഗോൽക്കൊണ്ട സുൽത്താന്മാരെ സഹായത്തിന്ന് ക്ഷണിക്കുകകൂടി ചെയ്തു. അവരുടെ

അനൈക്യത്താൽ സാമ്രാജ്യം നശിക്കുകയും ദക്ഷിണപ്രദേശങ്ങളിലധികഭാഗവും മുസൽമാന്മാരുടെ അധീനത്തിലാവുകയും ചെയ്തു. തളിക്കോട്ട യുദ്ധത്തിന് പിറകുണ്ടായ ചക്രവർത്തികളിൽ ആറാമനായ ശ്രീരംഗറായിയുടെ കാലത്താണ്(1642-73) സാമ്രാജ്യം നാമാവശേഷമായത്.

(27) ശ്രീരംഗറായി മരിക്കുമ്പോൾ മൈസൂർ രാജ്യത്തിൻെറ അതിർത്തിയിൽ വേലാപ്പൂര് എന്ന ഒരു ഗ്രാമം മാത്രമേ അദ്ദേഹത്തിൻെറ ഭരണത്തിൻ കീഴിലുണ്ടായിരുന്നുള്ളു.

(28) കുറെക്കാലം ദക്ഷിണരുടെ നേതാവായ ഖാവാസ് ഖാൻെറ കൈയിലായിരുന്നു അധികാരം. 1672-ൽ സുൽത്താൻ അലിആദിൽഷാ മരണമടയുകയും ആയാളുടെ പ്രായപൂർത്തിയെത്താതിരുന്ന പുത്രൻ സിക്കന്തർ സിംഹാസനാരൂഢനാവുകയും ചെയ്തതോടെ ഖാവാസ്ഖാൻെറ അധികാരം വർദ്ധിച്ചു. ആയാൾ പ്രധാനമന്ത്രിപദത്തിൽനിന്ന് രാജപ്രതിനിധിയെന്ന പദവിയിലേക്കുയൎന്നു ഇത് അഫ്ഘാൻ കക്ഷിക്കാരുടെ ഈൎഷ്യക്ക് മൂൎച്ചകൂട്ടി. രണ്ടു കക്ഷികളിലേയും വ്യക്തികൾ തമ്മിൽ സായുധസംഘട്ടനങ്ങൾ സാധാരണമായി. 1676-ൽ അഫ്ഘാൻകാരുടെ തലവനായ ഭാലോൽഖാൻ രാജപ്രതിനിധിയെ വധിച്ച് അധികാരം കൈവശപ്പെടുത്തി. ഇരു കക്ഷികൾ തമ്മിലുള്ള ലഹള രാജ്യത്തിലുടനീളം വ്യാപിച്ചു. പ്രവിശ്യകളിലെ ഭരണാധിപന്മാർ കക്ഷിവഴക്കിൽ പെട്ട് കേന്ദ്രത്തിന് വഴങ്ങാതെ തമ്മിൽ തമ്മിൽ യുദ്ധം ചെയ്തു. അവരിൽ പ്രധാനികളായിരുന്നു ജിൻജിയിലെ നാസിർ മുഹമ്മദ്ഖാനും വാലികൊണ്ടാപുരത്തിലെ ഷേർഖാൻ ലോഡിയും.

(29) ഷാജിയുടെ ആദ്യത്തെ ഭാൎയ്യയായ ജിജാബായി റാണിയിൽ ശിവാജിയും, രണ്ടാമത്തെ ഭാൎയ്യയായ തുകാബായി മോഹിതേ റാണിയിൽ എക്കോജിയും ജനിച്ചു. എക്കോജിക്ക് വ്യങ്കാജിയെന്നും പേരുണ്ടായിരുന്നു.

(30) മധുരയിലെ രാജാവായ ചൊക്കനാഥനായക്കൻ അടിക്കടി തഞ്ചാവൂർ രാജ്യം ആക്രമിച്ചുകൊണ്ടിരുന്നു. അവിടത്തെ വിജയരാഘവനായക്കൻ പ്രായാധിക്യത്താലും മതാനുഷ്ഠാനതല്പരതയാലും രാജ്യഭരണകാൎയ്യങ്ങളിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തിയിരുന്നില്ല. പ്രാപ്തനായ ആയാളുടെ മകൻ മന്നാറുദാസുമായി തെററി മകനെ രാജ്യകാൎയ്യങ്ങളിൽ ഇടപെടാൻ സമ്മതിക്കാതെ തടങ്ങലിൽവെച്ചു. അതുകൊണ്ട് മധുരയുമായുണ്ടായ യുദ്ധങ്ങളിൽ തഞ്ചാവൂർ തോൽക്കുകയും കപ്പമോ രാജ്യവിഭാഗമോ കൊടുക്കേണ്ടിവരുകയും ചെയ്തു. ക്രി. പി. 1673 ലായിരുന്നു അവസാനത്തെ യുദ്ധം. തൻെറ ഇളയമകളെ ചൊക്കനാഥനായക്കന്ന് വിവാഹം ചെയ്തുകൊടുപ്പാൻ വിജയരാഘവനായക്കൻ വിസമ്മതിച്ചതായിരുന്നു അതിന്ന് കാരണം. മധുര സേനാപതി വെങ്കടകൃഷ്ണപ്പദളവയുടെ സന്ധിക്കുള്ള ശ്രമം വിജയരാഘവനായക്കൻ നിരസിച്ചതിനാൽ ആയാൾ തഞ്ചാവൂർ കോട്ട ആക്രമിക്കേണ്ടി വന്നു. വിജയരാഘവ നായക്കന്ന് എണ്ണതിൽപ്പരം പ്രായമായിട്ട് തൂങ്ങുന്ന കൺപുരികങ്ങൾ സ്വൎണ്ണക്കമ്പിയിന്മേലായിരുന്നു ഉയൎത്തിനിൎത്തിയിരുന്നത്. എന്നിട്ടും അയാൾ നിൎഭയനായി ആയുധം ധരിച്ച് യുദ്ധത്തിന്നൊരുങ്ങി. അന്തഃപുരത്തിലെ സ്ത്രീകളേയും കുട്ടികളേയും ഒന്നായി ഒരു മുറിയിലാക്കി അതിന്നു ചുററും വെടിമരുന്ന് മൺപാത്രങ്ങളിൽ നിറച്ച്വെച്ച്

യുദ്ധത്തിൽ പരാജയമായാൽ മരുന്നിന്നു് ഉടനെ തീ കൊടുക്കണമെന്നു് രാജ്ഞികളുമായി ശട്ടം കെട്ടി. മന്നാറുദാസുമായുണ്ടായിരുന്ന പിണക്കം വിട്ടു് അച്ഛനും മകനും ചേൎന്നു ശത്രുക്കളോടേററു് ഘോരമായ യുദ്ധം ചെയ്തു് വീരസ്വൎഗ്ഗം പ്രാപിച്ചു. പൊടുന്നനവെ അന്തഃപുരം പൊട്ടിത്തെറിക്കുകയും അവിടെയുണ്ടായിരുന്നവരെല്ലാം മരിക്കുകയും ചെയ്തു.

തഞ്ചാവൂർ രാജ്യം ചൊക്കനാഥനായക്കന്നധീനമായി. ആയാൾ തൻെറ വളൎത്തമ്മയുടെ മകൻ അളഗിരിയെ തൻെറ കീഴിൽ തഞ്ചാവൂരിലെ ഭരണാധികാരിയായി നിയമിച്ചു. അളഗിരി ആയാളുടെ കാൎയ്യദൎശി(രായസം)യായി തിരഞ്ഞെടുത്തതു് വെങ്കണ്ണ എന്ന ഒരു ബ്രാഹ്മണനെ ആയിരുന്നു. ചൊക്കനാഥനായക്കൻെറ നിൎദ്ദേശപ്രകാരം കുറച്ചു് കാലത്തോളം അളഗിരി നികുതി വരവിൽ ചെലവു് കഴിച്ചു് ബാക്കിയുള്ള സംഖ്യ മധുരക്കയച്ചുകൊടുത്തുവെങ്കിലും വെങ്കണ്ണയുടെ ദുരുപദേശത്താൽ ആയാൾ ആ സമ്പ്രദായം നിൎത്തുകയും തന്മൂലം അളഗിരിയും ചൊക്കനാഥനുമായി വിരോധമുത്ഭവിക്കുകയും ചെയ്തു. അധികാരം മുഴുവൻ ക്രമേണ തൻെറ കൈകളിലാക്കണമെന്നായിരുന്നു വെങ്കണ്ണയുടെ ദുർമ്മോഹം. പക്ഷെ അതിന്നു് അളഗിരി സമ്മതിച്ചില്ല

അപ്പോൾ കേട്ടു വിജയരാഘവനായക്കൻെറ വംശം തീരെ നശിച്ചിട്ടില്ലെന്നും ഒരു ബാലകൻ അഗ്നിക്കിരയാകാതെ രക്ഷപ്പെട്ടു് നാഗപട്ടണത്തിലെ ഒരു വ്യാപാരിയുടെ വസതിയിൽ വളൎന്നു വരുന്നുണ്ടെന്നും. തഞ്ചാവൂർ യുദ്ധാരംഭത്തിൽ അന്തഃപുരത്തിലെ ഒരു രാജസ്ത്രീ അവരുടെ മകനെ അധികം ആഭരണങ്ങളോടു്കൂടി ഒരു ദാസിയെ ഭരമേല്പിക്കുക

യും ദാസി ബാലകനെ ഉപായത്തിൽ നാഗപട്ടണത്തിൽ ഒരു വ്യാപാരിയുടെ അടുക്കലെത്തിക്കുകയും ചെയ്തിരുന്നു. ചെങ്കമലദാസ് എന്ന ആ ബാലൻ വിജയരാഘവനായക്കന്റെ ഇളയ മകനെന്നും മന്നാറുദാസിന്റെ മകനെന്നും ചരിത്രകാരന്മാരുടെയിടയിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. അളഗിരിയ്ക്ക് ഒരു പാഠം പഠിപ്പിക്കാൻ അത് തന്നെ വഴിയെന്നു കരുതി രായസം വെങ്കണ്ണ ഉടനെ നാഗപട്ടണത്തിലേക്ക് പോയി ചെങ്കമലദാസിനേയും വ്യാപാരിയേയും ദാസിയേയും കണ്ട് രാജ്യം വീണ്ടെടുക്കാൻ വേഗത്തിൽ ശ്രമിക്കണമെന്നും അതിന്ന് വേണ്ടുന്ന ഒത്താശകളെല്ലാം താൻ ചെയ്യാമെന്നും പറഞ്ഞ് അവരെ പാട്ടിലാക്കി. പിന്നെ ചെങ്കമലദാസിനെ ബിജാപ്പൂര് സുൽത്താന്റെ സന്നിധിയിലെത്തിക്കാനും പല വില പിടിച്ച തിരുമുൽക്കാഴ്ചകളാലും അനേകം വാഗ്ദാനങ്ങളാലും സുൽത്താന്റെ പ്രീതി സമ്പാദിക്കാനും വെങ്കണ്ണയ്ക്ക് അധികം സമയം വേണ്ടിവന്നില്ല. അതുവരെ നായക്കന്മാരുടെ പ്രതാപശക്തിയാൽ ചോളമണ്ഡലത്തിലേക്ക് നീങ്ങാൻ സാധിക്കാതിരുന്ന സുൽത്താൻ തന്റെ സ്വാധീനശക്തി കാവേരിക്ക് തെക്കും പ്രചരിപ്പിക്കാൻ അതൊരു സുവർണ്ണാവസരമായി കണക്കാക്കി ഒരു വലിയ സൈന്യത്തെ ബിജാപ്പൂര് സേനാനിയായ ഏക്കോജിയുടെ നേതൃത്വത്തിൽ ചെങ്കമലദാസിന്റെ തുണയ്ക്കായയച്ചുകൊടുത്തു. ഏക്കോജി കോട്ടകളോരോന്നായി പിടിച്ച് തഞ്ചാവൂർ നഗരം സമീപിച്ചപ്പോൾ ചൊക്കനാഥനായക്കന്റെ സൈന്യസഹായം പ്രതീക്ഷിച്ചിരുന്ന അളഗിരി അത് കിട്ടാതെ നിരാശനായി രാജ്യം വിട്ട് മൈസൂരിലേക്ക് ഓടേണ്ടി വന്നു. ഏക്കോജി തഞ്ചാവൂർ

കോട്ട പിടിച്ച് ചെങ്കമലദാസിനെ രാജാവാക്കി അഭിഷേകം ചെയ്തു.

ദാസിയുടെ ഉപദേശമനുസരിച്ച് പ്രധാനമന്ത്രിസ്ഥാനത്തിലേക്ക് നാഗപട്ടണം വ്യാപാരിയുടെ നിയമനമായിരുന്നു ചെങ്കമലനായക്കന്റെ പ്രഥമകർമ്മം. അടുത്ത പദവിയിലുള്ള ഉദ്യോഗം വെങ്കണ്ണയ്ക്കും കൊടുത്തു. സമ്പൂർണ്ണാധികാരം കാംക്ഷിച്ചിരുന്ന വെങ്കണ്ണ രോഷാകുലനായി. ചെങ്കമലനായക്കനെ സ്ഥാനഭ്രഷ്ടനാക്കാനുള്ള മാർഗ്ഗങ്ങൾ തേടുകയായിരുന്നു ആയാളുടെ പിന്നത്തെ പ്രവൃത്തി.

എക്കോജി ബിജാപ്പൂരുക്ക് തിരിച്ചുപോകാതെ തഞ്ചാവൂർ രാജ്യത്തിലുൾപ്പെട്ട കുംഭകോണത്തിൽ പാളയമടിച്ച് താമസിച്ചിരുന്നു. വെങ്കണ്ണ അവിടെചെന്ന് ചെങ്കമല നായക്കന്റെ കൊള്ളരുതായ്മയെ വിവരിച്ചിട്ട് പ്രജകളുടെ ക്ഷേമത്തിനുവേണ്ടി എക്കോജിതന്നെ രാജ്യഭാരം സ്വീകരിക്കണമെന്നപേക്ഷിച്ചു. സുൽത്താന്റെ നിർദ്ദേശത്തിന് വിരുദ്ധമായ ആ പ്രവൃത്തി എക്കോജി ഇഷ്ടപ്പെട്ടില്ല; പക്ഷെ വെങ്കണ്ണ തട്ടിമൂളിച്ച വ്യാജപ്രസ്താവനകൾ വിശ്വസിച്ച് ആയാൾ ഒടുവിൽ അതിന്നൊരുങ്ങി. എക്കോജി സൈന്യസമേതം മടങ്ങിച്ചെന്ന് ചെങ്കമലനായക്കനെ പുറത്താക്കി താൻതന്നെ തഞ്ചാവൂർ രാജാവായി. 17—3—1675-ൽ എക്കോജിയുടെ സിംഹാസനാരോഹണം നടന്നു.

വെങ്കണ്ണയുടെ അധികാരം ചുരുങ്ങിയ കാലത്തോളമേ നിലനിന്നുള്ളു. രണ്ട് യജമാനന്മാരെ വഞ്ചിച്ച ആ സ്വാമിദ്രോഹിയുടെ പേരിൽ എക്കോജിക്ക് ബലമായ അവിശ്വാ

സമുണ്ടാവാൻ കാലതാമസം വേണ്ടിവന്നില്ല. ഏക്കോജിയെ സേവിക്കുന്നത് ആപൽക്കരമാണെന്നും കാരാഗൃഹവാസമായിരിക്കും തന്റെ ഗതിയെന്നുമറിഞ്ഞ വെങ്കണ്ണ വേഗത്തിൽ തഞ്ചാവൂർ രംഗത്തിൽനിന്ന് അന്തർദ്ധാനം ചെയ്തു.

(31) ശിവാജി ഭാഗാനഗരത്തിൽ സുൽത്താൻ അബുൾ ഹാസൻ കുട്ടബ്ഷായുടെ അതിഥിയായി താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം സുൽത്താൻ ശിവാജി മഹാരാജാവിന്റെ സൈന്യത്തിൽ അനേകം കായികാഭ്യാസവിദഗ്ദ്ധന്മാരുണ്ടെന്ന് താൻ കേട്ടിട്ടുണ്ടെന്നും അവർ തന്റെ ഒരു ഗജവീരനുമായി മല്ലിടുന്നത് കാണാൻ തനിക്കാഗ്രഹമുണ്ടെന്നും ശിവാജിയുടെ സേനാപതിയെ അറിയിച്ചു. അതിന് സുപ്രസിദ്ധയോദ്ധാവായ യെസ്സാജി കങ്ക് സമ്മതിക്കുകയും ആയാളുടെ അനുചരന്മാരായ മല്ലന്മാരിൽ പത്ത് പേരോടുകൂടി ആനയുമായി യുദ്ധത്തിനൊരുങ്ങുകയും ചെയ്തു. സുൽത്താൻ ഒരു മദം പൊട്ടിയ ആനയെ യെസ്സാജികങ്കിന്റെ നേക്കുവിട്ടു. കങ്ക് വാളൂരിപ്പിടിച്ച്കൊണ്ട് തരിമ്പുപോലുമിളകാതെ ആന പാഞ്ഞടുത്തെത്തിയ ഉടനെ അതിന്റെ മുഖത്ത് ഒരു വെട്ടു വെട്ടി. ആ ഒറ്റ വെട്ടുകൊണ്ട് തുമ്പിക്കൈ പറ്റേ മുറിഞ്ഞുവീഴുകയും ആന ഭയങ്കരമായലറി തൽക്ഷണം പടിയുകയും ചെയ്തു. ആശ്ചര്യപരതന്ത്രനായ സുൽത്താൻ യെസ്സാജികങ്കിന് അനേകം ആഭരണങ്ങൾ സമ്മാനിച്ചതിനു പുറമെ അയ്യായിരം ഉറുപ്പിക കാലാദായമുള്ള ഒരു ജാഗിർ കൊടുക്കാമെന്നേററു. ശിവാജി കൊടുക്കുന്ന ചോറും അയ്യായിരം ഉറുപ്പിക ജാഗീറും തമ്മിൽ തനിയ്ക്ക് ശിവാജിയുടെ

ഛോറോാണ് അധികം കൂറെന്ന് പറഞ്ഞിട്ട് യെശ്ശാജി ജാഗീർ സ്വീകരിച്ചില്ല.

(32) മല്ലികാർജ്ജുനക്ഷേത്രം സന്ദർശിച്ചപ്പോൾ ശിവാജിയ്ക്കു് മുമ്പൊരിക്കൽ അദ്ദേഹത്തിൻെറ ഗുരു രാംദാസ്സ്വാമിയുടെ സന്നിധിയിൽ വെച്ചുണ്ടായതുപോലെ ഒരു ദിവ്യാനുഭൂതിയുണ്ടായി. പെട്ടെന്ന് മനസ്സിൽ പൊങ്ങിവന്ന ഒരു വിരക്തിപ്രവാഹമായിരുന്നു അത്. ഐഹികവിഷയങ്ങളിൽ അപാരമായ വെറുപ്പ് തോന്നീട്ട് ശിവാജി ഗാർഹികജീവിതം വിട്ടെറിഞ്ഞ് സന്യാസാശ്രമം സ്വീകരിക്കാൻ തീർച്ചപ്പെടുത്തി. തൻെറ ഉദ്യോഗസ്ഥന്മാരെയെല്ലാം വരുത്തി അവരോട് ദിഗ്വിജയത്തിൽനിന്ന് വിരമിച്ച് സ്വദേശത്തേയ്ക്കു് മടങ്ങാനും സംഭാജിയെ തൻെറ സ്ഥാനത്ത് ഛത്രപതിയായവരോധിക്കാനും രാജ്യഭരണത്തിൽ സംഭാജിയെ സർവ്വാത്മനാ സഹായിക്കാനും അഭ്യർത്ഥിച്ചിട്ട് അദ്ദേഹം ഒരു മുനിയുടെ വേഷവും വൃത്തിയുമംഗീകരിച്ചു. മറുത്തൊന്നും പറയാൻ ധൈര്യമില്ലാതെ ഉദ്യോഗസ്ഥന്മാർ ഇതികർത്തവ്യതാമൂഢരായി. പണ്ട് ഇതേമാതിരി മനക്ഷോഭമുണ്ടായപ്പോൾ സ്വാമിരാംദാസ് ശിവാജിയുടെ ജന്മോദ്ദേശ്യം വിവരിച്ചുകൊടുത്തിട്ട് അത് നിറവേററുന്നതുവരെ ക്ഷാത്രധർമ്മം കൈവെടിയരുതെന്ന് ഉപദേശിച്ചതിനാലായിരുന്നു അന്ന് സന്യാസത്തിൽ പ്രവേശിക്കാതിരുന്നത്. മല്ലികാർജ്ജുനത്ത് ശിവാജിയുടെ അനുചരന്മാരുടെ കൂട്ടത്തിൽ അച്ഛൻെറ വിശ്വസ്ത സചിവനായിരുന്ന രഘുനാഥ് നാരായൻ ഹനുമന്തേയുമുണ്ടായിരുന്നു. രാംദാസ് സ്വാമിയുടെ നിർദ്ദേശങ്ങൾ മുഴുവനും ശിവാജി നിർവ്വഹിച്ചിട്ടില്ലെന്നും അത് പൂർത്തിയാകുന്നതിന്നുമുമ്പ്

സന്യാസം സ്വീകരിക്കുന്നത് ഗുരുദ്രോഹമാകുമെന്നും ആ യാൾ ചൂണ്ടിക്കാണിച്ചപ്പോൾ ശിവാജിയുടെ നിശ്ചയത്തിന്നി ളക്കംതട്ടി. ഒമ്പത് ദിവസത്തോളം മൌനത്തിലും തപോ നിഷ്ഠയിലും കഴിച്ചുകൂട്ടിയ ശിവാജി അതിൽപിന്നെ സന്യാ സവൃത്തിയുപേക്ഷിച്ച് മനസ്സ് ഐഹിക വിഷയങ്ങളിലേക്ക് തിരിച്ചു. കുറച്ചുദിവസംകൂടി അവിടെ താമസിച്ച് തീർത്ഥ യാത്രക്കാരുടെ സൌകര്യത്തിന്നുവേണ്ടി കൃഷ്ണാനദിയുടെ കര യിൽ കൽപ്പടകൾ കെട്ടിക്കുകയും സന്യാസികൾക്ക്‌വേണ്ടി ഒരു ധർമ്മശാല നിർമ്മിക്കുകയും ചെയ്തശേഷം അദ്ദേഹം മല്ലി കാർജ്ജുനം വിട്ടു.

(33) ജിൻജി കോട്ടയിൽ അല്പദിവസങ്ങൾകൊണ്ട് ശി വാജിയുണ്ടാക്കിയ കിടങ്ങുകൾ, ഗോപുരങ്ങൾ, അറുപതടിയ കലമുള്ള പ്രാകാരങ്ങൾ മുതലായ പരിഷ്കാരങ്ങളെക്കുറിച്ച് ഫാദർ ആൻഡ്ര്യൂ ഫ്രീറേ എന്ന ജെസ്യൂട്ട് പാതിരി 1678 ജൂലായി മാസത്തിലെ ആയാളുടെ ഒരു കത്തിൽ ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു: “യൂറോപ്യന്മാരെ ലജ്ജിപ്പിക്കത്തക്ക വിധത്തിൽ അത്ര ഉൽകൃഷ്ട ചാതുര്യത്തോടുകൂടിയാണ് ശി വാജി ഈ എല്ലാം പ്രവൃത്തികളും നിർവ്വഹിച്ചത്.”

(34) ഹെൻറി ഗേരി എന്ന ഈസ്റ്റിന്ത്യാ കമ്പനിയിലെ ഒരുദ്യോഗസ്ഥൻ ബോംബായിൽനിന്ന് മദിരാശിക്ക് 1678 ജന വരി 16-ാംനു- അയച്ച കത്തിൽ ജൂലിയസ് സീസർ ഒന്നാം നൂററാണ്ടിൽ സ്പെയിനിൽ ചെയ്തപോലെ ശിവാജി കർണാ ററിക്ക് പ്രദേശത്തിൽ ‘വന്നു, കണ്ടു, ജയിച്ചു’ എന്നെഴുതിയി രുന്നു. നൂറോളം കോട്ടകളും പ്രതിവർഷം ഇരുപത്‌ലക്ഷം വരാഹൻ വരവുമുള്ള പ്രദേശങ്ങൾ ശിവാജി പിടിച്ചടക്കി.

(35) ജർമെയിൻ എന്ന പരന്ത്രീസ് സ്ഥാനപതി ശിവാജിയെ തെക്കനാക്കാട് ജില്ലയിലെ തിരുവാടിയിൽ വെച്ചായിരുന്ന കണ്ടത്. ശിവാജിയുടെ പാളയം സ്ത്രീരഹിതവും അനാഡംബരവുമായിരുന്നുവെന്ന് ആയാറം തൻെറ വിവരണത്തിൽ പ്രത്യേകമായി എടുത്ത് കാണിച്ചിരിക്കുന്നു.

(36) സാവിത്രിബായിക്ക് മൽവായ് എന്നും പേരുണ്ട്. ഒരു ചരിത്രകാരൻ അവരെ ലാൽബി എന്നും വിളിച്ചു കാണുന്നു.

(37) ശിവാജിയുടെ പ്രഥമപുത്രനായ സംഭാജി ആയാളുടെ പതിനെട്ടാമത്തെ വയസ്സിൽ ശൃംഗാർപ്പൂര് എന്ന സ്ഥലത്ത് വെച്ച് ഒരതിസുന്ദരിയായ ബ്രാഹ്മണയുവതിയിൽ അനുരക്തനാവുകയും അവരെ ഉപായത്തിൽ തൻെറ മുറിയിൽ വരുത്തി മാനഭംഗം ചെയ്യുകയും ചെയ്തുവെന്ന് ശിവാജി അറിഞ്ഞ ഉടനെ അദ്ദേഹം പുത്രനെ ബന്ധനത്തിലാക്കി പഞ്ഞാലക്കോട്ടയിലെ കാരാഗൃഹത്തിലേക്കയച്ചു.

(38) അധികം ഉയരമുള്ള കോട്ടമതിലുകൾ രാത്രിസമയത്ത് കയറാൻ ചില ധീരന്മാരായ മരാഠായോദ്ധാക്കൾ അതിന്നായി പ്രത്യേകം പരിശീലിപ്പിച്ച ഉടുമ്പിനെ ഉപയോഗിച്ചു. ചരിത്രപ്രസിദ്ധന്മാരായ മരാഠായോദ്ധാക്കളുടെ മുന്നണിയിൽനിൽക്കുന്ന ഘോർപാദെ വംശക്കാക്ക് 'ഘോർപാദേ' (=ഉടുമ്പ് കാൽ) എന്ന പേര് ലഭിച്ചത് അങ്ങിനെയുള്ള ധീരകൃത്യങ്ങൾ ചെയ്തുകൊണ്ടായിരുന്നു. താൻ പിടിച്ചടക്കിയ ദക്ഷിണപ്രദേശങ്ങൾക്കെല്ലാം ഭരണാധികാരിയായി ശിവാജി നിയമിച്ച പ്രഗത്ഭശാലിയായ ഉദ്യോഗസ്ഥനും ശിവാജിയെ കഴിച്ചാൽ അന്നത്തെ ഏററവും പ്രശസ്തനായ

യോദ്ധാവുമായ ശാന്താജി ഘോർപാഡേ ആ വംശത്തിൽ ജനിച്ചു. പതിനെട്ടാം ശതകത്തിന്റെ മദ്ധ്യത്തിൽ ദക്ഷിണേന്ത്യയിലുണ്ടായ വിവിധരാഷ്ട്രീയകലാപങ്ങളിലെല്ലാം പങ്കെടുത്ത് അനേകം യുദ്ധങ്ങളിൽ പേരെടുത്ത മുരാരിറാവു എന്ന വീരയോദ്ധാവും അതേ വംശത്തിലെ ഒരംഗമായിരുന്നു.

(39) 'ബിജാപ്പൂരിലെ മഹാകാളി' എന്ന് പറഞ്ഞത് അവിടത്തെ ഒരു ഗംഭീരമായ പീരങ്കിയെ കുറിച്ചായിരുന്നു. പതിനാലടി നീളവും നാല്പത്തിരണ്ട് തൻ തൂക്കവുമുണ്ടായിരുന്നു അതിന്ന്. നാലര അടി വ്യാസമുള്ള അതിന്റെ മുഖദ്വാരത്തിൽ ഒരാൾക്ക് സുഖമായിരുന്ന് കൈയുയർത്തി തലപ്പാവ് കെട്ടാൻ സാധിക്കുമെന്ന് പറയാറുണ്ടായിരുന്നു. അഹമ്മദ്നഗർ സുൽത്താന്ന് കൺസ്റ്റാൻടിനോപ്പിൾ (ഇപ്പോഴത്തെ ഇസ്റ്റാംബുൾ)കാരനായ ഒരു വാർപ്പുകാരൻ നിർമ്മിച്ചു കൊടുത്തതായിരുന്നു അത്. 1565-ൽ തളിക്കോട്ടയിലെ മഹായുദ്ധത്തിൽ അതുപയോഗിച്ചു പിന്നെ അഹമ്മദ്നഗരും ബിജാപ്പൂരും തമ്മിൽ നടന്ന പടയിൽ ബിജാപ്പൂര് അത് പിടിച്ചെടുത്തു. മുസൽമാന്മാർ അതിനിട്ട പേര് മാലിക്ക്—ഇ—മൈതാൻ (പോർക്കളത്തിലെ സർവ്വശകതൻ) എന്നായിരുന്നു. ഹിന്ദുക്കളിൽ ചിലർ അതിനെ 'മഹാകാളി'യെന്ന് വിളിച്ച് പൂജിച്ചുവന്നു.

1685-ൽ ഔറംഗ്സേബ് ബിജാപ്പൂര് ആക്രമിച്ച് പിടിച്ചപ്പോൾ പീരങ്കിമേൽ തന്റെ വിജയം കൊത്തിവെപ്പിച്ചു. രാജ്യം ഇംഗ്ലീഷുകാരുടെ കൈയിലായതിൽപിന്നെ പീരങ്കിയുടെ പ്രഖ്യാതി യൂറോപ്പിലുമെത്തി. ഒരത്ഭുതാവഹമായ വാർപ്പായിട്ടാണ് അന്ന് അതിനെ പരിഗണിച്ചത്.

1823-ൽ ഈസ്റ്റിന്ത്യാ കമ്പനി അന്നത്തെ ഇംഗ്ലീഷ്‌രാജാവായ ജോർജ്ജ് നാലാമന്ന് അത് സമ്മാനമായയക്കാൻ നിശ്ചയിച്ചു, പക്ഷെ അതിനെ കടൽക്കരക്കെത്തിയ്ക്കാൻ സാധിച്ചില്ല.

(40) ഭഗവൽഗീതയിലെ അക്ഷരബ്രഹ്മയോഗാദ്ധ്യായത്തിൽ വിധിച്ച സായൂജ്യസൂചകമായ ശുഭസമയത്തിലായിരുന്നു, ഉത്തരായണത്തിലെ ഒരു വെളുത്ത വാവുനാൾ ഉച്ചയ്ക്കു, ശിവാജി രാമനാമം ജപിച്ചുകൊണ്ട് വിസ്മയാവഹമായ വിധത്തിൽ ദേഹമുപേക്ഷിച്ചത്. 1680 മാർച്ച്‌മാസത്തിൽ മുഗളരുമായുണ്ടായ തന്റെ അവസാനത്തെ യുദ്ധത്തിൽ അവരെ തോല്പിച്ച് ഡെക്കാൻ സൈന്യത്തിന്ന് ഔറംഗ്‌സേബ്, അയച്ചുകൊടുത്ത ഭാരിച്ചധനം പിടിച്ചെടുത്ത് റായിഗറിൽ തിരിച്ചെത്തിയ ഉടനെ അദ്ദേഹം രോഗഗ്രസ്തനായി. രോഗം ശമിയ്ക്കില്ലെന്നറിഞ്ഞപ്പോൾ അദ്ദേഹം അഷ്ടപ്രധാനന്മാരെയും മററും വരുത്തി തന്റെശേഷം രാജ്യരക്ഷയ്ക്കു ചെയ്യേണ്ടുന്ന കാൎയ്യങ്ങളെല്ലാം വിവരിച്ചിട്ട് ശ്രദ്ധ മുഴുവൻ ആദ്ധ്യാത്മിക വിഷയത്തിൽ ചെലുത്തി. വൈദികന്മാരുടേയും ശാസ്ത്രിമാരുടേയും വക ഉപന്യാസം, പാരായണം, കീൎത്തനം കാലക്ഷേപം, നാമജപം മുതലായതുകൾ ഭക്തിപുരസ്സരം കേട്ടു. ചൈത്രമാസത്തിലെ പൌൎണ്ണമിദിനം പുലൎന്നു. അന്ന് സൂൎയ്യവാരവുമായിരുന്നു. (ഒരു ചരിത്രകാരൻ ശനിവാരമെന്ന് പറയുന്നുണ്ട്) ചൈത്രപൌൎണ്ണമിവരുന്നത് വ്യാഴം, ശനി, ഞായർ എന്നീ ആഴ്ചകളിലാണെങ്കിൽ അന്ന് ഗംഗാസ്നാനം ചെയ്യുന്നത് വിശിഷ്ടഫലപ്രദമായ ഒരു പുണ്യകൎമ്മമായിട്ടാണ് കരുതുന്നത്. രാജധാനിയിൽ ഗംഗാജലം വരു

ത്തി വെച്ചിട്ടുണ്ടായിരുന്നു. ശിവാജി രാവിലെ ഗംഗാജലത്തിൽ കുളിച്ച് ഭസ്മചന്ദനലേപനം ചെയ്ത്, രുദ്രാക്ഷവും തുളസിയും ധരിച്ച് ദർഭാസനത്തിലിരുന്ന് സ്വന്തം കൈകൊണ്ട് ബ്രാഹ്മണർക്ക് ദാനം ചെയ്തു. ചുററും ബ്രാഹ്മണരിരുന്ന് ഭഗവൽഗീതാ പാരായണവും നാമസങ്കീർത്തനവും ചെയ്തുകൊണ്ടിരിയ്ക്കേ, മദ്ധ്യാഹ്നമായപ്പോൾ ശ്രീരാമനാമോച്ചാരണത്തോടെ ആ മഹാത്മാവ് അന്ത്യശ്വാസം വിട്ടു. അന്ന്, 1680 ഏപ്രിൽ 5-ാംനു- അദ്ദേഹത്തിന്ന് അമ്പത്തിമൂന്ന് വയസ്സ് തികയുന്ന ദിവസമായിരുന്നു.

(41) അഫ്ഘാനായ ദാവൂദ്ഖാൻ ഒരു പേര്കേട്ട മദ്യപാനിയായിരുന്നു. പലവിധത്തിലുള്ള വിദേശമദ്യങ്ങൾ ഇനാമായയയ്ക്കാൻ ആയാൾ മദിരാശിഗവർണ്ണരോട് കൂടെക്കൂടെ ആവശ്യപ്പെട്ടു. ഗവർണ്ണർ പിററ് നല്കിയ വിരുന്നുകളും അയച്ച മദ്യവും മററു സമ്മാനങ്ങളും മതിയായില്ലെന്ന കാരണത്താൽ ആയാൾ അടിക്കടി മദിരാശിയുടെ സാൻതോം, എഴുമ്പൂര് മുതലായ അയൽ പ്രദേശങ്ങൾ ആക്രമിച്ചു! ഇംഗ്ലീഷുകാർ സമ്മാനിച്ച അസാധാരണ വലിപ്പമുള്ള രണ്ട് നായ്ക്കളിൽ ആണിന്ന് ആയാൾ 'കിസർഖാൻ' എന്ന തന്റെ അച്ഛന്റെ പേരും പെണ്ണിന്ന് 'ബസ്സ്' എന്ന തന്റെ അമ്മയുടെ പേരും കൊടുത്തു! തന്റെ മുമ്പിൽ ഹാജരാക്കുന്ന കുററവാളികളെ ആ നായ്ക്കളെക്കൊണ്ട് പിടികൂട്ടുക ആയാളുടെ പതിവായിരുന്നു. ഈ ദുർഗ്ഗുണങ്ങളുടെ കൂട്ടത്തിൽ പക്ഷപാതമില്ലാത്ത നീതിമാനായ ഒരു ഭരണാധികാരിയെന്ന സൽപ്പേരും ആയാൾ സമ്പാദിച്ചു.

(42) മുഹമ്മദ്സെയിദ്ഖാനും ആയാളുടെ ജ്യേഷ്ഠൻ
ഗുലാംഅലിയും കൊങ്കണദേശത്ത് കുടിയേറിപ്പാൎത്ത ഒരു ദ
രിദ്ര അറബി കുടുംബത്തിലെ അംഗങ്ങളായിരുന്നു. മുഗൾ
സൈന്യത്തിൽ ചേരാനുദ്ദേശിച്ച് അവർ രണ്ടു പേരും ഔറ
ങ്ഗസേബിന്റെ ദക്കാൻ പാളയത്തിൽ ചെന്നപ്പോൾ സെ
യിദ്ഖാനെ എടുത്തില്ല; പക്ഷെ ആയാൾ പിന്നെ ഒരു കാ
യത്ത് (രക്ഷാബന്ധം) ധരിച്ച് ചക്രവൎത്തിയെ മുഖം കാണി
ച്ചപ്പോൾ ഔറങ്ഗസേബ് പ്രീതനായി ആയാളെ സൈന്യ
ത്തിൽ ചേൎത്തു. ബുദ്ധിശാലിയായ സെയിദ്ഖാൻ വേഗത്തിൽ
പടനായകനായുയൎന്നു. സാദത്തുള്ളാഖാൻ എന്ന സ്ഥാന
ത്തോടെ കർണാറ്റിക്കിലെ ഫൌജ്ദാരായപ്പോൾ ആയാൾ
ഗുലാംഅലിയെ വെല്ലൂർ കില്ലേദാരായി നിയമിപ്പിക്കുകയും
മററ് ബന്ധുക്കൾക്കെല്ലാം ഉദ്യോഗം കൊടുക്കുകയും ചെയ്തു.
ഹിന്ദുസാമന്തന്മാരോടും പ്രജകളോടും അനുഭാവപൂൎവ്വം വ
ൎത്തിച്ച ആയാളുടെ ദിവാനും ശിരസ്തദാരും ഹിന്ദുക്കളായിരുന്നു:
റോയിരെക്കിനിറായിയും ലാലാടോഡർമാളും.

(43) സെൻട് ഡേവിഡ്സ് കോട്ടയിലെ ഗവൎണ്ണർ റോ
ബർട്ട്സ്സിന്റെ ജാമ്യത്തിന്മേൽ സരൂപ്സിംഗ് കുറെ ഗ്രാമ
ങ്ങൾ കോട്ടയിൽ താമസിച്ചിരുന്ന ചിലൎക്ക് ഭാൎത്തിക്കൊടു
ത്തിരുന്നു. അവർ നികുതി കൊടുക്കാതെ ബാക്കിവെച്ചു.
അവരോട് ജിൻജിയിൽ ഹാജരാകാൻ സരൂപ്സിംഗ് ആ
വശ്യപ്പെട്ടപ്പോൾ ഗവൎണ്ണർ റോബർട്ട്സ്സിന്റെ ഒറോട്ടുകൂടി
അവർ കോട്ടയിൽ നിന്നോടിപ്പോയി. ജാമ്യം കൊടുത്ത
ഗവൎണ്ണർ നികുതിപ്പണം അടച്ചതുമില്ല എഴുത്തുകുത്തുകളെ
ക്കൊണ്ടൊന്നും ഫലമില്ലെന്ന് കണ്ടപ്പോൾ സരൂപ്സിംഗി

ൻെറ ആളുകൾ 11—6—1710-ൽ ഇംഗ്ലീഷുകമ്പനിയുടെ അതിർത്തിക്ക് വെളിയിൽ നായാട്ടിന്ന്പോയ സെൻട്ഡെവിഡ്സ് കോട്ടയിലെ ലെഫ്ടിനെൻട് ഹ്യൂഗോണിൻ, എൻസൈൻ റേ എന്ന രണ്ടു പട്ടാളഉദ്യോഗസ്ഥന്മാരെ തട്ടിക്കൊണ്ടുപോയി ജിൻജിയിലെത്തിച്ചു. സത്രുപ്സിംഗ് അവരെ ചങ്ങലയാൽ ബന്ധിച്ച് കാരാഗൃഹത്തിലിട്ടടച്ചു. 1712 മേ മാസത്തിലേ അവർക്ക് വിമോചനം ലഭിച്ചുള്ളൂ.

(44) 16—8—1711-ൽ ഇംഗ്ലീഷുകമ്പനിയുടെ അതിർത്തിക്ക് സമീപംവെച്ച് കമ്പനിപ്പട്ടാളവും സത്രുപ്സിംഗിൻെറ സൈന്യവും തമ്മിൽ നടന്ന യുദ്ധത്തിൽ ഇംഗ്ലീഷു സൈന്യം ലെഫ്ട്ടിനൻട് കവൻട്രി, എൻസൈൻ സോമർവിൽ എന്ന പട്ടാള ഉദ്യോഗസ്ഥന്മാരുടേയും ജിൻജി സൈന്യം വഴുതാവൂരിലെ കില്ലേദാർ മൊഹാബത്ത്ഖാൻേറയും നേതൃത്വത്തിലായിരുന്നു. എൻസൈൻ സോമർവിൽ അസാധാരണമായ ഭീരുത്വം കാണിച്ചോട്ടുകയും ആയാളെ പിടിച്ച അശ്വഭടന്മാരുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ച് ദയനീയമായ വിധത്തിൽ പ്രാണനിരക്കുകയും ചെയ്തു. അവർക്കനുകമ്പയുണ്ടാക്കാൻവേണ്ടി താൻ അവരുടെ അടിമയാണെന്ന് സൂചിപ്പിച്ചുകൊണ്ട് ആയാൾ കിടന്ന സ്ഥലത്തിലെ പുല്ല് തിന്നുകക്കൂടി ചെയ്തു! സെൻട് ഡേവിഡ്സ് കോട്ടയിലെ ഭരണാധികാരികൾ മദിരാശിക്കയച്ച എഴുത്തിലെ വിവരണമാണ് ഇത്. ഇംഗ്ലീഷുസൈന്യത്തിൻെറ നേതാക്കൾ രണ്ടുപേരും കൊല്ലപ്പെട്ടു. അടുത്തുണ്ടായിരുന്ന ഇംഗ്ലീഷു പടനായകൻ കാപ്ററൻ റോച്ചിൻെറ സൈന്യത്തിലേയും അധികം പേർ ഓടിപ്പോവുകയാണ് ചെയ്തത്.

(45) ഈദ്ദേഹത്തിൻെറ പേര് പലവിധത്തിൽ എഴു തിക്കാണുന്നുണ്ട്: ദേസിംഗ്, തേജ്സിംഗ്, തജാംബ്സിംഗ്, തെയ്ജിസിംഗ് എന്നെല്ലാം. പൊതുജനങ്ങളുടെയിടയിൽ പ്രചാരത്തിലുള്ള പേർ ദേസിംഗ് എന്നാണ്.

(46) നാട്ടുകാർ ഈ പ്രദേശത്തെ ജിൻജിയെന്നല്ല സെൻജിയെന്നാണ് വിളിക്കാറ്. കോട്ടയ്ക്കുള്ളിൽ സെൻജി യമ്മൻ, കമലകണ്ണിയമ്മൻ എന്ന രണ്ടു ദേവിമാരുടെ പുരാ തനക്ഷേത്രങ്ങളുണ്ട്. കോട്ടകെട്ടുന്നതിന്ന് മുമ്പ്തന്നെ ക്ഷേ ത്രങ്ങളുണ്ടായിരുന്നുവെന്നും സെൻജിയമ്മൻെറ പേരാണ് സ്ഥലത്തിന്നും കോട്ടയ്ക്കും കിട്ടിയതെന്നുമാണ് പറയുന്നത്.

(47) ഔറങ്സേബിൻെറ കാലത്ത് ബന്ധലാ രജ പുത്രന്മാർ സ്വാതന്ത്ര്യത്തിന്ന്വേണ്ടി പൊരുതി. അവരുടെ നേതാവായിരുന്ന ചെമ്പത്ത്റായി പരാജിതനായപ്പോൾ ഔറങ്സേബിൻെറ കൈയിൽ പെടാതിരിപ്പാൻ ആത്മഹ ത്യ ചെയ്തു. ആയാളുടെ മകനാണ് വിശ്രുതനായ ഛത്ര സാൽ. അദ്ദേഹം കുറച്ച്കാലം ഔറങ്സേബിന്ന് കീഴടങ്ങി ഡെക്കാൻ മുഗൾ സൈന്യത്തിലുദ്യോഗം വഹിച്ചു. അവിടെ വെച്ച് ശിവാജിയെ കാണാനും ശിവാജിയുടെ ആദശ്വും പ്ര വത്തനരീതിയും അറിവാനും ഇടയായപ്പോൾ അദ്ദേഹം ശി വാജിയെ അനുകരിക്കാൻ തീച്ച്പ്പെടുത്തി. 1671-ൽ അദ്ദേ ഹം ഔറങ്സേബിൻെറ സേവനം വിട്ട് ഒരു സ്വതന്ത്ര രാജ്യം സൃഷ്ടിക്കാൻ പരിശ്രമിച്ചു. അനേകം വിശിഷ്ടഗുണ ങ്ങളുണ്ടായിരുന്ന അദ്ദേഹത്തിന്ന് കിഴക്കൻ മാൾവയിൽ പന്നാനഗരം തലസ്ഥാനമാക്കി ഒരു ചെറിയ രാജ്യം സൃഷ്ടി ക്കാനും മുഗിളർക്കെതിരായി അതിൻെറ സ്വാതന്ത്ര്യം നില

നിത്വാനം സാധിച്ചു. വിശാലഹൃദയനായ ബഹാദൂർഷാ ചക്രവൎത്തിക്ക് (1707_12) ശിവാജിയോടെന്നപോലെ ഛത്രസാലോടും ബഹുമാനമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കാലത്ത് ഛത്രസാൽ രജപുത്രൎക്ക് വേണ്ടി തന്റെ സ്വാധീന ശക്തിയുപയോഗിച്ചു. 1731-ൽ ഛത്രസാൽ അന്തരിച്ചു.

ബഹാദൂർഷാ മരിച്ചപ്പോറം അദ്ദേഹത്തിന്റെ നാലു പുത്രന്മാർ തമ്മിൽ സിംഹാസനത്തിന്നുവേണ്ടി യുദ്ധം നടന്നതിൽ മൂത്തമകൻ ജഹാൻഡാർഷാ വിജയിക്കുകയും മററു മൂന്നു പേർ കൊല്ലപ്പെടുകയും ചെയ്തു. ലാൽകുമാരി എന്ന ഒരു സ്ത്രീയുടെ ചൊൽപ്പടിയിൻ കീഴിലായിരുന്ന ജഹാൻ ഡാർഷാ ഒരു കൊല്ലത്തിലധികം ചക്രവൎത്തിസ്ഥാനത്തിരുന്നില്ല. പ്രവിശ്യ ഭരണാധികാരികളുടെയിടയിൽ പ്രതിഭാശാലികളായ സെയിദ് സഹോദരന്മാർ എന്ന് പ്രസിദ്ധന്മാരായ ഹുസ്സൈൻ അലി സെയിദും അബ്ദുള്ളാഖാൻ സെയിദും ചക്രവൎത്തിയുടെ ഒരനുജന്റെ മകനായ ഫറൂക്ക്സിയറെ (1713—19) സിംഹാസനസ്ഥനാക്കി. അവർ ഹിന്ദുക്കളോട് വളരെ അനുഭാവമുള്ളവരായിരുന്നു. മരാഠരോട് പിടിച്ചെടുത്ത പല പ്രദേശങ്ങളും അവൎക്ക് വിട്ടുകൊടുത്തു. രഥൻചാന്ദ് എന്ന ഹിന്ദുവെ സാമ്രാജ്യത്തിന്റെ വസീറാക്കി നിയമിച്ചു. അബ്ദുള്ളാഖാൻ സെയിദ്, ഹിന്ദുക്കളെപ്പോലെ, വസന്തോത്സവത്തിലും ഹോളി ആഘോഷങ്ങളിലും പങ്കെടുത്തു.

(48) രാജാദേസിംഗിനെപ്പററിയുള്ള തമിഴ്പാട്ടിൽ മെഹബത്ത്ഖാൻ തത്സമയം തന്റെ വിവാഹാഘോഷത്തിൽ ഏൎപ്പെട്ടിരിക്കുകയായിരുന്നുവെന്നാണ് പറയുന്നത്. ദേസിംഗിന്റെ സഹായത്തിന്ന് പോയത് കില്ലേദാർ മൊഹാബ

ത്ത്ഖാനല്ലെന്നും ആയാളുടെ മകനും ദേസിംഗിന്റെ പ്രിയ വയസ്യനുമായ മൊഹാബത്ത്ഖാനാണെന്നും ഒരഭിപ്രായാന്തരമുണ്ട്.

(49) ദെസിംഗ് അനേകം പടിക്കെട്ടുകളോടുകൂടിയ ശിങ്കാവരം കുന്നിന്മേലുള്ള രംഗനാഥസ്വാമിക്ഷേത്രം സന്ദർശിച്ച് തന്റെ കുലദേവതയായ രംഗനാഥസ്വാമിയെ തൊഴുതപ്പോൾ ബിംബം തലതിരിച്ചുകളഞ്ഞുവെന്നാണ് ഐതിഹ്യം.

(50) ഈ സംഭവം സെന്റ് ഡേവിഡ്സ്കോട്ടയിലെ ഭരണസമിതിയുടെ അക്ടോബർ 14-ാംനു-ത്തെ എഴുത്തിൽ പ്രസ്താവിച്ചു കാണുന്നു. ജിൻജി കൈവശപ്പെട്ടതാൻ ഡില്ലിയിൽനിന്ന് കല്പന വന്നിരുന്നുവെന്ന് ഫൌജ്ദാർ വ്യാജമായി പറഞ്ഞുണ്ടാക്കിയെന്നും അതിൽ സൂചിപ്പിച്ചിരിക്കുന്നു.





